




# കലാകൗമുദി

990

സെപ്തംബർ 4, 1994 — വില: 5 രൂപ








**മുഖചിത്രം:**
ഡിസൈൻ: ശ്രീ. ഭട്ടതിരി



## ബോംബെയിലെ തീവണ്ടി, വിമാന യാത്രക്കാരുടെ ശ്രദ്ധയ്ക്ക്

ബോംബെയിൽനിന്നും കേരളത്തിലേക്കും തിരിച്ചും തീവണ്ടി യാത്ര ചെയ്യുന്നവരുടെ വർദ്ധിച്ചുവരുന്ന യാത്രാക്ളേശങ്ങളും ദുരിതങ്ങളും പരിഹരിക്കുന്നതിന് ബോംബെ കേരളീയ കേന്ദ്ര സംഘടന് ഒരു ആക്ഷൻ കമ്മിററി രൂപീകരിച്ചിട്ടുണ്ട്. ടി കമ്മിററി ജൂൺ മാസത്തിൽ ഡൽഹിയിലെത്തി റയിൽവേ വകുപ്പുമന്ത്രിയേയും ഭരണ കക്ഷി, പ്രതിപക്ഷ എം.പി മാരേയും കണ്ട് നിവേദനം നടത്തിയിരുന്നു. കേരളത്തിലേക്ക് കൂടുതൽ തീവണ്ടികൾ ഓടിക്കുക, ഇപ്പോഴുള്ള പ്രതിവാര തീവണ്ടി പ്രതിദിനം ആക്കുക, ജയന്തി ജനതയിലും നേത്രാവതി എക്സ്പ്രസ്സിലും കൂടുതൽ കമ്പാർട്ടുമെൻറുകൾ ഘടിപ്പിക്കുക, ഓണം, ക്രിസ്മസ്, ശബരിമല തീർത്ഥാടനം, റംസാൻ കാലങ്ങളിൽ പ്രത്യേക 'തീവണ്ടികൾ' ഓടിക്കുക എന്നീ ആവശ്യങ്ങൾക്കു പുറമെ ടിക്കററുബുക്കിങ്ങിനിടയിൽ നടന്നുവരുന്ന അതിക്രമങ്ങൾക്ക് അറുതി വരുത്തുക, പ്ളാററുഫോമിൽ സീററു പിടിച്ചുകൊടുത്ത് യാത്രക്കാരിൽ നിന്നും പണം പിടുങ്ങുന്നവരെ നിയന്ത്രിക്കുക, യാത്രയ്ക്കിടയിൽ ദോണ്ഡിനും ഗുൽബർഗ്ഗയ്ക്കും ഇടയിൽ നിരന്തരം നടന്നുകൊണ്ടിരിക്കുന്ന കൊള്ളയടിക്കും അക്രമത്തിനും എതിരെ നടപടി സ്വീകരിക്കുക, അധികൃതരുടെ അനാസ്ഥമൂലം യാത്രയ്ക്കിടയിൽ വണ്ടിയിൽ വെള്ളവും വെളിച്ചവും വൈദ്യസഹായവും നിഷേധിക്കപ്പെടുന്നത് തടയുക തുടങ്ങി ഒട്ടേറെ ആവശ്യങ്ങൾ മന്ത്രിയേയും മററു ബന്ധപ്പെട്ടവരേയും കമ്മിററി ധരിപ്പിച്ചു. കഴിയുംവേഗം നടപടികൾ സ്വീകരിക്കാം എന്ന ഉറപ്പും മന്ത്രിയിൽനിന്നും എം.പി.മാരിൽനിന്നും ലഭിച്ചിട്ടുണ്ട്.

ആക്ഷൻ കമ്മിററി ജൂലൈ 11-ാം തീയതി തിരുവനന്തപുരത്ത് എത്തി കേരളാ മുഖ്യമന്ത്രി, ഗതാഗത വകുപ്പുമന്ത്രി, പ്രതിപക്ഷ നേതാവ്, എം.എൽ.എ മാർ തുടങ്ങിയവർക്കും നിവേദനം നൽകി. ഷൊർണ്ണൂർ-മംഗലാ



പുരം പാത ഇരട്ടിപ്പിക്കൽ ത്വരിതപ്പെടുത്തുക, നേത്രാവതി എക്സ്പ്രസ്സ് തിരുവനന്തപുരത്തേക്കു നീട്ടുക, ആലപ്പുഴ വഴിയുള്ള പ്രതിവാര തീവണ്ടി പ്രതിദിനമാക്കുക എന്നിവയായിരുന്നു കമ്മിററി ഉന്നയിച്ച ആവശ്യങ്ങൾ. തങ്ങളാൽ ആകുന്ന സഹായങ്ങൾ വാഗ്ദാനം ചെയ്ത മുഖ്യമന്ത്രിയും ഗതാഗത വകുപ്പുമന്ത്രിയും ആ വാഗ്ദാനം അസംബ്ളിയിലും ആവർത്തിച്ചു.

ടി ആവശ്യങ്ങൾ നേടിയെടുക്കും വരെ പ്രവർത്തനം തുടരാനാണ് ആക്ഷൻ കമ്മിററിയുടെ തീരുമാനം.

ബോംബെയിൽ വന്നിറങ്ങുന്ന വിമാനയാത്രക്കാരുടെ പ്രത്യേകിച്ച് ഗൾഫിൽനിന്നും വന്നിറങ്ങുന്നവരെ കബളിപ്പിച്ചും ഭീഷണിപ്പെടുത്തിയും കൊള്ളയടിക്കുന്ന സംഭവങ്ങൾ ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇതിനെ ചെറുക്കാനുള്ള ശ്രമവും ഈ ആക്ഷൻ കമ്മിററി നടത്തുന്നുണ്ട്. അനുഭവസ്ഥരിൽ നിന്നും ലഭിക്കുന്ന വിവരങ്ങൾ അധിഃകൃതരെ അറിയിച്ച് പരിഹാരം കാണുകയാണ് ഒരു മാർഗ്ഗം. അതിലേക്കായി, റെയിൽ-വിമാന യാത്രയ്ക്കിടയിൽ അനുഭവപ്പെടുന്ന ചെറുതും വലുതുമായ ക്ളേശങ്ങൾ വിശദമായി ഈ കമ്മിററിയെ അറിയിക്കണം എന്ന് അഭ്യർത്ഥിക്കുന്നു. രേഖാമൂലം അറിയിക്കുന്നവർ പേര്, യാത്ര ചെയ്ത ദിവസം, ടിക്കററ് നമ്പർ, ട്രെയിൻ നമ്പർ അഥവാ ഫ്ളൈററ് നമ്പർ, നാട്ടിലേയും ജോലി സ്ഥലത്തേയും വിലാസങ്ങൾ എന്നിവയും അറിയിക്കേണ്ടതാണ്.

കേരളീയ കേന്ദ്ര സംഘടന,
ബോംബെ
3B, വെങ്കിടേശ് നിവാസ്
ബൗഡാജി റോഡ്, മാട്ടുങ്ക
ബോംബെ-400019.

## കഠാരമതം കാണുന്നില്ലേ?

ലക്കം 987-ലെ കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച ഡോ.ജെയിംസ് വടക്കുംചേരിയുടെ "ഇരകളെ തേടുന്ന കഠാര രാഷ്ട്രീയം" എന്ന ലേഖനം വായിച്ചു. ലേഖകൻ കഠാര രാഷ്ട്രീയത്തെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ചു. മതസംഘടനകളോടും അതുപോലെ സന്നദ്ധ സംഘടനകളോടും ഇതിനെതിരേ ഒത്തൊരുമിച്ചു പ്രതികരിക്കാനും ജനങ്ങളെ ബോധവാന്മാരാക്കാനും പറഞ്ഞു.

എന്നാൽ ഇവിടെ ഇക്കഴിഞ്ഞ ഡിസംബർ ആറിനുശേഷം എത്ര വർഗ്ഗീയ ലഹളകൾ നടന്നു! നമ്മുടെ കൊച്ചുകേരളത്തിൽ 14-ഓളം മതഭക്തർ വധിക്കപ്പെട്ടില്ലേ? ഇതിനെ "ഇരകളെ തേടുന്ന കഠാരമതം" എന്ന് വിശേഷിപ്പിക്കാൻ ലേഖകൻ തയ്യാറാണോ? ലേഖകൻ ഉദ്ദേശിക്കുന്ന കാര്യം വ്യക്തമാണ്. ഇവിടത്തെ സമാധാനം തകർക്കുന്നത് രാഷ്ട്രീയക്കാരാണ് എന്നു വരുത്തിത്തീർക്കാനാണ് ശ്രമിക്കുന്നത്. ഇതും മറ്റൊരു തരത്തിൽ അരാഷ്ട്രീയ വാദം ഉയർത്തിക്കൊണ്ടുവരലാണ്. ഒരു കാര്യത്തോട് യോജിക്കാം. രാഷ്ട്രീയത്തിൻെറ പേരിലുള്ള അക്രമങ്ങൾ അവസാനിപ്പിക്കണം. എന്നാൽ അക്രമങ്ങളിൽ നിന്നും ഒട്ടും പിറകിലല്ലാത്ത മത വർഗ്ഗീയ സംഘടനങ്ങളേയും മററും ഈ രീതിയിൽ ജനമദ്ധ്യത്തിൽ കൊണ്ടുവരാൻ തയ്യാറാവണം.

കെ.പി.എം.സാദിഖ്
വാഴക്കാട്.

## ഭാരതീയ സാംസ്കാരിക പാരമ്പര്യം

ഭാരതീയ സാംസ്കാരിക പാരമ്പര്യത്തിൻെറ ഉദ്ഭവത്തേയും വളർച്ചയെയും കുറിച്ച് ഗവേഷണപരമായി എഴുതിയിട്ടുള്ള എൻ.ഇ. ബാലറാമിൻെറ, ലേഖനപരമ്പര "ഭാരതീയ സാംസ്കാരിക പാരമ്പര്യം" വർത്തമാന പ്രസക്തിയുള്ളതാണ്. കൊസാംബി, ദേബീ പ്രസാദ് ചതോപാദ്ധ്യായ, രാഹുൽ സാംകൃത്യായൻ തുടങ്ങിയവരുടെ ഗവേഷണപഠനങ്ങളെ തൻെറ ലേഖനത്തിൽ ബാലറാം അവലംബമാക്കിയിട്ടുണ്ടെങ്കിലും, ചില മൗലിക കാഴ്ചപ്പാടുകൾ ഇതിൽ അദ്ദേഹത്തിൻേറതായിട്ടുണ്ട്. പണ്ഡിതനും ചിന്തകനും രാഷ്ട്രീയക്കാരനുമായിരുന്ന ലേഖകൻെറ മാസ്ററർ വർക്കുകളിലൊന്നു പ്രസിദ്ധീകരിക്കുവാനുള്ള അവസരം കൈവന്നതിൽ കലാകൗമുദിക്കു കൃതാർത്ഥത അവകാശപ്പെടാം.

കെ.ടി. രാധാകൃഷ്ണൻ
കൈതപ്രം.

## എം.പി. നാരായണപിള്ള

എം.പി. നാരായണപിള്ളയുടെ 'സ്വാതന്ത്ര്യസമരം നടന്നില്ലായിരുന്നെങ്കിലും' എന്ന ലേഖനം വളരെ ഗൗരവമായി ചർച്ചചെയ്യേണ്ട ഒന്നാണ്.

"രാജാവ് തുണിയുടുത്തിട്ടില്ലേ?..." എന്നു വിളിച്ചുപറഞ്ഞ പയ്യൻെറ ധൈര്യമാണ് എം.പി. നാരായണപിള്ളയ്ക്ക്. പലരും സമ്മതിക്കുന്നു. എന്നാൽ പകൽ വെളിച്ചത്തിൽ ഉറച്ചുപറയാൻ മടിക്കുന്ന സത്യങ്ങൾ അദ്ദേഹം ഉറക്കെപ്പറയുകതന്നെ ചെയ്യും.

സ്വാതന്ത്ര്യസമരം നടന്നില്ലായിരുന്നെങ്കിലും ബ്രിട്ടീഷുകാർ ഇന്ത്യവിട്ട് ഓടുമായിരുന്നു എന്ന്, മർക്കടമുഷ്ടി ഒരല്പം അയച്ചാൽ ഏതു രാഷ്ട്രീയക്കാരനും സമ്മതിക്കും. പക്ഷേ, അവരതു ചെയ്യില്ല. ഉപ്പുസത്യാഗ്രഹത്തിനും, ജാലിയൻവാലാബാഗിനും, വയലാർ വെടിവയ്പിനുംമേൽ പണിതുയർത്തിയ പല രാഷ്ട്രീയക്കോട്ടകളും അതോടെ തകരുമെന്നതുതന്നെ കാരണം. എന്നോ ഉയർത്തി എന്നു കേട്ട വിപ്ളവക്കൊടിയുടെ നിഴലിൽ ചന്തി ഉറപ്പിക്കാൻ പാടുപെടുന്നവർക്കിടയിൽ ഇങ്ങനെ ഒരു സത്യാന്വേഷി ഒരാശ്വാസം തന്നെ.

പി. മുരളീകൃഷ്ണൻ
പള്ളിപ്പാട്ട്
മൂവാററുപുഴ



### രാഷ്ട്രീയ ലേഖകൻ

# വെയിൽസ് രാജകുമാരനോ?



മുരളിയുടെ ജനസമ്മതി സഹിക്കാത്തവരാണ് ആരോപണം നടത്തുന്നതെന്ന മുഖ്യമന്ത്രി കരുണാകരൻെറ പ്രസ്താവന, ഇന്ദിരാഗാന്ധിയുടെ ഒരു പരാതി പറച്ചിലിനെയാണ് ഓർമ്മിപ്പിക്കുന്നത്. ലണ്ടനിൽ പഠിക്കാൻ പോയ സഞ്ജയ് ഗാന്ധി മടങ്ങിവന്ന് മാരുതി കാർ ഉണ്ടാക്കാൻ ഗവൺമെൻറ് മെഷീനറിയെ ദുരുപയോഗപ്പെടുത്തിയിരുന്ന കാലം. അതെപ്പററി വ്യാപകമായ ആരോപണങ്ങൾ ഉയർന്നുവന്നപ്പോൾ, 'ഉത്സാഹിയായ ഒരു ചെറുപ്പക്കാരനെ, അവൻെറ വഴി തിരഞ്ഞെടുക്കാൻ ആരും അനുവദിക്കുന്നില്ലല്ലോ' എന്ന് ഇന്ദിരാഗാന്ധി പരിതപിക്കുകയുണ്ടായി. അതിനുശേഷമാണല്ലോ, സഞ്ജയ്ഗാന്ധി, ഭരണഘടനാ ബാഹ്യമായ ശക്തിയായി ഉയർന്നതും ഇന്ത്യൻ ജീവിതത്തെ ആഴത്തിൽ കീറിമുറിച്ചതും.

കരുണാകരനും അതുപോലെ ഇപ്പോൾ വിലപിക്കുകയാണ്. എന്നാൽ കരുണാകരൻ പറയുന്ന ഏതുതരം ജനസമ്മതിയാണ് മുരളിക്കുള്ളത്? കോൺഗ്രസ്സുകാർക്കിടയിലുള്ള സമ്മതി കൊണ്ടാണോ മുരളി സേവാദൾ പ്രസിഡൻറും, പിന്നീട് കെ.പി.സി.സി ജനറൽ സെക്രട്ടറിയും ആയത്? കോഴിക്കോട്ടെ ജനങ്ങൾ ആകണ്ഠം പിന്നിൽ നിരന്നതുകൊണ്ടാണോ മുരളി ലോക്സഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടത്? മുരളിപോലും അങ്ങനെ അവകാശപ്പെടുമെന്നു തോന്നുന്നില്ല. കരുണാകരൻ മുഖ്യമന്ത്രി ആയതുകൊണ്ടുമാത്രമാണ് മുരളി എന്ന 'നല്ലവനായ ചെറുപ്പക്കാരൻ' അദ്ദേഹത്തിൻെറ പിതാവിൻെറ ദൃഷ്ടിയിൽ ജനങ്ങളുടെ കണ്ണിലുണ്ണി ആയത്. അങ്ങനെയല്ലായിരുന്നുവെങ്കിലോ? ഗൾഫിൽ ഏതെങ്കിലുമൊരു സ്ഥാപനത്തിൽ ഒരു ഗുമസ്തനാകുമായിരുന്നു മുരളി. അതല്ലേ വാസ്തവം. അപ്പോൾ ഒരു കാര്യം വളരെ, വളരെ വ്യക്തം. കരുണാകരൻ മുഖ്യമന്ത്രി ആയതുകൊണ്ടുമാത്രമാണ്, മുരളി ഇന്നറിയപ്പെടുന്ന പ്രമാണിയും രാഷ്ട്രീയ നേതാവും 'ജനങ്ങൾക്ക് പ്രിയങ്കരനും, സമ്മത'നുമൊക്കെയായ മുരളിയായത്.

അടുത്തകാലത്തു മാത്രമാണ് പ്രതിപക്ഷ പാർട്ടികൾ മുരളിയുടെ തേരോട്ടത്തെപ്പററി മിണ്ടിത്തുടങ്ങിയത്. അതിനു എത്രയോ മുമ്പേ അദ്ദേഹത്തിൻെറ (കരുണാകരൻെറയും) സഹപ്രവർത്തകർ മുരളിക്കെതിരെ എന്തെല്ലാമാണ് പറഞ്ഞുപരത്തിയിരുന്നത്. കഴിഞ്ഞ മൂന്നു കൊല്ലത്തിനിടയിൽ, മുരളി കൈവയ്ക്കാത്ത ഒരു ഇടപാടുപോലും ഉണ്ടായിട്ടില്ലെന്നുവരെ അവർ വിളിച്ചുകൂകി നടന്നതാണ്. അന്നൊന്നും മുരളിക്ക് ജനസമ്മതി ഇല്ലായിരുന്നോ?

മുഖ്യമന്ത്രിയുടെ പുത്രനെന്ന നിലയ്ക്ക് മുരളി കാണിച്ചുകൂട്ടിയിട്ടുള്ള തോന്ന്യാസങ്ങൾ വിവരിക്കാൻ, ഒരു ക്ളീഷേ ഉപയോഗിച്ചാൽ ആയിരം നാവുള്ള അനന്തനുപോലും കഴിയുമോ എന്നു സംശയമാണ്. അക്ഷരാർത്ഥത്തിൽ കുട്ടിമുഖ്യനായാണ് മുരളി ജീവിക്കുന്നത്. 'ജനസമ്മതനായ ആ ചെറുപ്പക്കാരൻ' പൊലീസ് ഭരണത്തിൽ നടത്തിയ തോന്ന്യാസങ്ങൾ എന്തൊക്കെയായിരുന്നു! ജയറാംപടിക്കൽ (പുലി പുല്ലും തിന്നുമെന്നതിൻെറ ജീവനുള്ള ദൃഷ്ടാന്തമാണ് രാജൻ ഫെയിം പടിക്കൽ) ലിനെ വച്ച് എത്രപേരെ ഉപദ്രവിച്ചു, ആരെയൊക്കെ ദ്രോഹിച്ചു എന്നതിൻെറ കണക്ക് ഇപ്പോഴൊന്നും അറിയില്ല. മററുള്ള വകുപ്പുകളിലെ കാര്യം പറയാതിരിക്കയാണ് ഭേദം. ഒരു ട്രാൻസ്ഫർ വേണമെങ്കിൽ, ഒരു പ്രൊമോഷൻ വേണമെങ്കിൽ, ഒരു ജോലി കിട്ടണമെങ്കിൽ, ഒരു കരാർ ഉറപ്പിക്കണമെങ്കിൽ... ഏതു കവാടവും തുറക്കാനുള്ള മാന്ത്രിക നാമധേയമാണ് മുരളിയെന്ന പേര്. ഇതൊന്നും മുഖ്യമന്ത്രിക്ക് അറിഞ്ഞുകൂടാത്തതല്ല. (ഔറംഗസീബുമാരുടെ കാലം ഇന്ത്യയിൽ അസ്തമിച്ചിട്ടില്ലല്ലോ!), അറിയാമെങ്കിലും അദ്ദേഹം, അതൊക്കെ എങ്ങനെ പറയും? പുത്രവത്സലനായ ഒരു പിതാവിൻെറ ദൗർബല്യമാണത്. അതെല്ലാം മറച്ചുവച്ച്, അല്ലെങ്കിൽ കറുപ്പിനെ വെളുപ്പാക്കാൻ അദ്ദേഹം ശ്രമിക്കരുത്. എല്ലാവർക്കും അറിയാവുന്ന കാര്യം താൻ മാത്രം അറിഞ്ഞില്ലെന്നു നടിക്കുന്നതും ഒരു മുഖ്യമന്ത്രിയെന്ന നിലയ്ക്ക് ഉചിതമായതല്ല. ഒന്നേ ഉള്ളൂ. മുരളിക്കുവേണ്ടി മുരളിയാൽ നടത്തപ്പെടുന്ന ഒന്നാകരുത് കേരളത്തിലെ ഭരണം. വെയിൽസ് രാജകുമാരനല്ലല്ലോ മുരളി!



എം.പി. നാരായണപിള്ള

# സമയംകൊല്ലാൻ വേറെ വഴിയില്ലെങ്കിൽ



ഇന്ത്യൻ പാർലമെൻറിൻെറ ഇരു സഭകളും ഈയിടെ ഒരു ബില്ല് പാസ്സാക്കി.

ഗർഭത്തിൽ കിടക്കുന്ന കുട്ടി ആണോ പെണ്ണോയെന്ന് കണ്ടുപിടിക്കുന്ന ടെസ്ററ് നിരോധിക്കാനാണ്. മറേറതെങ്കിലും കാര്യത്തിനുവേണ്ടി ഈ ടെസ്ററ് നടത്തി കുട്ടിയുടെ ലിംഗനിർണ്ണയം മനസ്സിലാക്കിയിട്ട് അത് വാക്കിലൂടെയോ കത്തിലൂടെയോ ആംഗ്യത്തിലൂടെയോ പുറത്തുപറഞ്ഞാൽ പറയുന്ന ഡോക്ടർക്ക് മൂന്നുവർഷം തടവും പതിനായിരം രൂപ പിഴയും ശിക്ഷ!

ഇത്തരം ഒരു നിയമനിർമ്മാണം, ശരിയ്ക്കാലോചിച്ചാൽ, ശുദ്ധ അസംബന്ധമല്ലേ? എന്തുകൊണ്ടെന്നാൽ കുടുംബാസൂത്രണം അംഗീകരിക്കുക മാത്രമല്ല; ലക്ഷ്യം കൂടിയാക്കിയിരിക്കുന്ന ഒരു സമൂഹത്തിൽ ഉണ്ടാകുന്ന അപൂർവമായ കുട്ടി അണാവണോ പെണ്ണാവണോ എന്ന് ആരാണ് നിശ്ചയിക്കേണ്ടത്?

ഇൻഡ്യാ ഗവൺമെൻറാണോ? അച്ഛനമ്മമാരാണോ? അതോ ലോട്ടറിയോ?

ഇത് ലോട്ടറിയായിരിക്കണമെന്നാണ് നമ്മുടെ രാഷ്ട്രീയക്കാരുടെ അഭിപ്രായം. (ഭരണകക്ഷിയായ കോൺഗ്രസ്സുകാർ മഹാരാഷ്ട്രയും പ്രതിപക്ഷത്തിൻെറ രാജസ്ഥാനുമാണ് ഈ വിഷയത്തിൽ മുൻകൈയെടുത്ത് നിയമനിർമ്മാണം നടത്തിയത്!) കക്ഷിഭേദമെന്യേ ലോട്ടറിയാകണം ജനിക്കുന്ന കുട്ടിയുടെ ലിംഗം എന്ന ആശയത്തിന് കാരണമായി പറയുന്നത് രാജ്യത്തിൻെറ 'സെക്സ് റേഷ്യോ' (അതായത് ആൺപെൺ സന്തുലിതാവസ്ഥ) അപകടത്തിലാകുന്നുവെന്നാണ്. ഗർഭത്തിലെ കുട്ടി പെണ്ണാണെങ്കിൽ അബോർഷൻ, ആണാണെങ്കിൽ വളർത്തുക എന്നതാണ് സാധാരണ മനുഷ്യരുടെ മനോഭാവം. ഇതിനെ നിരുത്സാഹപ്പെടുത്താനും കൂടുതൽ പെൺകുട്ടികളെ ഉല്പാദിപ്പിക്കാനുമായിരുന്നു ഈ നിയമനിർമ്മാണം.

ഇതിലെ അസംബന്ധം കിടക്കുന്നത് മനുഷ്യരുടെ ശ്രമങ്ങൾ സെക്സ് റേഷ്യോയെ ബാധിക്കുമെന്ന തെററിദ്ധാരണയാണ്. ഒന്നും രണ്ടും ലോകയുദ്ധങ്ങളുടെ കാലത്ത് 'മരിച്ചവരിൽ അധികവും ആണുങ്ങളായിരുന്നു. അതിനുമുമ്പ് പല യുദ്ധങ്ങളും പല നാട്ടിലും നടന്നിട്ടുണ്ട്. അപ്പോഴൊക്കെ-കഴിഞ്ഞ നാലയ്യായിരം വർഷമായി-യുദ്ധം കൊണ്ട് ഈ റേഷ്യോ മാററാൻ ശ്രമിച്ചിട്ടുണ്ട്. മാറിയിട്ടില്ല.

ഓരോരുത്തർക്കും കുട്ടി ജനിക്കുന്നത് ''ആണ് പെണ്ണ്'' എന്നതിന് മുൻകൂട്ടി നിശ്ചയിച്ച ഒരു അനുപാതത്തിൻെറ അടിസ്ഥാനത്തിലല്ല. എന്നിട്ടും മൊത്തം സെക്സ് റേഷ്യോ ഏറെക്കുറെ തുല്യമാണെക്കാലത്തും! ഒരാണിന് ഒരു പെണ്ണ് എന്ന റേഷ്യോ.

ഇതെങ്ങനെ സംഭവിക്കുന്നു എന്ന സംശയം ആദ്യമുദിച്ചത് ചാൾസ് ഡാർവിനായിരുന്നു. തൃപ്തികരമായ ഒരു വിശദീകരണം തരാനദ്ദേഹത്തിന് കഴിഞ്ഞില്ല. വേറാർക്കും സാധിച്ചിട്ടില്ല. മനുഷ്യൻെറ ജീൻസിനെപ്പററിയുള്ള പഠനങ്ങൾ കുറേക്കൂടി മുന്നോട്ടു ചെല്ലുമ്പോൾ ശാസ്ത്രീയമായ ഒരു വിശദീകരണം കിട്ടുമെന്ന് പലരും പ്രതീക്ഷിക്കുന്നു.

ഇപ്പോൾ നിയമംമൂലം തടഞ്ഞിരിക്കുന്ന 'പ്രിനാററൽ ടെസ്ററുകൾ' നടത്തിയാലുമില്ലെങ്കിലും മനുഷ്യവർഗ്ഗത്തിൻെറ ആൺ പെൺ അനുപാതത്തിൽ സമൂല്മായ മാററമൊന്നും ഉണ്ടാകാനിടയില്ല.

മനുഷ്യ സമൂഹത്തിൽ ആൺ-പെൺ റേഷ്യോ എന്തുകൊണ്ടിങ്ങനെ ഏറെക്കുറെ തുല്യമായി നിൽക്കുന്നു എന്നതിൻെറ അടിസ്ഥാന കാരണങ്ങൾ ആലോചിച്ചാൽ പിന്നെ ഇത്തരം നിയമനിർമ്മാണത്തിനാരെങ്കിലും മുതിരുമോ? ഈ നിയമം ആകെ ചെയ്യുന്നത് ആൺകുട്ടിയെ വേണോ പെൺകുട്ടിയെ വേണോ എന്നു തീരുമാനിക്കാനുള്ള ദമ്പതികളുടെ സ്വാതന്ത്ര്യം വെട്ടിച്ചുരുക്കുക മാത്രമാണ്.

ഈ നിയമം ബാധിക്കാത്ത ഒരു വിഭാഗമുണ്ട്. സ്വന്തം തീരുമാനം നടപ്പിലാക്കാൻ വേണ്ടി ഇന്ത്യയ്ക്ക് പുറത്തുപോകാനുള്ള സാമ്പത്തികശേഷി-അല്ലെങ്കിൽ രണ്ടുലക്ഷം രൂപ-കൈയിലുള്ളവർ.

നിയമത്തിൻെറ ലക്ഷ്യം എപ്പോഴും സാധാരണക്കാരാണല്ലോ.

'ആൺകുട്ടി വേണോ പെൺകുട്ടി വേണോ' എന്ന തീരുമാനം ദമ്പതികൾക്ക് വിട്ടുകൊടുത്തുകൂടേ? ഒരുപക്ഷെ ബഹുഭൂരിപക്ഷവും ഇപ്പോൾ പെൺകുട്ടികൾ വേണ്ടെന്നുവച്ചേക്കാം. അതിലെന്താണിത്ര ആപത്ത്? സ്ത്രീകളെ സംബന്ധിച്ചിടത്തോളം നല്ല കാര്യമല്ലേ? പെൺകുട്ടികളുടെ സംഖ്യ കുറയുകയും വിവാഹപ്രായമാകുന്ന പുരുഷന്മാർക്ക് പെണ്ണിനെ കിട്ടാൻ ബുദ്ധിമുട്ടുണ്ടാവുകയും ചെയ്താൽ സ്ത്രീധനം സ്വയം ഇല്ലാതാകില്ലേ?

(1980-കളിൽ ഗൾഫ് ബൂം വന്ന പ്രദേശങ്ങളിൽ ധാരാളം ചെറുപ്പക്കാർക്ക് ജീവിതമാർഗ്ഗമുണ്ടായി. അക്കാലത്ത് പലർക്കും പററിയ പെൺകുട്ടിയെ കിട്ടാൻ ബുദ്ധിമുട്ടുണ്ടായി. സ്ത്രീധനം കുറയാൻ തുടങ്ങിയ കഥ ഓർക്കുക.)

മറിച്ച് യുവാക്കൾക്കിടയിലെ തൊഴിലില്ലായ്മ വർദ്ധിക്കുകയും വരുമാനമർഗ്ഗമുള്ള ഒരു യുവാവിന് പത്തു പെൺകുട്ടികൾ മാർക്കററിലുണ്ടാവുകയും ചെയ്താൽ സ്ത്രീധനം ഡിമാൻറും സപ്ളൈയും അനുസരിച്ച് മാർക്കററാണ് സ്ത്രീധനവും പെണ്ണിൻെറ വിലയും നിശ്ചയിക്കുന്നത്.

അച്ഛനമ്മമാർക്ക് ആവശ്യമില്ലാത്ത പെൺകുട്ടികളെ ഭൂമിയിലേക്ക് നിർബന്ധിതമായി ഇറക്കുമതി ചെയ്യാനുള്ള ഉദാരവൽക്കരണമല്ലേ നമ്മുടെ ജനപ്രതിനിധികൾ ഇപ്പോൾ ചെയ്തിരിക്കുന്നത്?

നിയമനിർമ്മാണത്തിലൂടെ ഈ ടെസ്ററുകൾ ഇല്ലാതാക്കാനും പററില്ല. ആവശ്യക്കാരുള്ളിടത്തോളംകാലം അവരുടെ ആവശ്യങ്ങൾ നിറവേററപ്പെടും! വില അല്പം കൂടുമെന്നുമാത്രം. നിയമനിർമ്മാണത്തിൻെറ പോരായ്മയാണോ മയക്കുമരുന്നുകളുടെ പിന്നിൽ. നിരോധനം കർശനമായപ്പോൾ കിട്ടുന്ന ചരക്കിൻെറ വില കൂടി. ഗുണം താഴെ പോയി. എട്ടണയ്ക്ക് കിട്ടിയിരുന്ന ചെറിയ കെട്ട് കഞ്ചാവുബീഡിക്കിന്ന് അമ്പതുരൂപ കൊടുക്കണം. ചരക്ക് മോശവുമാണ്. ഗർഭച്ഛിദ്രം കുററകരമായിരുന്നകാലത്തും അലസിപ്പിക്കലുണ്ടായിരുന്നു. ആത്മഹത്യാശ്രമം കുററകരമായിരുന്ന കാലത്തും ആത്മഹത്യ നടന്നിരുന്നു.

നിയമങ്ങൾ ആവശ്യത്തിലധികമായാൽ ഒരു നിയമവും ആരും അനുസരിക്കില്ല. 'പ്രിനാററൽ ടെസ്ററു'കളെ നിരോധിക്കുന്ന നിയമമുണ്ടാക്കി ജനപ്രതിനിധികൾ ഇത്തരം കലാപരിപാടിയിലൂടെ നിയമങ്ങളുടെതന്നെ പ്രാധാന്യം കുറയ്ക്കുകയാണ്.





ഡോ. കെ. രാമചന്ദ്രൻ നായർ

**ആഗസ്ററ് 14-ാം തീയതി അന്തരിച്ച പ്രൊഫസർ എം.പി. മന്മഥൻ കഴിഞ്ഞ കുറേ വർഷങ്ങളായി മദ്യനിരോധ പ്രസ്ഥാനത്തിൻെറ പടനായകനായിട്ടാണ് അറിയപ്പെട്ടത്. ഗാന്ധിയൻ സമരമുറകളിൽനിന്നു മുന്നോട്ടു വന്ന പ്രൊഫസർ മന്മഥൻ ഗാന്ധിയൻ ആദർശവാദത്തിൻെറ സാരാംശം സ്വാംശീകരിച്ച ഒരു വലിയ മനുഷ്യനായിരുന്നു. ഏകാന്തപഥികനായ ഒരു ഗാന്ധിയൻ കർമ്മവീരൻ.**





# മന്മഥൻ വ്യത്യസ്തനായ ഒരു ഗാന്ധിയൻ

ക്ഷോഭാകുലന്മാരായ മാർക്സിസ്ററ് ഗാന്ധിയന്മാർ തൊട്ട് തണുതണുപ്പന്മാരായ കോൺഗ്രസ്സ് ഗാന്ധിയന്മാർവരെ പലതരത്തിലും പല നിറത്തിലുംപെട്ട ഗാന്ധിയന്മാർ ഭയാശങ്കകളൊന്നുംകൂടാതെ സ്വൈരവിഹാരം നടത്തുന്ന നമ്മുടെ നാട്ടിൽ മന്മഥൻസാറിനെപ്പോലൊരു ഗാന്ധിയൻെറ സ്ഥാനമെന്തെന്ന് ഒട്ടൊരു ഉത്കണ്ഠയോടെ ഞാൻ ഓർത്തുപോവുകയാണ്.

മന്മഥൻ വ്യത്യസ്തനായ ഒരു ഗാന്ധിയനായിരുന്നു. നാമിന്ന് നമ്മുടെ ചുററുപാടും കാണുന്ന എണ്ണമററ ഗാന്ധിയന്മാരിൽനിന്നൊക്കെ വ്യത്യസ്തൻ; വളരെപ്പെട്ടെന്ന് മാഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന ഒരു ഗാന്ധിയൻ കാലഘട്ടത്തിൻെറയും ഒരു ഗാന്ധിയൻ തലമുറയുടേയും പ്രതിനിധി.

ഗാന്ധിയൻ ആദർശവാദത്തിൻെറ സാരാംശം സ്വാംശീകരിച്ച ഒരു കാലഘട്ടവും ഒരു തലമുറയും നമുക്കുണ്ടായിരുന്നു. ആ തലമുറയ്ക്ക് ത്യാഗത്തിൻെറയും യാതനയുടേയും അനുഭവങ്ങൾ മാത്രമേ പറയുവാനുണ്ടായിരുന്നുള്ളൂ. നഷ്ടങ്ങളെക്കുറിച്ചല്ലാതെ ലാഭങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ അവർക്കു താത്പര്യമുണ്ടായിരുന്നില്ല. പ്രവർത്തിക്കുവാനല്ലാതെ ഫലങ്ങളെത്രയെന്ന് എണ്ണിത്തിട്ടപ്പെടുത്തുവാൻ അവർക്കു സമയമുണ്ടായിരുന്നില്ല. [illegible]യും നന്മയുടേയും കൊച്ചുകൊച്ചു തുരുത്തുകൾ കണ്ടെത്തുവാനല്ലാതെ, ദ്വേഷത്തിൻെറയും തിന്മയുടേയും ഉരുൾപൊട്ടലുകൾ സംഘടിപ്പിക്കുവാൻ അവർ വ്യഗ്രത പൂണ്ടില്ല. വെട്ടിപ്പിടിക്കേണ്ട നാടുകളേയും കാടുകളേയുംകുറിച്ചു സ്വപ്നം കാണാതെ അവർ സഹനത്തിൻെറയും സേവനത്തിൻെറയും നിശ്ശബ്ദപഥങ്ങളിലൂടെ സഞ്ചരിച്ചു. അധികാരത്തിൻെറ കിന്നരിത്തലപ്പാവുകളോ, സമ്പത്തിൻെറ രത്നകുംഭങ്ങളോ അവരെ ആകർഷിച്ചില്ല. ആദർശങ്ങൾ സാക്ഷാത്കരിക്കാൻ എന്തും ബലിയർപ്പിക്കാൻ അവർ സന്നദ്ധരായിരുന്നു. അങ്ങനെയൊരു ഗാന്ധിയൻ തലമുറ; അങ്ങനെയൊരു



പ്രൊഫ. എം.പി മന്മഥനും കുടുംബവും

ഗാന്ധിയൻ കാലഘട്ടം—അതിൻെറ പ്രതീകമായിരുന്നു മന്മഥൻ. അതിൻെറ ശക്തിയും ചൈതന്യവും മന്മഥനിൽ നിറഞ്ഞുനിന്നിരുന്നു.

അത്രയുമല്ല, ആ ഗാന്ധിയൻ തലമുറയുടെ സവിശേഷത. അതിന് സദാ ക്ഷുഭിതമായ ഒരു മുഖവുമുണ്ട്. അനീതികളോടും അഴിമതികളോടുമുള്ള വിട്ടുവീഴ്ചയില്ലാത്ത എതിർപ്പ്; അധികാരത്തിൻെറ അനിയന്ത്രിത പരാക്രമങ്ങളോടുള്ള നിതാന്തമായ പ്രതിഷേധം; തെററിനെതിരായുള്ള ശരിയുടെ നിത്യമായ ചെറുത്തുനില്പ്. ഇതിന് സ്ഥല കാല പരിമിതികളില്ല; ഇത് വ്യക്തിതലത്തിലോ സമൂഹതലത്തിലോ ആവാം; ഇതിന് താത്കാലികമോ പാര്യന്തികമോ ആയ ലക്ഷ്യങ്ങളാവാം. ഈ ഗാന്ധിയൻ മുഖത്തിന് ജയപ്രകാശ്നാരായൺ ഒരു പേരു നല്കി—സമഗ്രവിപ്ളവം. ഗാന്ധിക്കുശേഷം സംഭവിച്ച ഗാന്ധിയൻ വിപ്ളവ പ്രക്രിയയുടെ വ്യാപനമോ വികസനമോ ആയി അതിനെ പരിഗണിക്കാം. മന്മഥൻ ആ സമഗ്രവിപ്ളവ സങ്കല്പത്തിൻെറ ഉൺമ സ്വാംശീകരിച്ച ഗാന്ധിയനാണ്—ആ നിലയ്ക്കും വ്യത്യസ്തനായ ഒരു ഗാന്ധിയൻ.

ഇപ്പറഞ്ഞതിനൊക്കെ എത്രയോ ഉദാഹരണങ്ങളുണ്ട് അദ്ദേഹത്തിൻെറ ജീവിതത്തിൽനിന്നു പെറുക്കിയെടുക്കാൻ. അടിയന്തരാവസ്ഥക്കാലംതന്നെ എടുക്കുക. പുരമുകളിൽനിന്ന് വിപ്ളവം ഘോഷിക്കുന്ന രാഷ്ട്രീയ കക്ഷികൾ ഉൾപ്പെടെയുള്ളവർ അന്നെന്തു ചെയ്തു? കുനിയാൻ പറഞ്ഞപ്പോൾ അവർ കണ്ണും കാതും നാവും അടച്ചു; കുനിയാൻ പറഞ്ഞപ്പോൾ ഇഴഞ്ഞു. മന്മഥൻ ചെയ്തതെന്താണ്? ഈ കരയോഗപ്രമാണി,

**മന്മഥൻ വ്യത്യസ്തനായ ഒരു ഗാന്ധിയനായിരുന്നു. നാമിന്ന് നമ്മുടെ ചുററുപാടും കാണുന്ന എണ്ണമററ ഗാന്ധിയന്മാരിൽനിന്നൊക്കെ വ്യത്യസ്തൻ, വളരെപ്പെട്ടെന്ന് മാഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന ഒരു ഗാന്ധിയൻ കാലഘട്ടത്തിൻെറയും, ഒരു ഗാന്ധിയൻ തലമുറയുടേയും പ്രതിനിധി.**

ഈ കോളേജദ്ധ്യാപകൻ, ഈ ഭൂദാനക്കാരൻ, വിപ്ളവത്തിൻെറ പാരമ്പര്യം തൊട്ടുതേച്ചിട്ടില്ലാത്ത ഈ പെററി ബൂർഷ്വാ? അദ്ദേഹം നാടായ നാടൊക്കെ ഒളിവിലും മറവിലും സഞ്ചരിച്ച് ചെറുത്തുനില്പ് സംഘടിപ്പിച്ചു; ചെറുപ്പക്കാരെ ഉത്സാഹപ്പെടുത്തി; സ്വാതന്ത്ര്യത്തിൻെറയും ജനാധിപത്യത്തിൻെറയും വിലയെന്തെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തി; എന്നിട്ടൊടുവിൽ ജയിലിൽപ്പോയി. ഒരു സ്വതന്ത്രരാഷ്ട്രത്തിലായാൽപ്പോലും സ്വാതന്ത്ര്യം നഷ്ടമാകാതിരിക്കാൻ നിതാന്തമായ ജാഗ്രത അത്യന്താപേക്ഷിതമാണെന്നു പറയുന്നതിനൊരു സാധനപാഠമായിരുന്നു അത്.

അന്ന് കേരളത്തിൻെറ പ്രബുദ്ധമായ മനഃസാക്ഷി മന്മഥനിലൂടെയാണു പ്രകാശിച്ചത്.

മന്മഥൻെറ മദ്യനിരോധന പ്രക്ഷോഭണങ്ങളോ? കഴിഞ്ഞ 15 കൊല്ലമായി അദ്ദേഹമായിരുന്നു കേരള മദ്യനിരോധന സമിതിയുടെ അദ്ധ്യക്ഷൻ. ചെറുതും വലുതുമായ സമരങ്ങൾ ഒട്ടൊന്നുമല്ല അദ്ദേഹം സംഘടിപ്പിച്ചത്. കൂവപ്പാടത്ത്, ഊരമനയിൽ, അഴിമാവിൽ, തിരുവനന്തപുരത്ത് മദ്യഷാപ്പുകൾക്കു മുൻപിൽ, വഴിയോരത്ത്, ഓലക്കുടിലുകൾ വച്ചുകെട്ടി, മന്മഥനും ജി. കുമാരപിള്ളയും കൂട്ടരും സത്യാഗ്രഹം നടത്തി; നിരാഹാരമനുഷ്ഠിച്ചു. ത്രിമുഖമായിരുന്നു ആ സമരങ്ങൾ. ഒന്ന്, നാടുവാഴുന്നവർക്കെതിരേ. രണ്ട്, ആ നാടുവാഴുന്നവരെ ഭരിക്കുന്ന മദ്യരാജാക്കന്മാർക്കെതിരേ. മൂന്ന്, ഇപ്പറഞ്ഞ രണ്ടു കൂട്ടരുടേയും ബലിയാടുകളായിത്തീരുന്ന വഴിതെററിയ മദ്യപാനികൾക്കെതിരേ. എന്നിട്ട് മദ്യം നിരോധിച്ചോ? ഇപ്പറഞ്ഞ സമരങ്ങൾ ഫലിച്ചോ? മന്മഥൻ ലക്ഷ്യം നേടിയോ? വാസ്തവത്തിൽ ഈ ചോദ്യങ്ങൾ ചോദിക്കേണ്ടത് കൂവപ്പാടത്തേയും ഊരമനയിലേയും അഴിമാവിലേയും സാധാരണക്കാരായ സ്ത്രീപുരുഷന്മാരോടാണ്. പൂട്ടിയത് ഒന്നോ അരയോ ഷാപ്പുകളാവാം; പക്ഷേ, ജനങ്ങളുടെ മനസ്സിൽ, ഇന്നലെവരെ നാശത്തിനായി ഉഴിഞ്ഞുവച്ച ജീവിതംപേറി നടന്നുതളർന്ന മദ്യപാനിയുടെ മനസ്സിൽ, മന്മഥൻെറ വിഗ്രഹം സുപ്രതിഷ്ഠിതമായിട്ടുണ്ടെന്നു തീർച്ച.

മന്മഥൻ പ്രിൻസിപ്പൽപദവി രാജിവച്ചു—വൈസ് ചാൻസലറും സെനററും സിൻഡിക്കേററും അദ്ധ്യാപക സംഘടനകളും വിദ്യാർത്ഥി സംഘടനകളുമെല്ലാം ഒത്തുചേർന്ന് പ്രത്യക്ഷമായും അന്യായത്തിനു കൂട്ടുനിന്നപ്പോൾ, ആ സംഘടിതബലത്തിനു മുൻപിൽ അദ്ദേഹം പതറിയില്ല. രാജിവച്ചശേഷം കൈയുംവീശി പുറത്തുപോന്ന മന്മഥൻ സാറിനോട് അഭ്യുദയകാംക്ഷികൾ ചോദിച്ചു— സാർ ഈ അററകൈ ചെയ്യണമായിരുന്നോ? അദ്ദേഹത്തിൻെറ ജീവിതസാഹചര്യങ്ങൾ മുഴുക്കെ അറിയാവുന്നവരാണ് അതു ചോദിച്ചത്. ആ മുഖത്ത് ചാഞ്ചല്യത്തിൻെറ, അധൈര്യത്തിൻെറ, ഭയപ്പാടിൻെറ, ലാഞ്ഛനപോലും ഉണ്ടായിരുന്നില്ല. രാജി കൂടാതെ കഴിയില്ലെന്ന് അദ്ദേഹം പറഞ്ഞു. അതല്ലെങ്കിൽ താൻ താനല്ലാതെ ആകണം. പത്തുകൊല്ലംകൊണ്ടു താൻ കെട്ടിപ്പടുത്ത ഒരു വിദ്യാഭ്യാസ സ്ഥാപനത്തിൻെറ ഭാവി മെയ്മിടുക്കുമാത്രം കൈമുതലായുള്ള ക്ഷുദ്രബുദ്ധികൾ യാതൊരു മനഃസാക്ഷിക്കുത്തും കൂടാതെ ഇല്ലാതാക്കുന്നതു കണ്ടപ്പോൾ ഉയർന്നുപൊങ്ങിയ ധാർമ്മികരോഷമാണ് ആ രാജിയിൽ പ്രതിഫലിച്ചത്. അല്ലാതെ മൂന്നോ നാലോ വിദ്യാർത്ഥികൾ വഴിതെററിപ്പെരുമാറുന്നതു കണ്ടപ്പോഴുണ്ടായ താത്കാലിക ക്ഷോഭമായിരുന്നില്ല അത്.

മറെറാരു രാജിയുടെ കഥകൂടിയുണ്ട് മന്മഥൻെറ ജീവിതത്തിൽ ശ്രദ്ധാർഹമായിട്ട്—നായർ സർവ്വീസ് സൊസൈററിയുടെ ജനറൽ സെക്രട്ടറിപദത്തിൽനിന്നുള്ള രാജി. അതിനും കാരണം വിട്ടുവീഴ്ചകൂടാത്ത ആദർശനിഷ്ഠ തന്നെ. ഒരു സമുദായ സംഘടനയുടെ സങ്കുചിത പരിധികളിൽനിന്ന് സൊസൈററിയെ മോചിപ്പിക്കുന്നതിനും, സാമൂഹ്യ പരിഷ്കരണരംഗത്തും വിദ്യാഭ്യാസ രംഗത്തും പ്രവർത്തിക്കുന്ന ചൈതന്യവത്തായ സംഘടനയായി അതിനെ രൂപാന്തരപ്പെടുത്തുന്നതിനും കുറച്ചൊന്നുമല്ല മന്മഥൻ അദ്ധ്വാനിച്ചിട്ടുള്ളത്. അതേസമയം അടിസ്ഥാനപരമായും ഒരു സാമുദായിക സംഘടനയായതുകൊണ്ട് സൊസൈററി രാഷ്ട്രീയകാര്യങ്ങളിൽ ഇടപെട്ടുകൂടാ എന്നും അദ്ദേഹത്തിനു വ്യക്തമായ അഭിപ്രായമുണ്ടായിരുന്നു. ആ അഭിപ്രായം കുറേക്കാലത്തോളം സൊസൈററിയെക്കൊണ്ട് അംഗീകരിപ്പിക്കുന്നതിന് അദ്ദേഹത്തിനു സാധിക്കുകയും ചെയ്തു. എങ്കിലും ഒടുവിൽ 'രാഷ്ട്രീയ'ത്തിൻെറ മോഹവലയത്തിൽ സൊസൈററിയും കുടുങ്ങി. മന്മഥൻ സെക്രട്ടറിപദം രാജിവച്ചു.

തൻെറ ജീവിതത്തിലെ ഏററവും സന്തോഷപ്രദവും ധന്യവുമെന്ന് അദ്ദേഹം കരുതുന്ന ഘട്ടമാണ് വിനോബായുടെ ഭൂദാന പ്രസ്ഥാനത്തിനുവേണ്ടി ചെലവഴിച്ച രണ്ടു സംവത്സരങ്ങൾ. സാമ്പത്തികാസമത്വത്തിൻെറയും സാമൂഹ്യമായ ഉച്ചനീചത്വത്തിൻെറയും പ്രകടിതരൂപങ്ങളിലൊന്നാണ് ഇന്ത്യയിലെ ഭൂവ്യവസ്ഥ എന്ന ധാരണയിൽ അധിഷ്ഠിതമായ ഒരു ഗാന്ധിയൻ പരിപാടിയായി മന്മഥൻ ഭൂദാനയജ്ഞത്തെ കണ്ടു. അത് ഉപരിതലത്തിലുള്ള ഒരു സാമ്പത്തികപരിഷ്കരണ പദ്ധതിയല്ല, അടിസ്ഥാനപരമായ ഒരു മാനസിക പരിവർത്തന യത്നമാണ്. ആ അർത്ഥത്തിൽ അതിന് വിപ്ളവാത്മകമായ ഒരു പ്രസക്തിയുണ്ട്. അതുൾക്കൊള്ളാനായിരുന്നു മന്മഥൻെറ ശ്രമം. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അതൊരു ഗ്രാമോദ്ധാരണ പ്രസ്ഥാനമോ ഭൂവിതരണ സമ്പ്രദായമോ ആയിരുന്നില്ല, മറിച്ച് ഒരു വിചാര വിപ്ളവത്തിൻെറയും ഒരു സാമൂഹ്യവിപ്ളവത്തിൻെറയും സമാഹൃത സ്വരൂപമായിരുന്നു.

മന്മഥൻെറ ജീവിതം ഒരു വിജയമായിരുന്നുവോ? അദ്ദേഹത്തെപ്പോലുള്ള ഗാന്ധിയൻ ആദർശവാദികൾക്കു നിയതാർത്ഥത്തിൽ വിജയങ്ങളൊന്നും വിധിക്കപ്പെട്ടിട്ടുള്ളതല്ല. നിരന്തരമായ ഏററുമുട്ടലുകളുടേയും നിരന്തരമായ പരാജയങ്ങളുടേയും ചക്രഭ്രമണമാണ് അവർക്കു ജീവിതം. പക്ഷേ, ആ പരാജയമോരോന്നും ഭാസുരമെന്നു വിവരിക്കപ്പെടാവുന്ന പരാജയമാണ്—പുതിയ ദിശാബോധത്തോടെ പുതിയ സംരംഭങ്ങളിലും പുതിയ സംഘർഷങ്ങളിലും പങ്കെടുക്കാനുള്ള ഊർജ്ജം പകർന്നുനല്കുന്ന പരാജയം. അതിനു പേരിടേണ്ടത് പരാജയമെന്നാണോ?

ഒന്നു തീർച്ച— അത്തരം വിജയപരാജയങ്ങൾക്കൊക്കെ അതീതമായിരുന്നു ആ പത്തരമാററുള്ള മനുഷ്യത്വം. അതിൻെറ ഉദാരത, അതിൻെറ ധന്യത, അത് നമുക്ക് എന്നെന്നേക്കുമായി നഷ്ടമായിരിക്കുന്നു.

ഇ.വി. ശ്രീധരൻ

# ഈ മദ്യാലയം ആരുണ്ടാക്കി?



ശ്രീ.എം.പി.മന്മഥന് നൽകാവുന്ന ഏററവും വലിയ ബഹുമതി നമ്മുടെ സംസ്ഥാനത്ത് ഘട്ടം ഘട്ടമായി മദ്യനിരോധം ഏർപ്പെടുത്തുക എന്നതാണ് എന്ന് ശ്രീ.ജി.കുമാരപിള്ള പറയുകയുണ്ടായി. ശ്രീ.കുമാരപിള്ള ശ്രീ.മന്മഥൻെറ സ്വപ്നങ്ങൾ പങ്കിട്ട ആത്മമിത്രവും സഹപ്രവർത്തകനുമാണ്. ഗാന്ധിജിക്ക് നൽകാത്ത ബഹുമതി ശ്രീ.എം.പി.മന്മഥന് ഈ രാജ്യം നൽകുമെന്ന് ശ്രീ.കുമാരപിള്ള വിശ്വസിക്കുന്നുണ്ടാവില്ല. കവി മനസ്സിൻെറ അനേകം സ്വപ്നങ്ങളിൽ ഇതും ഒരു സ്വപ്നം മാത്രം. എന്നാൽ കേരളത്തിൻെറ ഇന്നത്തെ മനസ്സിലേക്ക് ഈ സ്വപ്നത്തിൻെറ നേരിയ ഒരു നിഴൽപോലും കടന്നുവരാനിടയില്ല. കാരണം. കേരളമെന്ന നമ്മുടെ പ്രിയപ്പെട്ട ഭ്രാന്താലയം ഇന്ന് മദ്യാലയം കൂടിയാണ്. പരശുരാമൻ മഴുവെറിഞ്ഞകററിയ സമുദ്രജലം മദ്യമായി തിരിച്ചുവന്ന് കേരളത്തെ വിഴുങ്ങിയിരിക്കുകയാണ്. കേരളം ഒരു മദ്യസാഗരമായി അലയടിച്ചിരമ്പുകയാണ്.

മദ്യം കഴിക്കാത്തവർ പരിഹാസ്യരാണിന്ന്. മദ്യനിരോധനം എന്നത് കാലം കഴിഞ്ഞ ഒരു വാക്കാണ്.

ജനങ്ങൾ മദ്യം കുടിക്കുകയാണോ, ജനങ്ങളെ മദ്യം കുടിപ്പിക്കുകയാണോ? കുടിക്കുകയും കുടിപ്പിക്കുകയും ചെയ്യുന്നു. കുടിപ്പിക്കുന്നത് മററാരുമല്ല, നമ്മുടെ സ്വന്തം സർക്കാർ തന്നെയാണ്. സർക്കാരാണ് ഇന്ന് കേരളത്തിലെ ഏററവും വലിയ മദ്യമുതലാളി. ജനങ്ങളെ മദ്യം കുടിപ്പിക്കുന്നതിലൂടെ സർക്കാരിന് നല്ല സാമ്പത്തികനേട്ടമുണ്ട്. സർക്കാരിൻെറയും പാർട്ടികളുടെയുമൊക്കെ ദൈനംദിന കാര്യങ്ങൾ ഭംഗിയായി നടന്നുപോകുന്നതിന് മദ്യം നന്നായി സഹായിക്കുന്നുമുണ്ട്. ഇതൊന്നും മനസ്സിലാക്കാനുള്ള പ്രായോഗികമായ അറിവുകൾ ഉണ്ടായില്ല ശ്രീ.മന്മഥനും ശ്രീ.കുമാരപിള്ളയ്ക്കുമൊക്കെ. എന്തിന്, ഗാന്ധിജിക്കുണ്ടായിരുന്നോ ഈ അറിവ്?

നമുക്കൊരുപാട് രാഷ്ട്രീയപ്പാർട്ടികളുണ്ട്. രാഷ്ട്രീയപ്പാർട്ടികൾക്കെല്ലാം യുവജന വിഭാഗവും വനിതാവിഭാഗവുമുണ്ട്. ഈ പാർട്ടികളൊന്നും മന്മഥൻെറ പ്രസ്ഥാനത്തെ ഗൗരവമായെടുത്തില്ല. ജാഥകളിൽ മുദ്രാവാക്യം വിളിച്ചുനീങ്ങുന്നവരും വോട്ടു ചെയ്യാൻ പോളിങ് ബൂത്തിലേക്കു പോകുന്നവരുമാണല്ലോ രാഷ്ട്രീയപ്പാർട്ടികളുടെ 'ജനങ്ങൾ.' ഈ ജനങ്ങളിലും മഹാഭൂരിപക്ഷം ഇന്ന് മദ്യപാന്മാരല്ലേ? രാഷ്ട്രീയപ്പാർട്ടികൾക്ക് സ്വന്തം അണികളിലെ മദ്യപന്മാരുടെ എണ്ണം കൂടുകയാണോ, കുറയുകയാണോ വേണ്ടത്? അല്ലെങ്കിൽ മദ്യപാനം വ്യക്തിയുടെ സ്വാതന്ത്ര്യത്തിൻെറ ഭാഗമായി കണക്കാക്കുകയാണോ ചെയ്യുന്നത്?

ജനങ്ങൾ കുടിക്കുന്നെങ്കിൽ കുടിച്ചോട്ടെ, പാർട്ടി അംഗങ്ങൾ കുടിക്കാൻ പാടില്ല എന്ന നയം ചില പാർട്ടികൾക്കെങ്കിലുമുണ്ട്. ഈ നയം മാനുഷികമാവുന്നുണ്ടോ? പാർട്ടികളുടെ മദ്യവിലക്ക് അംഗീകരിക്കേണ്ടവരും കുടിയാണ് മദ്യസാഗരം കുടിച്ചുവററിക്കുന്നത് എന്ന കാര്യം വേറെ.

മദ്യം ജീവിതത്തിൽനിന്നു കശക്കിയെറിയുന്ന പാവപ്പെട്ടവരെക്കുറിച്ച് രാഷ്ട്രീയപ്പാർട്ടികൾ ഇവിടെ ആലോചിക്കാറില്ല. ഈ ജനലക്ഷങ്ങളല്ല പാർട്ടിക്ക് വലുത്, ചെത്തുതൊഴിലാളി സംഘടനകളാണെന്ന് പലപ്പോഴും തോന്നിപ്പോകും.

കേരളം ഒരു സമ്പൂർണ്ണ മദ്യാലയമായി മാറിയ നിലയ്ക്ക്, മദ്യലോബികൾ സമൂഹത്തിൻെറ എല്ലാ മേഖലകളേയും അടക്കിഭരിക്കുന്ന നിലയ്ക്ക്, കേരളത്തിലെ സ്ത്രീകളിൽപ്പോലും മദ്യപാനശീലം അരങ്ങേറിക്കൊണ്ടിരിക്കുന്ന നിലയ്ക്ക് പാർട്ടികൾക്ക് ഒരു മദ്യവിരുദ്ധ നയം ഉണ്ടാകേണ്ടതല്ലേ? അങ്ങനെയൊരു നയം ഇന്നുണ്ടോ? മദ്യം മുഴുവത്തു നിന്ന് അപ്രത്യക്ഷമാകണമെന്നല്ല ഇപ്പറയുന്നത്. മദ്യം കുടിപ്പിക്കുന്ന സർക്കാരും മദ്യം കുടിക്കാനറിഞ്ഞുകൂടാത്ത ജനങ്ങളുമാവുമ്പോൾ പ്രശ്നം വേറെയാണ്.

പ്രൊഫസർ മന്മഥൻ ആശിച്ചതും സ്വപ്നം കണ്ടതും മദ്യവിമുക്തമായ ഒരു കേരളവും മദ്യ സംസ്കാരത്തിൻെറ മേൽക്കോയ്മ അംഗീകരിക്കാത്ത ഒരു വ്യവസ്ഥയുമാണല്ലോ. ഈ വ്യവസ്ഥയിലും ജീവിതത്തിലുംപെട്ട ആളുകളല്ലേ രാഷ്ട്രീയപ്പാർട്ടികൾക്കും വേണ്ടത്? മദ്യപാനം പ്രോത്സാഹിപ്പിക്കുന്ന ഒരു രാഷ്ട്രീയപ്പാർട്ടിയും ഒരു പ്രസ്ഥാനവും ഈ നാട്ടിലില്ലല്ലോ. എന്നിട്ട്, ഈ പാർട്ടികളൊക്കെ എന്തുകൊണ്ട് മന്മഥൻെറ പ്രസ്ഥാനത്തോട് മുഖംതിരിഞ്ഞുനിന്നു? ആളുകളെ രാഷ്ട്രീയപ്പാർട്ടികളല്ലേ കൈയടക്കിവച്ചിരിക്കുന്നത്? മന്മഥനും സംഘവും മദ്യഷാപ്പുകൾക്കു മുമ്പിൽ സത്യാഗ്രഹമിരുന്നപ്പോൾ കുറച്ചാളുകളെ അദ്ദേഹത്തോടൊപ്പം സത്യാഗ്രഹമിരിക്കാൻ വിട്ടുകൊടുക്കേണ്ടതായിരുന്നില്ലേ ഈ പാർട്ടികൾ?



ജോർജ്ജ് ഓണക്കൂർ

# നേർവരയിലൂടെ നടന്ന മനുഷ്യൻ





ജീവിതത്തിന്റെ നേർവരയിലൂടെ സഞ്ചരിച്ച മനുഷ്യൻ; പ്രൊഫസർ സാമുവൽ മത്തായിയെ ഓർക്കുമ്പോൾ മനസ്സിൽ തെളിയുന്നത് ഈ ചിത്രമാണ്. ഒരു മുഖമേ ഉണ്ടായിരുന്നുള്ളൂ അദ്ദേഹത്തിന്. അത് അദ്ധ്യാപകന്റെ മുഖമായിരുന്നു. ഇംഗ്ലീഷു ഭാഷ മാത്രമല്ല, അതിന്റെ സംസ്കാരവും ഉൾക്കൊണ്ട അദ്ധ്യാപകന്റെ മുഖം. ഔദ്യോഗികപദവികൾ പലതും അദ്ദേഹത്തെ തേടിയെത്തി. വിട്ടുവീഴ്ച ചെയ്യാൻ മടിക്കുന്ന ആചാര്യഭാവം അദ്ദേഹത്തെ പ്രതിസന്ധികളിൽ എത്തിച്ചു. പതറാതെ, സ്ഥിരപ്രജ്ഞനായി നിലകൊണ്ടു ആ ധിഷണാശാലി. കേരളത്തിനു പുറത്തു പഠിക്കുകയും പഠിപ്പിക്കുകയും ചെയ്ത സാമുവൽ മത്തായിക്ക് ഇവിടത്തെ കാലാവസ്ഥ വലിയ ഗുണം ചെയ്തില്ല. പക്ഷേ, ആ ഋതുഭേദങ്ങൾക്കിടയിലും അദ്ദേഹം കേരളത്തെ സ്നേഹിച്ചു. മലയാളമണ്ണിൽ താമസമാക്കി. ആ മണ്ണിൽ അലിഞ്ഞുചേരുകയും ചെയ്തിരിക്കുന്നു.

തിരുവനന്തപുരത്തെ കോളജിൽ ഞാൻ അദ്ധ്യാപകനായി എത്തുമ്പോൾ പ്രൊഫസർ സാമുവൽ മത്തായിയായിരുന്നു കേരള സർവ്വകലാശാലാ വൈസ് ചാൻസലർ. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ നഗരത്തിലെ പൊതുവേദികളെ സമ്പന്നമാക്കിയ സായാഹ്നങ്ങൾ ഞാനോർക്കുന്നു. ചടുലമായ ഇംഗ്ലീഷ് ശൈലിയിൽ നർമ്മം വിതറിയ ആ പ്രഭാഷണകല ഹൃദ്യമായ അനുഭവമായി. ഉന്നത വിദ്യാഭ്യാസ കാര്യങ്ങളിൽ അന്നൊക്കെ ആധികാരികമായ അഭിപ്രായം പറയുക വൈസ് ചാൻസലർമാരായിരുന്നതുകൊണ്ട് സാമുവൽ മത്തായിയുടെ വാക്കുകൾക്ക് പ്രത്യേകമായ ഈടുണ്ടായിരുന്നു. മെയ്‌വഴക്കമില്ലാതിരുന്ന ആ മനുഷ്യൻ രാഷ്ട്രീയ കക്ഷികളുടെ സഹയാത്രികനോ മതമേധാവികളുടെ പാദസേവകനോ ആയിരുന്നില്ല.

നല്ല മതാത്മക പശ്ചാത്തലമുണ്ടായിരുന്നു സാമുവൽ മത്തായിക്ക്. സുവിശേഷ പ്രവർത്തകനായ മാവേലിക്കര പീടികയിൽ പി.എസ്. മത്തായിയുടെ മകനായിട്ടാണ് സാമുവൽ ജനിച്ചത്. 1908 ഫെബ്രുവരി 28-ന്. വിശുദ്ധ വേദപുസ്തകത്തിന്റെ താളുകളിൽ തളച്ചിട്ട പിതാവിന്റെ ജീവിതം. അതിന്റെ താളവും മാധുര്യവും നിറഞ്ഞ ഗൃഹാന്തരീക്ഷം. സാമുവലിന് രണ്ടുവയസ്സു മാത്രം പ്രായമുള്ളപ്പോൾ ആ കുടുംബം വടക്കൻ കാനറ ജില്ലയിലെ കാൻവാറിലേക്കു താമസം മാററി. ക്രിസ്തുവിന്റെ ദൗത്യം വിളംബരം ചെയ്യുന്ന പിതാവിന്റെ തണലിൽ ജീവിച്ച സാമുവലിന്റെ ശൈശവത്തിൽത്തന്നെ പ്രഭാഷണവരം അദ്ദേഹത്തിനു ലഭ്യമായിരിക്കണം. കാർവാറിലെ താമസക്കാലത്ത് പ്രാദേശികഭാഷയായ കന്നഡയും സാധാരണക്കാരുടെ വായ്മൊഴിയായ കൊങ്കണിയും സാമുവൽ വശമാക്കി.

സ്കൂൾ വിദ്യാഭ്യാസാനന്തരം കോലാപ്പൂരിലെ രാജാറാം കോളജിൽ സാമുവൽ മത്തായി പഠനം തുടർന്നു. അടുത്തവർഷം ബോംബെയിലെ വിൽസൺ കോളജിലായി അദ്ധ്യയനം. 1928-ൽ ഇംഗ്ലീഷും സംസ്കൃതവും ഐച്ഛികമായെടുത്താണ് അദ്ദേഹം ബിരുദം നേടിയത്. 'ഒരപൂർവ്വയോഗം' എന്നേ ആ വിഷയസമന്വയത്തെ വിശേഷിപ്പിക്കാനാവൂ. രണ്ടുവർഷത്തിനുള്ളിൽ എം.എ ഡിഗ്രി സമ്പാദിച്ച സാമുവൽ മത്തായി പൂനയിലെ ഫർഗൂസൺ കോളജിൽ ഇംഗ്ലീഷ് അദ്ധ്യാപകനായി. അവിടെ സേവനമനുഷ്ഠിക്കുമ്പോഴാണ് ഉപരിപഠനത്തിന് ഓക്സ്ഫോർഡ് സർവ്വകലാശാലയിൽ പ്രവേശനം ലഭിച്ചത്. പഠനത്തോടൊപ്പം പ്രഭാഷണം, പ്രബന്ധരചന എന്നിവയിലും സാമുവൽ മത്തായി പ്രാഗല്ഭ്യം തെളിയിച്ചു.

ഓക്സ്ഫോർഡിൽനിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ഓണേഴ്സ് ബിരുദം കരസ്ഥമാക്കിയശേഷം 1939-ൽ ലാഹോറിൽ മടങ്ങിയെത്തി. അധികം കഴിയുംമുൻപ് ഡൽഹിയിലെ സെയ്ന്റ് സ്ററീഫൻസ് കോളജിൽ അദ്ദേഹം വകുപ്പുമേധാവിയായി. 1948-ൽ ഇന്ത്യൻ സർവ്വകലാശാലാ ബോർഡിന്റെ സെക്രട്ടറിയായി പ്രൊഫസർ സാമുവൽ മത്തായിയെ നിയമിച്ചു. 1953-ൽ സർവ്വകലാശാലാ ധനസഹായക്കമ്മിഷൻ രൂപംകൊണ്ടപ്പോൾ അതിന്റെ സെക്രട്ടറിയായിരിക്കാൻ തിരഞ്ഞെടുക്കപ്പെട്ടതും അദ്ദേഹംതന്നെ.

1963 ജനുവരിയിൽ സാമുവൽ മത്തായി കേരള സർവ്വകലാശാലാ വൈസ് ചാൻസലറായി. 1969 ഏപ്രിൽവരെ ആ സ്ഥാനത്തു തുടർന്നു. ഒടുവിൽ വൈസ് ചാൻസലർപദം രാജിവച്ചൊഴിയേണ്ടി വന്നപ്പോൾ അമേരിക്കയിലെ കൻസാസ് സംസ്ഥാന സർവ്വകലാശാലയിൽ വിസിററിംഗ് പ്രൊഫസറായിരിക്കാൻ അദ്ദേഹം സമ്മതിച്ചു. ആസ്ട്രേലിയയിൽ വിസിററിംഗ് ഫെലോ, അന്താരാഷ്ട്ര സാക്ഷരതാ സമിതിയുടെ വൈസ് പ്രസിഡന്റ്, യുണിസെഫിന്റെ ഇന്ത്യയിലെ കൺസൾട്ടന്റ് തുടങ്ങി ഒട്ടേറെ നിലകളിൽ സാമുവൽ മത്തായി വിശിഷ്ട സേവനമർപ്പിച്ചിട്ടുണ്ട്.

ഇരുന്ന കസേരകളുടെ എണ്ണം നോക്കി നിർണ്ണയിക്കപ്പെടേണ്ടതല്ല ഒരു ബുദ്ധിജീവിയുടെ വ്യക്തിത്വം. സാമുവൽ മത്തായി ആദ്യമായും അവസാനമായും ഒരദ്ധ്യാപകനായിരുന്നു. വിദ്യാർത്ഥികളുടെ മനസ്സിൽ മഹാനായ ആ അദ്ധ്യാപകൻ ചിരപ്രതിഷ്ഠിതനാണ്. ശുദ്ധവും ഹൃദ്യവുമായി ഇംഗ്ലീഷു ഭാഷയും സാഹിത്യവും കൈകാര്യം ചെയ്യാനുള്ള അസാധാരണ പാടവം അദ്ദേഹത്തെ പ്രഗല്ഭരായ ഇംഗ്ലീഷ് അദ്ധ്യാപകർക്കിടയിൽ പ്രധാനിയാക്കി. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ മാത്രമല്ല, വിദേശത്തും വിപുലമായ ശിഷ്യസമ്പത്ത് ആർജ്ജിക്കാൻ സാമുവൽ മത്തായിക്കു കഴിഞ്ഞു.

മികച്ച അദ്ധ്യാപകർ ഭരണതന്ത്രജ്ഞരായിക്കൊള്ളണമെന്നില്ല. തന്ത്രം കുറവായിരുന്നു സാമുവൽ മത്തായിക്ക്. പക്ഷേ, പ്രാഗല്ഭ്യത്തിൽ അദ്ദേഹത്തെ പിന്നിലാക്കാൻ ആർക്കും കഴിയുമായിരുന്നില്ല. സർവ്വകലാശാലാ ധനസഹായക്കമ്മിഷൻ സെക്രട്ടറി എന്ന നിലയിൽ ഇന്ത്യയൊട്ടാകെ അദ്ദേഹം സഞ്ചരിച്ചു. വിവിധ വിദ്യാപീഠങ്ങളുടെ ആദ്യകിരണങ്ങൾ പ്രത്യക്ഷപ്പെടുന്നതും അവ തേജോഗോളങ്ങളായി രൂപാന്തരപ്പെടുന്നതും കണ്ടു. അതിനാവശ്യമായ ധനസഹായവും മാർഗ്ഗനിർദ്ദേശവും നല്കി. ധനസഹായ ക്കമ്മിഷന്റെ ആനുകൂല്യങ്ങൾ ഏതാനും സർവ്വകലാശാലാ വകുപ്പുകളിൽ ഒതുക്കാതെ അഫിലിയേററഡ് കോളജുകളിലേക്കുകൂടി വ്യാപിപ്പിക്കാൻ വഴിയൊരുക്കിയത് സാമുവൽ മത്തായിയാണ്. കമ്മിഷന്റെ ആദ്യഘട്ടത്തിൽ പ്രവർത്തനരീതിക്ക് അദ്ദേഹം ദിശാനിർണ്ണയനം ചെയ്തു; അങ്ങനെ സ്വതന്ത്ര ഇന്ത്യയിലെ ഉന്നത വിദ്യാഭ്യാസരംഗം സംവിധാനം ചെയ്യുന്നതിൽ ചരിത്രപരമായ പങ്കുവഹിച്ചു.

ഏററവും കൂടുതൽ വിദേശരാഷ്ട്രങ്ങൾ സന്ദർശിക്കാനും അവിടങ്ങളിലെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ വിലയിരുത്താനും അവസരം ലഭിച്ച മലയാളി സാമുവൽ മത്തായിയാണ്. ആ അനുഭവപരിജ്ഞാനം കേരളത്തിന്റെ മണ്ണിൽ പരീക്ഷിക്കാൻ അദ്ദേഹം ഒരുമ്പെട്ടു. ഇവിടെ ജനിച്ചു എന്നതൊഴികേ കേരളത്തിൽ പഠിക്കുകയോ പഠിപ്പിക്കുകയോ ചെയ്തിട്ടില്ലാത്ത വിദ്യാഭ്യാസ വിചക്ഷണൻ. ഡൽഹി, ബോംബെ തുടങ്ങിയ മെട്രോപോളിററൻ നഗരങ്ങളായിരുന്നു അദ്ദേഹത്തിന്റെ സേവനരംഗങ്ങൾ. ഓക്സ്ഫോർഡ്, കേംബ്രിഡ്ജ് തുടങ്ങിയ വിശ്വവിഖ്യാത സർവ്വകലാശാലകളുടെ സംസ്കാരമുൾക്കൊണ്ട കർമ്മചൈതന്യം. ഭദ്രമായ അടിത്തറയിലാണ് അദ്ദേഹം നിലയുറപ്പിച്ചിരുന്നത്. കേരളത്തിലെ ഒരു വൈസ് ചാൻസലർക്കും ഇന്നോളം അവകാശപ്പെടാൻ കഴിയാത്ത വിദ്യാഭ്യാസപാരമ്പര്യവും ഭരണപരിചയവുമുണ്ടായിരുന്നു സാമുവൽ മത്തായിക്ക്. ഏതു വിഷയത്തിലും ആധികാരികമായ അറിവ്; പ്രഭാഷണപടുത്വം.

ഈ മൂലധനം കേരള സർവ്വകലാശാലയുടെ വികസനത്തിനു പ്രയോജനപ്പെടുത്താൻ സന്നദ്ധനായിരുന്നു അദ്ദേഹം; ഒട്ടേറെ പരിഷ്കരണ നടപടികൾക്ക് തുടക്കംകുറിക്കുകയും ചെയ്തു. കാര്യവട്ടത്തും കൊച്ചിയിലും കോഴിക്കോട്ടും സർവ്വകലാശാലാ കാമ്പസുകൾ രൂപീകരിച്ചത് സാമുവൽ മത്തായി വൈസ് ചാൻസലറായിരുന്ന കാലത്താണ്. ശാസ്ത്ര പഠനത്തിന് ഊന്നൽ നല്കി സ്പെഷ്യൽ ബി.എസ്‌സി കോഴ്സ് ആരംഭിച്ചു ബഹുഭാഷാപണ്ഡിതനായ അദ്ദേഹം. മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയെ ഗവേഷണപഠന കേന്ദ്രമാക്കി വികസിപ്പിക്കുന്നതിനു നേതൃത്വം നല്കിയതും സാമുവൽ മത്തായിയാണ്. സർവ്വകലാശാലാ പരീക്ഷാവിഭാഗത്തിന് പ്രത്യേക പദവി നല്കി, കൺട്രോളറുടെ കീഴിലാക്കി. ഇങ്ങനെ എണ്ണിപ്പറയാവുന്ന കർമ്മപരിപാടികൾ ഏറെ.

**ആഗസ്ററ് 14-ാം തീയതി അന്തരിച്ച പ്രൊഫസർ സാമുവൽ മത്തായി വൈസ്ചാൻസലർ എന്ന പദവിക്ക് എക്കാലത്തെയും അന്തസ്സുററ ഒരു പര്യായമായിരിക്കും. കേരള സർവകലാശാലയുടെ ചരിത്രത്തിൽ നിന്ന് ഒരിക്കലും അദ്ദേഹത്തിന്റെ പേര് മാഞ്ഞുപോവുകയില്ല. ലോകത്തിലെ പല വിദ്യാഭ്യാസ വേദികളിലും മുഴങ്ങിയ മൗലികശബ്ദമായിരുന്നു പ്രൊഫസർ സാമുവൽ മത്തായിയുടേത്. അറിവും ആദർശവും ചേർന്നുണ്ടായ ഒരപൂർവ്വ ഗാംഭീര്യം.**

ആറുവർഷത്തിലധികം പ്രൊഫസർ സാമുവൽ മത്തായി കേരള സർവ്വകലാശാലാ വൈസ് ചാൻസലറായി സേവനമനുഷ്ഠിച്ചു. അദ്ദേഹത്തിന്റെ അയവില്ലാത്ത ആംഗ്ലിക്കൻ പശ്ചാത്തലം ആദ്യംതന്നെ മുറുമുറുപ്പുകൾ സൃഷ്ടിച്ചു. പക്ഷേ, കൂസലെന്യേ അദ്ദേഹം അവ നേരിട്ടു. അന്തരീക്ഷം സാധാരണ നിലയിലാക്കി. സർവ്വകലാശാലാ സിൻഡിക്കേററിലും സെനററിലും അംഗങ്ങളായിരുന്ന പലരും വ്യക്തമായ രാഷ്ട്രീയ കാഴ്ചപ്പാടുകൾ ഉള്ളവരായിരുന്നു. വൈസ് ചാൻസലർക്ക് രാഷ്ട്രീയത്തോട് ഒരുതരം അലർജിയും. തമ്മിൽ രമ്യപ്പെട്ടുപോവുക അസാദ്ധ്യമായിത്തീർന്നു ഒരു ഘട്ടത്തിൽ. രാഷ്ട്രീയക്കാർ മാത്രമല്ല, അക്കാഡമിഷ്യന്മാർ എന്നു പുകൾപെററവർപോലും സ്വാർത്ഥതാത്പര്യങ്ങൾക്കു കൂട്ടുനില്ക്കാത്ത വൈസ് ചാൻസലറെ ഒരു പാഠം പഠിപ്പിച്ചേ അടങ്ങൂ എന്ന വാശിയിലായി.

സാമുവൽ മത്തായി വൈസ് ചാൻസലർ പദവിയുടെ ആദ്യഘട്ടം പിന്നിട്ടശേഷം ഒരു വർഷത്തെ കാലാവധി പരിമിതപ്പെടുത്തലും കഴിഞ്ഞ് അടുത്ത ഘട്ടത്തിൽ തുടരുകയായിരുന്നു. 1970 ഏപ്രിലിലാണ് അദ്ദേഹത്തിന്റെ സേവനകാലം അവസാനിക്കേണ്ടിയിരുന്നത്. ഇതിനിടയിൽ വൈസ് ചാൻസലറുടെ ചില നടപടികൾ സ്വകാര്യ കോളജ് അദ്ധ്യാപകരുടെ കഠിനമായ എതിർപ്പിനിടയാക്കി. മാനേജരന്മാരുടെ പക്ഷംചേരുന്നു വൈസ് ചാൻസലർ എന്നതാണ് അതിനാധാരമായി ഉന്നയിക്കപ്പെട്ടത്. സർവ്വകലാശാലാ നിയമനങ്ങളിൽ ചില ക്രമക്കേടുകളും ആരോപിക്കപ്പെട്ടു. പരീക്ഷാ കൺട്രോളറുടെ നിയമനം സർവ്വകലാശാലാ സ്റ്റാറ്റ്യൂട്ടുകൾക്ക് അനുസരണമല്ലെന്നതായിരുന്നു മുഖ്യ ആരോപണം. ഏതാനും നിയമസഭാ സമാജികന്മാർ ഒപ്പിട്ട് ചാൻസലർകൂടിയായ ഗവർണ്ണർക്കു പരാതിയും നല്കി.

സർവ്വകലാശാലാ പ്രവർത്തനങ്ങളെക്കുറിച്ച് അന്വേഷണം നടത്തുന്നതിന് 'കുമാരപിള്ള ക്കമ്മിഷൻ' നിയോഗിക്കപ്പെട്ടു. ഈ ഘട്ടത്തിൽ രാജിവച്ചൊഴിയുക അഭികാമ്യമായിത്തീർന്നു. 1969 ഏപ്രിൽ 20-ന് സാമുവൽ മത്തായി

വൈസ് ചാൻസലർപദം രാജിവച്ചു. അധികാരത്തിൽ കടിച്ചുതൂങ്ങാൻ കുറുക്കുവഴികൾ തേടിയില്ല അദ്ദേഹം; അങ്ങനെ വൈസ് ചാൻസലർപദവിയെ അപഹാസ്യമാക്കിയില്ല.

കേരള സർവ്വകലാശാലയുടെ നേതൃത്വത്തിൽ നിന്നു വിരമിച്ചശേഷം വിദ്യാഭ്യാസകാര്യങ്ങളിലും ജീവകാരുണ്യപരമായ പ്രവർത്തനങ്ങളിലും മുഴുകിക്കഴിഞ്ഞു സാമുവൽ മത്തായി. വൈ.എം.സി.എയുടെ കർമ്മപരിപാടികളിൽ അദ്ദേഹം കൂടുതൽ താത്പര്യമെടുത്തു. ലക്നൗവിൽ സാക്ഷരതാഭവൻ സ്ഥാപിച്ച ശ്രീമതി വെൽത്തി ഫിഷർ ആവിഷ്കരിച്ച അന്താരാഷ്ട്ര സാക്ഷരതാ സമിതിയുടെ ഉപാദ്ധ്യക്ഷൻ എന്ന നിലയിലും ആദരണീയമായ സേവനമർപ്പിച്ചു.

സംഘടിപ്പിച്ച ടാഗോർ അനുസ്മരണ പ്രഭാഷണം. ഇന്ത്യൻ സംസ്കാരത്തെക്കുറിച്ച് ഉൾത്താഴ്ചയോടെ അന്നും അദ്ദേഹം സംസാരിച്ചു...

കുറച്ചുകാലമായി രോഗശയ്യയിലായിരുന്നു സാമുവൽ മത്തായി. അർബുദത്തിന്റെ ആക്രമണത്തിൽ അമരുകയാണെന്നറിഞ്ഞിട്ടും എഴുത്തും വായനയും അദ്ദേഹം മുടക്കിയില്ല. മുഴുമിക്കാത്ത ആത്മകഥയുടെ പേജ് ടൈപ്പ്റൈറ്ററിൽ നിശ്ചലമായി ഇരിക്കുന്നു. ഇനിയും ജീവിതമുണ്ടെന്നു വിശ്വസിച്ച മനുഷ്യൻ. എൺപത്തിയാറാം വയസ്സിലും പറയാനും എഴുതാനും ഏറെയുണ്ടായിരുന്നു അദ്ദേഹത്തിന്.

ങ്ങളെ ആശീർവദിക്കുന്നതിൽ വൈരുദ്ധ്യമനുഭവപ്പെടാം. ദൃഢമായ ആ വ്യക്തിത്വത്തിന്റെ ഊർജ്ജസ്രോതസ്സുകൾ കേരളത്തിന്റെ അതിരുകൾക്കപ്പുറമുള്ള ഭൂമിയാണ്; ഇംഗ്ലീഷ് വിദ്യാഭ്യാസമാണ് എന്നോർത്തു സമാധാനിക്കാനേ കഴിയൂ.

സാധാരണഗതിയിൽ ഇത്തരമൊരു വ്യക്തിത്വത്തിന്റെ ഉടമ അമേരിക്കൻ ഐക്യനാടുകളിൽ ചേക്കേറും. ഇന്ത്യയിലാണെങ്കിൽ ഡൽഹിയിലോ ബോംബെയിലോ ബാംഗ്ലൂരിലോ താമസമാക്കും. പക്ഷേ, സാമുവൽ മത്തായി വ്യത്യസ്തമാർഗ്ഗം സ്വീകരിച്ചു. കേരളത്തിന്റെ തലസ്ഥാനനഗരിയിൽ വീടുവച്ചു. ജീവിതസായാഹ്നം നഗരപ്രാന്തത്തിലുള്ള പോങ്ങുംമൂടു ഗ്രാമത്തിൽ കഴിച്ചുകൂട്ടി. അദ്ദേഹത്തിനു പ്രിയപ്പെട്ടവർ വിദ്യാഭ്യാസ പ്രവർത്തകരും എഴുത്തുകാരുമായിരുന്നു.

**ഏററവും കൂടുതൽ വിദേശ രാഷ്ട്രങ്ങൾ സന്ദർശിക്കാനും അവിടങ്ങളിലെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ വിലയിരുത്താനും അവസരം ലഭിച്ച മലയാളി സാമുവൽ മത്തായിയാണ്. ആ അനുഭവ പരിജ്ഞാനം കേരളത്തിന്റെ മണ്ണിൽ പരീക്ഷിക്കാൻ അദ്ദേഹം ഒരുമ്പെട്ടു.**



പ്രൊഫ. സാമുവൽ മത്തായിയുടെ കുടുംബചിത്രം

വിവിധ ഖണ്ഡങ്ങളിൽ സംഘടിപ്പിക്കപ്പെട്ട വിദ്യാഭ്യാസ സെമിനാറുകളിൽ മുഴങ്ങിയ മൗലികശബ്ദങ്ങളിലൊന്ന് സാമുവൽ മത്തായിയുടേതായിരുന്നു, എന്നും. ആൾ ഇന്ത്യാ റേഡിയോയുടെ വിവിധ നിലയങ്ങൾ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ പ്രക്ഷേപണം ചെയ്തു ധന്യമായി. അവയൊക്കെ സമാഹരിച്ചാൽ ഏഴെട്ടു ബൃഹദ് വാല്യങ്ങളുണ്ടാകും, തീർച്ച. ഒരു അനുസ്മരണ പ്രഭാഷണ പരമ്പര മാത്രമേ പുസ്തകരൂപത്തിൽ പ്രകാശിതമായിട്ടുള്ളൂ; 'ഫെയ്ത്ത് ആൻഡ് മോറൽസ് ഇൻ ദ് സ്പേയ്സ് ഏജ്.' 1967–68–ൽ കൽക്കത്ത സർവ്വകലാശാലയിൽ നടത്തിയ സ്റെറഫാനോസ് നിർമ്മലേന്ദു ഘോഷ് സ്മാരകപ്രഭാഷണങ്ങളാണ് അത്. സാമുവൽ മത്തായി ഏററവുമൊടുവിൽ നിർവ്വഹിച്ചതും അനുസ്മരണ പ്രഭാഷണങ്ങൾതന്നെ; കഴിഞ്ഞ ഫെബ്രുവരിയിൽ കേരള സർവ്വകലാശാല

സാമുവൽ മത്തായി തികച്ചും ഒരാദർശവാദിയായിരുന്നു; സന്മാർഗ്ഗചിന്തകനായിരുന്നു. യൂറോപ്യൻ സംസ്കാരത്തിന്റെ അന്തസ്സും പാരമ്പര്യവും അദ്ദേഹത്തെ വല്ലാതെ സ്വാധീനിച്ചിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം നമുക്കു നല്കിയ സംഭാവനകളിൽ അഭിമാനപുളകിതനായിരുന്നു ആ അദ്ധ്യാപകൻ.

വ്യത്യസ്തമായ വീക്ഷണം അവലംബിക്കുമ്പോൾ സാമുവൽ മത്തായിയുടെ ചിന്താപഥങ്ങൾ പിന്തുടരാൻ നമുക്കു കഴിഞ്ഞെന്നു വരില്ല. ഇന്ത്യയുടെ ഐക്യവും പുരോഗതിയും ആംഗല വിദ്യാഭ്യാസത്തിന്റെ സദ്ഫലമായി അദ്ദേഹം പരിമിതപ്പെടുത്തുമ്പോൾ സംസ്കൃതം പഠിച്ചിട്ടും വേദേതിഹാസങ്ങളിൽ ചൈതന്യംപൂണ്ടു നില്ക്കുന്ന ഏകതാഭാവം അവഗണിക്കുന്നല്ലോ എന്നു തോന്നാം. രാഷ്ട്രീയ സ്വാധീനങ്ങളെ തള്ളിപ്പറയുമ്പോൾ അതിലേറെ അപകടകരമായ സ്ഥാപിത താത്പര്യ

ജീവിതത്തിൽ തനിക്കിഷ്ടപ്പെട്ട വഴികണ്ടെത്തുകയും പതറാതെ ആ വഴിയിലൂടെ മാത്രം നടക്കുകയും ചെയ്തു സാമുവൽ മത്തായി. കേരള സർവ്വകലാശാലയുടെ എക്കാലത്തെയും പ്രശസ്തരായ രണ്ടോ മൂന്നോ വൈസ് ചാൻസലർമാരിൽ ഒരാൾ; ഇംഗ്ലീഷ് സാഹിത്യത്തിന്റെ സാംസ്കാരികശോഭ ഉൾക്കൊണ്ട മഹാനായ അദ്ധ്യാപകൻ; തെളിഞ്ഞ മനസ്സും ഹൃദ്യമായ ശൈലിയും കൊണ്ടു വേദികളെ ധന്യമാക്കിയ പ്രഭാഷകൻ— ഈ നിലകളിൽ ഒററപ്പെട്ട ഔന്നത്യങ്ങളിൽ ജ്വലിച്ചുനിന്ന നക്ഷത്രമായിരുന്നു സാമുവൽ മത്തായി. അദ്ദേഹത്തിന്റെ തിരോധാനം നമ്മുടെ സാംസ്കാരിക മണ്ഡലത്തെ ചൂഴ്ന്നുനില്ക്കുന്ന അന്ധകാരത്തിന്റെ കനം വർദ്ധിപ്പിച്ചിരിക്കുന്നു.





സി.ആർ.പ്രസാദ്

# അഞ്ചരവയസ്സുള്ള കുട്ടികൾ

ജീവിതാവസാനം വരെ പഠനം തീരുന്നില്ല എന്ന ചൊല്ല് പഴഞ്ചൊല്ലാണ്. ഇന്ന് ചുരുങ്ങിയ സമയംകൊണ്ട് ഉയർന്ന സാമ്പത്തികനേട്ടം കൊയ്യാവുന്ന വിദ്യകൾ മാർക്കററിൽ സുലഭം. പഠനം ഇന്ന് ചന്തക്കച്ചവടമാണ്. ഈ ചന്തയിൽ മത്സരിക്കുന്നത് പലപ്പോഴും കുട്ടികളല്ല മാതാപിതാക്കളാണ്. നാവുറയ്ക്കാത്ത പ്രായത്തിൽ സെൻറൻസ് സ്ട്രക്ചറും ലോകവിജ്ഞാനവും കുത്തിത്തിരുകുന്നു. അങ്ങനെ ഉയർന്നു നിൽക്കേണ്ട ശിരസ്സുകൾ പല സ്ഥലങ്ങളിലും ഭാരംകൊണ്ടു താഴുന്നു. പുസ്തകത്തിന്റെ ഭാരംപേറി നട്ടെല്ലുകൾ വളയുന്നു. മാതാപിതാക്കൾക്ക് ഇത് മഴവിൽക്കാഴ്ചപോലെ ആനന്ദം ഉണ്ടാക്കുന്നതാണ്. എം.മുകുന്ദന്റെ 'അഞ്ചരവയസ്സുള്ള കുട്ടി' എന്ന കഥ ഓർമ്മിക്കുക. നമ്മുടെ കുട്ടികൾ ഒന്നാം ക്ളാസ്സിൽ എത്തുന്നതിനുമുമ്പുതന്നെ അഞ്ചരവയസ്സുള്ള കുട്ടികളായി മാറിക്കൊണ്ടിരിക്കുന്നു.

പ്രീപ്രൈമറി വിദ്യാഭ്യാസത്തിന്റെ പാളിച്ചകൾ കുട്ടികളുടെ മാനസികവും ശാരീരികവുമായ കഴിവുകളെ ഹോമിക്കുകയാണ്. ഈ സത്യം പലർക്കും അറിയാമെങ്കിലും സംഘടിതമായി എതിർക്കുവാൻ സാധിക്കുന്നില്ല. വ്യവസ്ഥയുടെ ഭാഗമായി ഒഴുകാനാണല്ലോ നമുക്ക് താത്പര്യം. തലമുറകളെ അടിവേരോടെ നശിപ്പിക്കുന്ന ഈ പ്രവണതയെ എങ്ങനെ എതിർത്തുതോല്പിക്കാൻ കഴിയുമെന്ന് ഒരുകൂട്ടം ആളുകൾ ചിന്തിച്ചു. ഇതിനു വേദിയായത് ആലുവാ ടൗൺ ഹാളാണ്. ജൂലൈ ഒമ്പതാംതീയതി സംസ്കൃതി ഒരുക്കിയ വേദിയിൽ കുട്ടികളുടെ വിദ്യാഭ്യാസത്തിൽ തത്പരരായ മാതാപിതാക്കളും അദ്ധ്യാപകരും വിദഗ്ദ്ധരും ഒത്തുചേർന്നു.

ഈ ഒത്തുചേരലിനെക്കുറിച്ച് അറിയുന്നതിനുമുമ്പ് സംസ്കൃതി എന്ന സംഘടനയെക്കുറിച്ച് അറിയണം. കാരണം പൊതുയോഗങ്ങൾക്കും പ്രകടനങ്ങൾക്കും ആളുകളെ വാടകയ്ക്കെടുക്കുന്ന കേരളത്തിൽ 'സംസ്കൃതി'യെപ്പോലുള്ള സംഘടനകൾ മറെറാരു അസ്തിത്വം കാട്ടിത്തരുന്നു. ഈ സംഘടന പ്രവർത്തനം തുടങ്ങിയിട്ട് ഒന്നര വർഷമായി. ഇതിനോടകം പല പരിപാടികൾ അവർ സംഘടിപ്പിച്ചു. പരിപാടികൾ എല്ലാം സദസ്യരെക്കൊണ്ടു നിറഞ്ഞു. വാർഷികാഘോഷത്തിനാകട്ടെ ടൗൺഹാൾ നിറഞ്ഞ് മുററംവരെ ആൾക്കാർ. അവസാനം സംഘാടകർക്ക് ക്ളോസ്ഡ് സർക്യൂട്ട് ടി.വി വയ്ക്കേണ്ടതായി വന്നു. വിദ്യാഭ്യാസ സെമിനാറിന് 25 രൂപ റെജിസ്ട്രേഷൻ ഫീസ് വച്ചിട്ടും പേരു രജിസ്ററർ ചെയ്ത് പരിപാടിയിൽ പങ്കെടുക്കാൻ ആൾക്കാരുടെ നീണ്ട നിര രാവിലെ ഒമ്പതുമണിക്കുതന്നെ കണ്ടു. ഇത് കാണുമ്പോൾ നമുക്ക് അദ്ഭുതം. പ്രസിഡൻറ് പ്രൊഫ.ജോയ് ജോബ് കുളവേലിക്കും സെക്രട്ടറി ജി.വിനോദ് കുമാറിനും പ്രവർത്തകർക്കും ആകട്ടെ മുഖത്ത് ആനന്ദവും സംതൃപ്തിയും.

പ്രീപ്രൈമറി വിദ്യാഭ്യാസത്തെക്കുറിച്ചുള്ള സെമിനാറിൽ ഡോ.എം.കെ.സി.നായർ, ഡോ.കെ.എ.കുമാർ, ഡോ.ബി.ഇക്ബാൽ, ഡോ.രാജൻ ഗുരുക്കൾ, പ്രൊഫ.ടി.സൈമൺ എന്നിവർ പങ്കെടുത്തു സംസാരിച്ചു. ഒന്നാം ക്ളാസ്സിൽ എത്തുന്നതിനുമുമ്പുതന്നെ നമ്മുടെ കുട്ടികൾ താങ്ങുന്ന ഭാരത്തെക്കുറിച്ച് ഉൽക്കണ്ഠ പുലർത്തുന്നവരായിരുന്നു ഇവരെല്ലാംതന്നെ. ഡോ.എം.കെ.സി.നായരാണ് ആദ്യം സംസാരിച്ചത്.

## ഡോ.എം.കെ.സി.നായർ

വംനലക്ഷ്യം രണ്ടുതരത്തിലുണ്ട്. വളരെ പെട്ടെന്ന് നേടിയെടുക്കാവുന്നത്, കാലക്രമ



സെമിനാറിൽ ഡോ. എം.കെ.സി. നായർ സംസാരിക്കുന്നു

ത്തിൽ കിട്ടുന്നത്. പ്രീപ്രൈമറി വിദ്യാഭ്യാസത്തിൽ കുട്ടികൾ ക്ളാസ്സിൽ ഫസ്ററാകണമെന്ന് മാതാപിതാക്കൾ ശഠിക്കുന്നു. ഇത് പെട്ടെന്നു ലഭിക്കുന്ന ലക്ഷ്യമാണ്. ജീവിതത്തെ അഭിമുഖീകരിക്കാൻ കുട്ടിയെ പ്രാപ്തനാക്കുക എന്നതാണ് ശരിയായ ലക്ഷ്യം. ഇത് നീണ്ട കാലംകൊണ്ട് കിട്ടേണ്ടതാണ്. ഇതു മറന്നുകൊണ്ട് താത്ക്കാലിക ലക്ഷ്യത്തിനു മുൻതൂക്കം കൊടുക്കുന്നതാണ് ഇന്നത്തെ പ്രീപ്രൈമറി വിദ്യാഭ്യാസത്തിൻെറ ഒരു ദോഷം. പിന്നെ മറെറാന്ന് പഠനത്തിനുപയോഗിക്കുന്ന രീതിയാണ്. ഒന്നാംക്ളാസ്സിനെ വലിച്ചു താഴേക്കു കൊണ്ടുവന്നപ്പോൾ അവിടത്തെ രീതി അതേപോലെ പിന്തുടർന്നു. മൂന്നും നാലും വയസ്സുള്ള കുട്ടിക്ക് ഉയർന്ന ക്ളാസ്സിലെ കുട്ടിക്കു നല്കുന്ന പഠനരീതി നല്കുന്നത് അപകടമാണ്. പ്രീപ്രൈമറിയിലെ കുട്ടിക്ക് ഒരുദിവസം പുതിയ പത്തു പതിനഞ്ചു വാക്കുകൾ ഗ്രഹിക്കാൻ കഴിവില്ല എന്ന് മനസ്സിലാക്കണം.

ആശയവിനിമയത്തിന് കുട്ടി മാതൃഭാഷ തന്നെ ഉപയോഗിക്കട്ടെ. അവൻെറ അദ്ഭുതവും ആകാംക്ഷയും പുറത്തുകാട്ടാൻ ഭാഷ ഒരു വിലങ്ങുതടി ആവരുത്. നോർമൽ ആയിട്ടു തോന്നുന്ന ഒരു കുട്ടിക്ക് പലതരം പ്രശ്നങ്ങളുണ്ടാകാം. ഹൈപ്പർ ആക്ടീവ് പോലുള്ള മാനസികാവസ്ഥയുള്ള കുട്ടികൾ കൂടുതൽ വികൃതികളായിരിക്കും. അവരെ തല്ലി നേരെയാക്കാൻ ശ്രമിക്കരുത്. നമ്മൾ ഇന്നേവരെ പ്രീപ്രൈമറി വിദ്യാഭ്യാസത്തിൻെറ പ്രചാരണത്തിനുവേണ്ടി വളരെയധികം സ്വാതന്ത്ര്യം നല്കി. ഇനി സ്കൂളുകളുടെ നിലവാരം മെച്ചപ്പെടുത്താനാണ് ശ്രമിക്കേണ്ടത്. പഞ്ചായത്തും മുനിസിപ്പാലിററിയും അതിൻെറ ഉത്തരവാദിത്വം ഏറെറടുക്കണം. ഇതിലൊക്കെ ഉപരി മാതാപിതാക്കളുടെ വശത്തുനിന്നും ശരിയായ സമീപനം വേണമെന്നതാണ് കാര്യം. കുട്ടികളുടെ മാനസിക വളർച്ചയ്ക്കാവശ്യമായ സാഹചര്യം എന്താണെന്ന് അവർ മനസ്സിലാക്കണം.

ഇന്ത്യൻ അക്കാഡമി ഓഫ് പീഡിയാട്രിക്സ് അംഗമെന്ന നിലയിൽ അദ്ദേഹം സമിതിയുടേതായ ചില നിർദ്ദേശങ്ങൾ മുന്നോട്ടുവച്ചു.

1. എൽ.കെ.ജി.യിൽ ചേർക്കേണ്ട ചുരുങ്ങിയ പ്രായം നാലുവയസ്സ് ആയിരിക്കണം.
2. തിരഞ്ഞെടുപ്പിന് ഇൻറർവ്യൂ സ്വീകരിക്കരുത്. റെഡിമെയ്ഡ് ചോദ്യങ്ങൾക്ക് ഉത്തരം പറയുക എന്നതല്ല കുട്ടിയുടെ മാനസിക വളർച്ച അളക്കാവുന്ന രീതി. അവൻ മാനസികവും ശാരീരികവുമായി പഠനത്തിനു പ്രാപ്തനാണ് എന്ന ഡോക്ടറുടെ സർട്ടിഫിക്കററ് ആവശ്യപ്പെട്ടാൽ മതി.
3. സംഭാഷണഭാഷ മാതൃഭാഷ ആയിരിക്കണം.
4. സർക്കാർ കമ്മിററികൾ മുന്നോട്ടുവയ്ക്കുന്ന ഉപദേശങ്ങൾ സ്വീകരിക്കണം.
5. റാങ്കിംഗ് രീതിക്കുപകരം ഗ്രേഡിംഗ് രീതി സ്വീകരിക്കണം. വ്യക്തമായി പരിശോധിച്ച് കുട്ടിയുടെ ഗ്രേഡ് ഉയർത്താൻ ശ്രമിക്കണം.

ഒന്നാം ക്ളാസ്സിൽ ചേരുന്നതിനുമുമ്പ് എല്ലാം പഠിച്ചിരിക്കണം എന്നു നിർബ്ബന്ധിക്കരുത്. ഒന്നാംക്ളാസ്സിൽ ചേരുക എന്നത് അവകാശമാണ്. പ്രീസ്കൂളിൽ ചേരണം എന്ന് നിർബ്ബന്ധിക്കരുത്.

## ഡോ.കെ.എ.കുമാർ

വിദ്യാഭ്യാസത്തിന് ഇത്രയധികം പ്രാധാന്യം നല്കുന്ന മാതാപിതാക്കൾ കേരളത്തിലേയുള്ളു എന്നുപറഞ്ഞാണ് ഡോ.കെ.എ.കുമാർ പ്രസംഗം തുടങ്ങിയത്. കുട്ടികളെക്കാൾ ആകാംക്ഷയും ഉൽക്കണ്ഠയും മാതാപിതാക്കൾക്കാണ്. ഇന്നു തുടരുന്ന രീതി ശരിയല്ല എന്ന് ചില മാതാപിതാക്കൾക്കെങ്കിലും അറിയാം. എങ്കിലും അതിനെ എതിർക്കാനുള്ള ധൈര്യം അവർക്കു പോരാ എന്നത് ഒരു പ്രശ്നമാണ്. ബുദ്ധിപരമായ കഴിവും വൈകാരികമായ ആഭിമുഖ്യവും പുലർത്തുന്ന വിദ്യാഭ്യാസരീതിയാണ് നമുക്ക് ആവശ്യം. റോട്ടേഷൻ കൺസപ്ററ് എല്ലാ കുട്ടികൾക്കും ഒരുപോലെ ആയിരിക്കണമെന്നില്ല വളരുക. തൻെറ കുട്ടി 3½ വയസ്സിൽ 'd' യെ b എന്നും 'c' യെ i എന്നും എഴുതിയിരുന്നത് ഡോക്ടർ വിശദീകരിച്ചു. എന്നാൽ വളർച്ചയെത്തുമ്പോൾ ഇതു മാറുന്നു.

മറെറാന്ന് 'ഡിസ്ലക്സിയ' ആണ്. വായിക്കാൻ കഴിയുമെങ്കിലും അർത്ഥം മനസ്സിലാക്കാൻ കഴിവില്ലായ്മ. അങ്ങനെയുള്ളവനെ മണ്ടനാക്കി മാററിനിർത്തരുത്. 'ഡിസ്ലക്സിയ' പത്തു ശതമാനം കുട്ടികളിലും ഉണ്ടെന്നാണ് ശാസ്ത്രീയ നിഗമനം. 'ഡിസ്ഗ്രാഫിയ'യും ചില കുട്ടികൾക്കു വരാം. പഠിച്ചാലും എഴുതാൻ കഴിവില്ലായ്മയാണിത്. മറെറാന്ന് സിദ്ധാന്തങ്ങൾ ഉണ്ടാക്കുന്നതിനുള്ള കഴിവില്ലായ്മയാണ്. ഭരണം എന്ന സങ്കല്പംപോലും മനസ്സിലാക്കാൻ പ്രയാസമുള്ള കുട്ടിയെ 'പഞ്ചായത്ത്' പഠിപ്പിക്കുന്നത് എങ്ങനെയാണ്. ഇങ്ങനെ പലവിധ ബൗദ്ധികപ്രശ്നങ്ങൾ ഉള്ള കുട്ടികളെയാണ് പ്രീപ്രൈമറി തലത്തിൽ അടിച്ചുപഠിപ്പിക്കുന്നത്.

അടുത്തത് വൈകാരികമായ തലമാണ്., വിദ്യാഭ്യാസത്തിൽ ഇതിനു പങ്കുണ്ട് എന്ന ധാരണ സാർവ്വത്രികമായത് ഇപ്പോൾ മാത്രമാണ്. 'കുട്ടിക്ക് ദുഃഖിക്കാൻ എന്താ കാരണം' എന്ന് നാം ചോദിച്ചിരുന്നു. കുട്ടിക്കും വൈകാരികമായ തലമുണ്ടെന്ന് നാം ഇന്നു മനസ്സിലാക്കുന്നു.

കളി കുട്ടിയെ സംബന്ധിച്ചിടത്തോളം കാര്യമാണ്. മെക്കാനിക്കൽ കളിയും സിംബോളിക് കളിയുമുണ്ട്. അച്ഛനും അമ്മയും, കള്ളനും പൊലീസും തുടങ്ങിയവ സിംബോളിക് കളികളാണ്. ഇതിലൂടെ അവന് സാമൂഹികബോധവും സമൂഹത്തിൽ ഓരോരുത്തരുടേയും സ്ഥാനവും അറിയാതെ ലഭിക്കുന്നു. ഇങ്ങനെയുള്ള പ്രതീകാത്മക കളികൾ വ്യക്തിത്വ വികസനത്തിന് അത്യാവശ്യമാണ്. എന്നാൽ ഇന്നു നമ്മുടെ ശൈശവത്തിന് ഈ കളി നഷ്ടമായിരിക്കുന്നു. അവന് കളികളിലൂടെ സാമൂഹികബോധം കിട്ടുന്നില്ല. പ്രാഥമിക വിദ്യാഭ്യാസം ഇതു ശ്രദ്ധിക്കുന്നില്ല എന്നിടത്താണ് ഏററവും വലിയ പിഴവ് സംഭവിക്കുന്നത്. ഇന്ന് സങ്കല്പങ്ങളും സ്വപ്നങ്ങളും ഇല്ല. ആഗ്രഹങ്ങളും ആർത്തിയും മാത്രം.

ഇന്നത്തെ വിദ്യാഭ്യാസം വെർബർ കമ്മ്യൂണിക്കേഷന് പ്രാധാന്യം നല്കുന്നു. ആംഗികചലനങ്ങളിലൂടെ കുട്ടിക്ക് കൂടുതൽ വസ്തുത മനസ്സിലാകും എന്ന കാര്യം നാം മറന്നിരിക്കുന്നു. പ്രീ പ്രൈമറിയിൽ നോൺ വെർബൽ കമ്മ്യൂണിക്കേഷനാണ് ആവശ്യം.

മത്സരബുദ്ധിയിൽ നല്ലത് വ്യക്തിപരമായ മൂല്യനിർണ്ണയത്തേക്കാൾ ഗ്രൂപ്പ് നിർണ്ണയമാണ്. കുട്ടികളെ ഓരോ ഗ്രൂപ്പായി തിരിക്കുകയും ഗ്രൂപ്പിലെ അംഗങ്ങളിൽ മാററം വരുത്തുകയും ചെയ്യണം. ഈ രീതി പഠനത്തിൽ കൂടുതൽ ചൈതന്യം ഉണ്ടാക്കും.

## ഡോ.ബി. ഇക്ബാൽ

വ്യക്തിയിൽ സാമൂഹ്യബോധവും മൂല്യബോധവും ഉണ്ടാക്കാൻ വിദ്യാഭ്യാസത്തിനു കഴിയണം. സാംസ്കാരിക രംഗത്ത് നേതൃത്വം നല്കാനുള്ള കഴിവും വിദ്യാഭ്യാസത്തിനു നല്കാൻ സാധിക്കണം; ശാസ്ത്രീയ നേതൃത്വം മാത്രമല്ല. ഡോ. ഇക്ബാൽ തൻെറ ഒരു അനുഭവം പറയുകയുണ്ടായി. മുഹമ്മദ് ബഷീർ മരിച്ച ദിവസം പി.ജി.വിദ്യാർത്ഥികളോട് ചോദിച്ചപ്പോൾ ബഷീർക്കൃതി വായിച്ചത് ഒരാൾ മാത്രം. 22 പേരിൽ ബാക്കിയാരും മലയാള സാഹിത്യം വായിച്ചിട്ടില്ല. കേരള സംസ്കാരം അറിയാത്ത ഇവർ കേരളീയരായ രോഗികളുടെ പ്രശ്നങ്ങൾ എങ്ങനെ തിരിച്ചറിയും. വിദ്യാഭ്യാസരംഗത്തും ആരോഗ്യരംഗത്തും കേരളത്തിൽ പുരോഗമനമല്ല കാണുന്നത്. മാതൃഭാഷയിൽനിന്നും മാതൃസംസ്കാരത്തിൽനിന്നും വിദഗ്ദ്ധരെന്ന് അഭിമാനിക്കുന്നവർ അകന്നുപോവുകയാണ്. സാമൂഹികനീതിപരമായ സ്വത്വമാണ് വിദ്യാഭ്യാസപരമായ നേട്ടം എന്ന് തിരിച്ചറിയണം.

## ഡോ.രാജൻ ഗുരുക്കൾ

പൊതു വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ തകർച്ചയാണ് ഇന്നത്തെ ദുരന്തം. സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങൾ പഠിപ്പിക്കുന്നവയും സർക്കാർ വിദ്യാലയങ്ങൾ പഠിപ്പിക്കാത്തവയും എന്ന ധാരണ ഒരിക്കൽ ഇല്ലായിരുന്നു. ഇന്നത് രൂഢമൂലമാണ്. സ്കൂളുകൾ നഷ്ടമെന്നുപറഞ്ഞ് ഒരുവശത്ത് അടച്ചുപൂട്ടുമ്പോൾ മറുവശത്ത് അനവധി സ്കൂളുകൾ അനുവദിക്കുന്നത് എന്തുകൊണ്ട് എന്ന് ജനങ്ങൾ ശബ്ദമുയർത്തി ചോദിക്കണം. ഇന്ന് സർക്കാർ വിദ്യാലയങ്ങൾ വിദ്യാലയങ്ങളല്ലാതായിരിക്കുന്നു. ഭരണകേന്ദ്രമായ ഡൽഹിയിൽ സർക്കാർ സ്കൂളുകൾ സർക്കസ് കൂടാരംപോലെ തോന്നിക്കുന്നവയും സ്വകാര്യ സ്കൂളുകൾ പഞ്ചനക്ഷത്ര ഹോട്ടലുകളെ അനുസ്മരിപ്പിക്കുന്നവയും ആണ്.

സംസ്കൃതിയുടെ കാര്യത്തിൽ ഇന്ന് ആഗോളസംസ്കൃതി വന്നിരിക്കുന്നു. ആധുനിക ലോകത്തിൻെറ ദാർശനിക ചിന്തകൾ ആഗോള ചിന്തയുടെ മേൽ കുരുക്കിവച്ചിരിക്കുകയാണ്. ഇവിടെ നമുക്ക് പ്രദേശം എന്ന സങ്കല്പം നഷ്ടമാകുന്നു. ഒരു മനുഷ്യക്കൂട്ടം എന്ന നിലയ്ക്ക് വ്യത്യാസങ്ങളില്ലാതെ ഒഴുകുന്നു. ഇത് ഒരുതരം വേരില്ലായ്മയാണ്.

ഒന്നാം ക്ളാസ്സ് മുതൽ 7-ാം ക്ളാസ്സ് വരെയുള്ള കമ്പ്യൂട്ടർ പഠനരീതി ഇന്നുണ്ട്. ഒരാൾക്ക് ഈ പഠനംകൊണ്ട് പ്രയോജനമില്ല. കാരണം അവിടെ പഠനമേയുള്ളു പ്രായോഗിക പരിശീലനമില്ല. കമ്മ്യൂണിക്കേഷനിൽ ഇന്ന് അന്യവല്ക്കരണം നടന്നിരിക്കുന്നു. സങ്കീർണ്ണമായ വിഷയങ്ങളിൽപ്പോലും റെഡിമെയ്ഡ് ഉത്തരങ്ങളാണ് നമുക്കുള്ളത്. ഇതിലൂടെ, വിജ്ഞാനത്തെ മുന്നോട്ടു നയിക്കാനുള്ള കഴിവാണ് നഷ്ടമാകുന്നത്. കുട്ടികൾക്ക് പുതിയ പുതിയ ആശയങ്ങൾ സൃഷ്ടിക്കാനുള്ള സാഹചര്യങ്ങൾ നല്കേണ്ടവയാണ് വിദ്യാലയങ്ങൾ. എന്നാൽ ഇന്ന് അവ കുട്ടികളെ യന്ത്രങ്ങളാക്കി മാററുകയാണ്. ഇവരുടെ ഭാഷയും സംസ്കാരവും ഭൂരിപക്ഷത്തിൻേറതിൽനിന്നും സ്വതന്ത്രമാണ്. താഴേക്കിടയിലുള്ളവരോട് ഇവർക്ക് ദയയും അനുകമ്പയും ഇല്ല. ചൂഷിതർ എന്ന വിഭാഗത്തിന് അത് തിരിച്ചറിയാൻ കഴിയുന്നില്ല. ചൂഷിതർ എന്ന പദത്തിൻെറ അർത്ഥംപോലും അനർത്ഥമായിരിക്കുന്നു. ഈ പ്രവണതയ്ക്കെതിരെ 'സംസ്കൃതി'യെപ്പോലുള്ള സംഘടനകൾ മുന്നോട്ടുവരണം.

വിദ്യാഭ്യാസത്തോട് വിദ്യാർത്ഥികൾക്കുണ്ടാകുന്ന വെറുപ്പിനെക്കുറിച്ചും മാതാപിതാക്കൾക്ക് വിദ്യാഭ്യാസത്തോടുള്ള സമീപനത്തെക്കുറിച്ചും ശിക്ഷണരീതികളെക്കുറിച്ചും വിദ്യാർത്ഥികൾ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ചും പ്രൊഫ.ടി.സൈമൺ സംസാരിച്ചു.

ഓരോ പ്രഭാഷണം തീരുമ്പോഴും സദസ്യർക്ക് പ്രഭാഷകരോട് സംശയങ്ങൾ ചോദിക്കാനുള്ള അവസരങ്ങൾ സംഘാടകർ ഒരുക്കിയിരുന്നു. വളരെയധികം ചോദ്യങ്ങൾ സദസ്യരിൽ നിന്നുണ്ടായി. ഇതു വ്യക്തമാക്കുന്നത് കേരളത്തിലെ ബഹുഭൂരിപക്ഷത്തിനും തൻെറ കുട്ടിക്ക് എങ്ങനെ ഉത്തമ വിദ്യാഭ്യാസം നല്കാൻ കഴിയും എന്ന ശരിയായ അറിവ് ഇല്ലെന്നാണ്. സംസ്കൃതിയെപ്പോലെ സംഘടനകൾ മുന്നോട്ടുവരികയും പഞ്ചായത്തുതലം മുതൽ ബോധനപ്രക്രിയ തുടങ്ങുകയും ചെയ്താലേ സമീപഭാവിയിൽ വിദ്യാഭ്യാസരംഗത്തു സംഭവിക്കാവുന്ന മൂല്യച്യുതിയിൽ നിന്നു കേരളീയരെ രക്ഷിക്കാൻ കഴിയൂ. അല്ലെങ്കിൽ, നമ്മുടെ കുട്ടികളെ ഒരു പ്രദർശന വസ്തുവാക്കി മാററാം. ഷോകേസിൽ വയ്ക്കാവുന്ന സ്ററഫു ചെയ്ത നിർജ്ജീവമായ മോഡലുകൾ.

## കെ.ആർ.ടോണി

പ്രകാശനകർമ്മം എം.എൻ. വിജയൻ നിർവ്വഹിക്കുന്നു

# ജയിലിനകത്തൊരു പുസ്തക പ്രകാശനം

ബാലചന്ദ്രൻ ചുള്ളിക്കാടിൻെറ പുതിയ പുസ്തകം മാനസാന്തരം (പ്രസാ: കറൻറ് ബുക്സ്, തൃശൂർ) വിയ്യൂർ സെൻട്രൽ ജയിലിൽ വച്ച് പ്രൊഫ.എം.എൻ. വിജയൻ, ജീവപര്യന്തത്തടവുകാരനായ ശ്രീ.ബൈജു എബ്രഹാമിന് (Convict No.8300) ഒരു പ്രതി നല്കിക്കൊണ്ട് പ്രകാശനം ചെയ്തു. വേദിയിൽ സർവ്വശ്രീ.കോവിലൻ, കുഞ്ഞുണ്ണി, ബാലചന്ദ്രൻ ചുള്ളിക്കാട്, പി.ബാലചന്ദ്രൻ, ജയിൽ സൂപ്രണ്ട് എന്നിവർ 'ഒരുകൂട്ടം കള്ളന്മാരെ' ഒന്നിച്ചഭിമുഖീകരിച്ചു. തടവുകാർക്കു പിന്നിൽ, കസേരകളിൽ പുറംലോകത്തുനിന്ന് പ്രത്യേക പാസ്സുമായെത്തിയ 'ക്ഷണിക്കപ്പെട്ട കള്ളന്മാർ' കൗതുകപൂർവ്വം എല്ലാം വീക്ഷിച്ചുകൊണ്ടിരുന്നു. തെററുകൾ എല്ലാവർക്കും പററുന്നു. ചിലർ പിടിക്കപ്പെടുന്നു, ചിലർ രക്ഷപ്പെടുന്നു. രണ്ടായാലും മനസ്സിൻെറ കോടതിയിൽ എല്ലാവരും ഒരേപോലെ തടവുകാർ തന്നെ എന്ന സന്ദേശം ആദ്യന്തം പ്രാസംഗികരുടെ മൊഴികളിൽ തിളങ്ങിനിന്നു. 'മാനസാന്തര'ത്തിൻെറ സന്ദേശവും മറെറാന്നല്ലല്ലോ.

ജയിൽ ഒരു ആശ്രമമാണ്. ഒരു സന്ന്യാസിയും ഉപേക്ഷിക്കാത്തവിധം ലോകജീവിതത്തിൻെറ സുഖങ്ങൾ ഉപേക്ഷിച്ചും തീവ്രമായ നിയമങ്ങൾ അനുഷ്ഠിച്ചും കഴിയുന്ന തടവുകാർ ഒരർത്ഥത്തിൽ കവികൾ തന്നെയാണ്. രണ്ടുകൂട്ടരും കുന്നുകൾ കയറിയവരും കടലുകളിൽ ഇറങ്ങിവയരുമാണ്. ജീവിതദുരന്തങ്ങളുടെ ആഴങ്ങൾ, സംഘർഷങ്ങൾ ഒരുവനെ എവിടെയെല്ലാം എത്തിക്കും എന്നറിയാൻ ഒരുപക്ഷേ ഒരു കവിക്കെത്തിച്ചേരാവുന്ന ഇടം 'കുററവാളികളുടെ ലോക'മാണ്. ഒരു കുററവാളിയായിരുന്നു ഈയിടെ അന്തരിച്ച വൈക്കം മുഹമ്മദ് ബഷീർ. ജയിലിൽ കിടന്നുകൊണ്ട് സ്നേഹം സുഗന്ധമാണ് എന്നു മനസ്സിലാക്കിയ ഒരെഴുത്തുകാരൻ. ഇതുപോലൊരു ജയിലിൽ കിടന്നുകൊണ്ടാണ് നെഹ്റു തൻെറ ആത്മകഥ എഴുതിയത്. ജയിലിൽവച്ച് ഒരുവൻ തൻെറ ഓർമ്മയുടെയും ചരിത്രത്തിൻെറയും ലോകം തുറക്കുന്നു. അവിടെ അവൻ ജീവിതത്തിൻെറ മറുപുറം കാണുന്നു. അപ്പോൾ മാനസാന്തരമല്ല, ലോകാന്തരം തന്നെ സംഭവിക്കുന്നു. ഈ അനുഭവം സമതലങ്ങളിൽ ജീവിക്കുന്ന എന്നെപ്പോലുള്ളവർക്ക് അപ്രാപ്യമാണ്.

ശേഷം 65-ാം പേജിൽ



ഉണ്ണിക്കൃഷ്ണൻ

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

## ഒരു ചിത്രകാരൻ സംസാരിക്കുന്നു



# ദൈവത്തിന്റെ വിരലുകൾ



ഒരിക്കൽ ഒരു സ്നേഹിതൻ പറഞ്ഞു; ''വാതിൽ തുറന്ന് പുറത്തേക്കു നോക്കിനില്ക്കുന്ന ഒരു സ്ത്രീയെ നമ്പൂതിരിമാഷ് വരച്ചാൽ അവൾ വാതിൽ തുറക്കാൻ തുടങ്ങിയ ഭൂതകാലവും, വാതിൽ തുറന്ന വർത്തമാനകാലവും, 'എന്തുവേണം' എന്ന ചോദ്യം മുഴങ്ങുന്ന ഭാവികാലവും എനിക്കതിൽ കാണാനും കേൾക്കാനുമാവും. ഒരു ത്രികാല അനുഭവമാണത്.'' ഇത് ഒരതിശയോക്തിയാണോ? എനിക്കങ്ങനെ തോന്നുന്നില്ല. തീർച്ചയായും ഇതെൻെറ അനുഭവവുമാണ്. ഒരുപക്ഷേ, നിരവധിപേരുടെ അനുഭവവും. നമ്മുടെ മനസ്സിൻെറ നേർമ്മയിലേക്ക് ഒരു രേഖ കടന്നുവരും. നദീപ്രവാഹംപോലെ അതു ചിലപ്പോൾ നീണ്ടുപോകും. മററു ചിലപ്പോൾ വർത്തുളമായി ഗതിമാറും. എങ്ങനെ ഗതിമാറുമ്പോഴും ഈ രേഖകളിൽ ഒരു ഹൃദയമിടിപ്പു കേൾക്കാം. വർണ്ണശബളമല്ലാത്ത, ജീവത്തായ രേഖകൾ. എന്തുകൊണ്ടാണ് അങ്ങ് രചനയ്ക്കായി വർണ്ണങ്ങൾക്കു പകരം രേഖകൾ തിരഞ്ഞെടുക്കുന്നത്?

ഉത്തരം: ഫോമിനോടാണ് എനിക്കു കൂടുതൽ താത്പര്യം. രേഖകൾകൊണ്ടു സൂചിപ്പിക്കാവുന്ന, ഘനമാനമുള്ള, സ്പർശിക്കാവുന്ന, ത്രിതലമുള്ള ചിത്രരചനയോടാണ് എനിക്കാഭിമുഖ്യം. ഫോമിനെ സൂചിപ്പിക്കുവാനുള്ള രണ്ടുപാധികൾ സ്കൾപ്ചറും ഡ്രോയിംഗുമാണ്.

ചോദ്യം: താങ്കളുടെ ചിത്രങ്ങളിലെ രൂപങ്ങൾക്ക് കൗതുകം തോന്നിക്കുന്ന ഉയരമുണ്ടല്ലോ. ഉയരമുള്ള രൂപങ്ങൾ. അത് എന്തുകൊണ്ടാണ്?

ഉത്തരം: അത് ഒരുപക്ഷേ, എൻെറ കോംപ്ളെക്സു കൊണ്ടായിരിക്കാം. എനിക്കു പൊക്കം കുറവാണല്ലോ. അതുകൊണ്ട് ഞാൻ സൃഷ്ടിക്കുന്ന രൂപങ്ങൾക്ക് ഉയരം അല്പം കൂടിക്കോട്ടേയെന്നു വിചാരിക്കുന്നു. ശരിക്കും അതൊരു സ്റൈറലൈസേഷനാണ്. നീളമുള്ള ആളുകളാണ് രസമെന്ന് എനിക്കു തോന്നുന്നു. എങ്കിലേ രൂപത്തിന് ഒരു റിച്ച്നസ്സ് ലഭിക്കൂ. പിന്നെ ഈ രേഖകളുടെ ഒഴുക്കുണ്ടല്ലോ, അതിനു നാം അടിമപ്പെട്ടു പോകുന്നു. ചിലപ്പോൾ നമ്മെത്തന്നെ നിയന്ത്രിക്കുന്നത് ഈ രേഖകളാവും.

ചോദ്യം: സമീപകാലത്ത് താങ്കൾ വരയ്ക്കുന്ന ചിത്രങ്ങളിൽ രേഖകൾ വല്ലാതെ കുറഞ്ഞുവരുന്നു. അവ ചില സൂചകങ്ങൾ മാത്രമായി സൂചിതത്തെ ശക്തിമത്താക്കുന്നു.

ഉത്തരം: ഡീറെറയിൽസ് കുറഞ്ഞുകുറഞ്ഞ് നാം ഒരു കോഡായി മാറാം. വസ്തുക്കൾ കോഡായി മാറിക്കഴിഞ്ഞാൽ അതിൻെറ പൂർണ്ണരൂപ ചിത്രീകരണം ആവശ്യമില്ല. ഉദാഹരണത്തിന് ഒരു കൈ വരയ്ക്കുമ്പോൾ അതിൽ എല്ലാ വിരലുകളും ഉണ്ടാവണമെന്നില്ല. അതിൻെറ ഭാവം ലഭിച്ചാൽ മതിയാകും. അത് ഒരുതരം ലളിതവൽക്കരണമാണ്. കലയുടെ ഔന്നത്യം, പരമാവസ്ഥ ലാളിത്യമാകുന്നു.

ചോദ്യം: താങ്കളുടെ ഇലസ്ട്രേഷനിൽ ആൺരൂപങ്ങൾ വൈവിധ്യപൂർണ്ണമായ ഭാവങ്ങളോടെയും രീതികളോടെയുമാണ് പ്രത്യക്ഷപ്പെടാറുള്ളത്. എന്നാൽ സ്ത്രീരൂപങ്ങൾക്കെല്ലാം അവരുടെ ഭാവവിന്യാസങ്ങളിൽ പലപ്പോഴും സമാനതകൾ കാണുന്നു. ഇത് എന്തുകൊണ്ടാണ്?

ഉത്തരം: ഞാനും അതു ശ്രദ്ധിച്ചിട്ടുള്ളതാണ്. സ്ത്രീകളുടെ ആകൃതിക്കും ശരീരഘടനയ്ക്കും ഏറെക്കുറെ ഒരേ ഭാവമാണെന്ന് എനിക്കു തോന്നുന്നു. പുരുഷന്മാർക്കുള്ളത്ര ക്യാരക്ടറിസ്ററിക്സ് സ്ത്രീകൾക്കില്ല. സ്ത്രീകളുടെ സ്ത്രൈണം എന്ന അവസ്ഥ സമാനമാണ്. അവരുടെ ജസ്റ്ററുകളിലും മാനറിസങ്ങളിലും ഒരേകസ്വഭാവം, ഏകതാനത ഉണ്ട്. പുരുഷന്മാർ അങ്ങനെയല്ല. അവർ പരസ്പരം വളരെ വ്യത്യസ്തരാണ്.

ചോദ്യം: താങ്കളുടെ സ്ത്രീരൂപങ്ങൾ വളരെ മനോഹരങ്ങളാണ്.

ഉത്തരം: മാതൃഭൂമിയിലെ വി.എം. നായരുടെ ഉപദേശമായിരുന്നു, കഥാപാത്രം എത്ര വിരൂപയാണെങ്കിലും വരയ്ക്കുമ്പോൾ സുന്ദരിയായിത്തന്നെ ഇരിക്കട്ടെയെന്ന്. പിന്നീടും അതങ്ങനെ തന്നെ തുടർന്നു.

ചോദ്യം: ഓരോ ചിത്രവും ഓരോ ആംഗിളുകളിലൂടെയുള്ള വീക്ഷണമാണല്ലോ. ഈ ആംഗിളുകൾ തീരുമാനിക്കുന്നതിൽ പ്രത്യേകിച്ചെന്തെങ്കിലും മാനദണ്ഡങ്ങൾ പുലർത്താറുണ്ടോ?

ഉത്തരം: നാം ഏതു പെർസ്പെക്ടീവിൽനിന്ന് സാഹചര്യത്തെ കാണാൻ ശ്രമിക്കുന്നു എന്നതുമായി ബന്ധപ്പെട്ടാണ് ചിത്രത്തിൻെറ ആംഗിളുകൾ നിർണ്ണയിക്കപ്പെടുക. അതൊരു തോന്നലാണ്. ഉദാഹരണത്തിന്, മിഠായിത്തെരുവിലെ ഒരു സംഭവമാണു വരയ്ക്കേണ്ടതെങ്കിൽ മുകളിൽനിന്നുള്ള ഒരു വീക്ഷണമായിരിക്കും ഞാൻ തിരഞ്ഞെടുക്കുക. കാരണം, മുകളിൽനിന്നുള്ള കാഴ്ച വിശദീകരണത്തിന് കൂടുതൽ സാദ്ധ്യത നല്കുന്നു. എന്നാൽ സാങ്കേതികമായ മറെറാരു പ്രശ്നമുണ്ട്. വാരികയുടെ പേജെന്നു പറയുന്നത് മൂന്നു കോളമാണ്. അതുകൊണ്ട് ഇലസ്ട്രേഷൻ പലപ്പോഴും ഒരു കോളത്തിലോ രണ്ടു കോളത്തിലോ ഒക്കെയായി ചുരുക്കേണ്ടിവരും. ഇത് നാം തിരഞ്ഞെടുക്കുന്ന ആംഗിളുകളെ ലിമിററു ചെയ്യാൻ സാദ്ധ്യതയുണ്ട്.

ചോദ്യം: താങ്കളുടെ ചിത്രങ്ങളിൽ വസ്തുക്കൾ (objects) പലപ്പോഴും അതിശയോക്തിപരമായി തോന്നാറുണ്ട്. ഉദാഹരണത്തിന്, ഒരു കാറ് താങ്കൾ വരയ്ക്കുമ്പോൾ അതിൻെറ ഘടനയിൽ ഫാൻറസി വന്നുകൂടുന്നു. മനുഷ്യരൂപങ്ങൾക്കും പലപ്പോഴും ഇതു ബാധകമാണ്. സ്ത്രീകളുടെ അരക്കെട്ട്, പുരുഷന്മാരുടെ കൈകൾ, മൂക്ക് ഇവയുടെ ചിത്രണത്തിലൊക്കെ ഫാൻറസിയുടെ രീതി കാണാം. ഈ എലമെൻറ് ഓഫ് എക്സാജറേഷൻ എങ്ങനെയുണ്ടായി?

ഉത്തരം: ഈ എക്സാജറേഷൻ നമ്മുടെ ഉള്ളിൽനിന്നുതന്നെ ഉണ്ടാകുന്നതാണെന്ന് എനിക്കു തോന്നുന്നു. കുറച്ചു കൂടുതൽ കാണിക്കണമെന്നു തോന്നുക. ഒരു ഫോട്ടോഗ്രാഫിക് രീതിയാണത്.

ചോദ്യം: ഉത്തരത്തിൽ പൂർണ്ണമായും നാമെത്തിയോ എന്നു സംശയമുണ്ട്. അതുകൊണ്ട് മറിച്ചൊന്നു ചോദിക്കട്ടെ. താങ്കൾ പതിവായിക്കാണുന്ന സ്വപ്നങ്ങൾ എന്തൊക്കെയാണ്? ആ സ്വപ്നങ്ങൾ മുൻചോദ്യത്തിൻെറ ഉത്തരമായേക്കാം.

ഉത്തരം: പതിവായി ഞാൻ കാണുന്ന രണ്ടു സ്വപ്നങ്ങളുണ്ട്. ഒന്ന്, വളരെ ഉയരത്തിൽ ഞാൻ ചെന്നുപെട്ടിട്ട് താഴെ ഇറങ്ങാൻ വയ്യാത്ത ഒരവസ്ഥ. ഏററവുമധികം എന്നെ ശല്യപ്പെടുത്തുന്ന മറെറാരു സ്വപ്നമുണ്ട്. മദിരാശിയിലേക്ക് എനിക്കു പോകേണ്ട ട്രെയിൻ, ഞാൻ സ്റേറഷനിലെത്തുംമുമ്പേ വിട്ടുപോകുന്നു. ജീവിതത്തിൽ ഒരു ട്രെയിനും ഞാൻ മിസ്സുചെയ്തിട്ടില്ല. സ്വപ്നത്തിൽ പക്ഷേ, എനിക്കൊരിക്കലും ട്രെയിൻ ലഭിച്ചിട്ടുമില്ല. ഈ രണ്ടു സ്വപ്നങ്ങളും വല്ലാതെ അതിശയോക്തിപരമായിത്തീർന്ന് എന്നെ വിഷമിപ്പിക്കാറുണ്ട്. ട്രെയിനിനു മുന്നേ ഓടുക, അടുത്ത സ്റേറഷനിൽനിന്നും അതിൽ കയറാനാവുമോ എന്നു നോക്കുക അങ്ങനെ ഒരുപാടു പ്രശ്നങ്ങൾ. അതൊരു ഭയങ്കര സ്ട്രെയിനാണ്. എക്സാജറേഷൻെറ അംശങ്ങൾ അവിടെയുണ്ടോ എന്നെനിക്കറിയില്ല.'

ചോദ്യം: താങ്കളുടെ ചിത്രരൂപങ്ങളുടെ ഭാവങ്ങൾ കഥകളി മുദ്രകളെ ഓർമ്മിപ്പിക്കാറുണ്ട്. ഇതിനു പ്രത്യേകിച്ച് എന്തെങ്കിലും കാരണമുണ്ടോ?

ഉത്തരം: ശരിയാണ്. കഥകളി ഞാൻ കുട്ടിക്കാലംമുതലേ കാണുകയും ആസ്വദിക്കുകയും ചെയ്യാറുണ്ട്. കഥകളിവേഷങ്ങളുടെ മുദ്രകൾ പലപ്പോഴും എൻെറ രൂപങ്ങളിൽ സന്നിവേശിക്കാറുമുണ്ട്. ചില ആളുകളുടെ നില്പ്, കൈയാംഗ്യങ്ങൾ തുടങ്ങിയവയൊക്കെ മുദ്രകളുമായി സാമ്യം പുലർത്താറുണ്ട്.

ചോദ്യം: താങ്കളുടെ ചിത്രരൂപങ്ങൾ വളരെ ഫാഷണബിളായിരിക്കും, മിക്കപ്പോഴും. വെൽ ഡ്രസ്സ്ഡ്.

ഉത്തരം: തീർച്ചയായും. അവരൊക്കെ മോഡേൺ വസ്ത്രങ്ങൾ ധരിച്ചവരായിരിക്കും. എന്നാൽ ഇന്ത്യയ്ക്കു പുറത്ത് ഞാൻ സഞ്ചരിച്ചിട്ടേയില്ല കേട്ടോ. ഇന്ത്യയിൽത്തന്നെ വളരെക്കുറച്ചും.

ചോദ്യം: എങ്കിലും ദൽഹി ബ്യൂറോക്രാററുകളും ബോംബെ എക്സിക്യൂട്ടീവുകളും ബാംഗ്ളൂർ മോഡൽസുമൊക്കെ ബിലാത്തിക്കുളത്തെ കരുവാട്ടുമനയിലെത്തും. അതിരിക്കട്ടെ, ഇലസ്ട്രേററുചെയ്യാൻ ഏതെങ്കിലും പ്രത്യേക കഥാസന്ദർഭങ്ങൾ തുടർച്ചയായി തിരഞ്ഞെടുക്കാറുണ്ടോ? ഉദാഹരണത്തിന് വേർപിരിയൽ, മരണം അങ്ങനെ എന്തെങ്കിലും സന്ദർഭങ്ങളോട് സവിശേഷമായ താത്പര്യം തോന്നാറുണ്ടോ?

ഉത്തരം: കഥാകൃത്തുക്കൾക്ക് പ്രധാനമെന്നു തോന്നുന്ന മുഹൂർത്തങ്ങളായിരിക്കില്ല ഞാൻ ഇലസ്ട്രേററുചെയ്യാൻ തിരഞ്ഞെടുക്കാറുള്ളത്. സന്ദർഭങ്ങളുടെ പിക്റേറാറിയൽ ആസ്പെക്ടിലാണ് ഞാൻ കൂടുതൽ ശ്രദ്ധിക്കുക. ക്യാരക്ടേഴ്സിൻെറ ചില പ്രത്യേക ചലനരീതികളും, സെക്സിയായിട്ടുള്ള കഥാപാത്രങ്ങളുടെ വളരെ സവിശേഷമായ നില്പുമൊക്കെയാണ് എനിക്കു വരയ്ക്കാൻ കൂടുതൽ താത്പര്യം തരിക.

ചോദ്യം: ഏതു കഥാകൃത്തുക്കളുടെ കഥകൾ ഇലസ്ട്രേററു ചെയ്യാനാണ് താങ്കൾക്ക് കൂടുതൽ താത്പര്യം?

ഉത്തരം: വി.കെ.എന്നിൻെറ കഥാപാത്രങ്ങളെ വരയ്ക്കാൻ കൂടുതൽ രസമാണ്. കാരണം, അദ്ദേഹത്തിൻെറ കഥകൾ എനിക്കു കൂടുതൽ സ്വാതന്ത്ര്യം നല്കുന്നു.

ചോദ്യം: കഥ ഇഷ്ടപ്പെട്ടാൽ കഥയുടെ ഇലസ്ട്രേഷനും നന്നാകുമെന്നു കരുതുന്നുണ്ടോ?

ഉത്തരം: ചിലപ്പോൾ അങ്ങനെ സംഭവിക്കാം. എന്നാൽ





ഥറെറാരു കുഴപ്പമുണ്ട്. കഥ വല്ലാതെ ഇഷ്ടപ്പെട്ടുപോയാൽ അതിൻെറ ഹൈററിലേക്ക് ഇലസ്ട്രേഷന് എത്താനാകുന്നുണ്ടോ എന്ന സംഘർഷത്താൽ അസ്വസ്ഥതയുണ്ടാകും.

ചോദ്യം: വരയ്ക്കാൻ ബുദ്ധിമുട്ടു തോന്നുന്ന രചനകളുണ്ടോ?

ഉത്തരം: പുതിയ കഥാകൃത്തുക്കളുടെ കഥകൾ ഇലസ്ട്രേററു ചെയ്യാൻ വളരെ ബുദ്ധിമുട്ടാണ്. വിഷ്വൽസ് പലപ്പോഴും അതിൽ കുറവാണ്. പലപ്പോഴും ഒരു മൂഡു മാത്രമാണ് അവരുടെ കഥകൾ നല്കുക. അതുകൊണ്ട് എനിക്ക് എൻേറതായ ചിത്രങ്ങൾ വരയ്ക്കേണ്ടിവരും. കഥയ്ക്ക് എന്തെങ്കിലും കുഴപ്പമുണ്ടെന്ന അർത്ഥത്തിലല്ല ഞാനിതു പറഞ്ഞത്. ഇലസ്ട്രേഷനോടുകൂടിയ കഥ വേണമെന്നു വരുമ്പോഴുള്ള പ്രതിസന്ധിയാണ്.

ചോദ്യം: ഇലസ്ട്രേഷനാണോ പെയിൻറിംഗാണോ താങ്കൾക്കു കൂടുതൽ സംതൃപ്തി നല്കുക?

ഉത്തരം: ഇലസ്ട്രേഷൻ താരതമ്യേന ബുദ്ധിമുട്ടുള്ള ഒരു കാര്യമാണ്. കാരണം, നാം ഇലസ്ട്രേററു ചെയ്യുന്നത് വേറൊരാളുടെ മനസ്സിൽത്തോന്നിയ രൂപത്തെയാണ്. അത് അത്ര സുഖകരമല്ല എന്നതുകൊണ്ട് ഞാൻ കഥ വായിച്ചാലുടൻ അതങ്ങു മറക്കും. എന്നിട്ട് കഥാകൃത്ത് എന്താണുദ്ദേശിച്ചിട്ടുള്ളത് എന്നതിൻെറ മർമ്മത്തിലേക്ക് കഥയെ ലഘൂകരിക്കും. അപ്പോൾ ഞാൻ കൂടുതൽ സ്വതന്ത്രനാവും. കഥാകൃത്തുക്കൾ അവതരിപ്പിക്കാറുള്ള കഥാപാത്രങ്ങളുടെ സ്വഭാവം എനിക്കറിയാവുന്ന മനുഷ്യരുമായി ഞാൻ ഐഡൻറിഫൈ ചെയ്യും. പിന്നെ അവരുടെ ഫീച്ചേഴ്സും മററുമാവും ഞാൻ വരയ്ക്കുക. അങ്ങനെ വരുമ്പോൾ ഞാൻ കൂടുതൽ സ്വതന്ത്രനാവുന്നു. കഥയിൽ ഒരു മരമുണ്ടെങ്കിൽ അതു വരയ്ക്കുക, കട്ടിലുണ്ടെങ്കിൽ അതു വരയ്ക്കുക എന്നീ ഡീറെറയിൽസിനു പിന്നാലേ ഞാൻ പോകാറില്ല. ഇതൊക്കെയാണെങ്കിലും ഒരു നല്ല പെയിൻറിംഗ് വരയ്ക്കുന്നതിൻെറ സംതൃപ്തി തീർച്ചയായും ഇലസ്ട്രേഷനിൽനിന്നും ലഭിക്കില്ല. ഇലസ്ട്രേഷന് ഒരുപാടു പരിമിതികളുണ്ട്. ഉദാഹരണത്തിന്, ഒരു ന്യൂഡ് വരച്ചാൽ രേഖകൾകൊണ്ട് ഫോമിൻെറ റിച്ച്നസ്സ് ഉണ്ടാക്കാനാവും. അതുപക്ഷേ, ഇലസ്ട്രേഷനായി ചെയ്യാനാവില്ല. ഒരു പെയിൻറിംഗായി ന്യൂഡ് വരച്ചാൽ ആരും അതിനെ എതിർക്കില്ല. ഒരു വാരികയിൽ അങ്ങനെ ഒരു ചിത്രം ഇലസ്ട്രേഷനായി വന്നാൽ പ്രശ്നങ്ങളുണ്ടാകും.

ചോദ്യം: ചില വാരികകളിൽ കഥയുടെ പ്രമേയത്തെ ആസ്പദിച്ചുള്ള പെയിൻറിംഗുകൾതന്നെ ഇലസ്ട്രേഷനു പകരം അവതരിപ്പിക്കാറുണ്ട്. അതായത്, കഥ കൈകാര്യം ചെയ്യുന്ന പ്രമേയം അധികാരമാണെങ്കിൽ അധികാരത്തെ സൂചിപ്പിക്കുന്ന ഒരു പെയിൻറിംഗ് പ്രസിദ്ധീകരിക്കുക. ഈ പ്രവണതയോട് താങ്കൾക്കുള്ള സമീപനമെന്താണ്?

ഉത്തരം: അങ്ങനെയും ചെയ്യാം. എങ്കിലും സാഹിത്യകാരന്മാർ പറയുന്ന പ്രധാന കാര്യങ്ങളാണോ ഒരു ഇലസ്ട്രേററർ പ്രധാന കാര്യങ്ങളായി സ്വീകരിക്കേണ്ടത് എന്നതിൽ എനിക്കു സംശയമുണ്ട്. കഥാകൃത്തുക്കൾ സാഹിതീയമായിട്ടായിരിക്കും കാര്യങ്ങൾ അവതരിപ്പിക്കുക. എന്നാൽ അവയെല്ലാം പിക്റേറാറിയൽ ആകണമെന്നില്ല. പല സാഹിത്യകാരന്മാർക്കും എഴുതുന്നതിനപ്പുറം വിഷ്വലായ ഒരു ധാരണ ഉണ്ടാകണമെന്നു നിർബ്ബന്ധവുമില്ല.

ചോദ്യം: കഥയ്ക്കകത്തെ കഥാപാത്രങ്ങളുടെ ഫീച്ചേഴ്സ് ചിത്രണം ചെയ്യുക എന്നതിനപ്പുറം ഒരു പെയിൻറിംഗ് അതേസംബന്ധിച്ചു പ്രസിദ്ധീകരിക്കുമ്പോൾ ഒരു കലാകാരൻ, ചിത്രകാരൻ അവിടെ പ്രവർത്തനക്ഷമമാകുന്നില്ലേ? എന്തു തോന്നുന്നു?

ഉത്തരം: ഇലസ്ട്രേഷനു പകരം പെയിൻറിംഗ് പ്രസിദ്ധീകരിച്ചാൽ വായനക്കാരനും പ്രമേയവും തമ്മിലുള്ള സംവേദനത്തെ അതു പ്രതികൂലമായി ബാധിക്കുമെന്ന് എനിക്കു തോന്നുന്നു. പെയിൻറിംഗ് പെയിൻറിംഗു മാത്രമായി നില്ക്കും. കഥ കഥയായും. ഒരു ചിത്രകാരൻ പ്രവർത്തനക്ഷമമാകുമായിരിക്കാം.

ചോദ്യം: ചിത്രകല കഴിഞ്ഞാൽ താങ്കൾക്ക് ഏററവുമധികം ഇഷ്ടപ്പെട്ട കലാരൂപമെന്താണ്?

ഉത്തരം: സംഗീതമാണ് എനിക്ക് ഏറെ ഇഷ്ടം. കുട്ടിക്കാലത്ത് പാട്ടുകാരനാകണമെന്ന് ഒരു മോഹമുണ്ടായിരുന്നു. ശ്രമിച്ചില്ല. ശ്രമിച്ചാൽ ചിലപ്പോൾ കഴിഞ്ഞെന്നും വരില്ല. കർണ്ണാടക സംഗീതത്തോടാണ് കൂടുതൽ പ്രിയം. എം.ഡി. രാമനാഥൻെറയും മററും ആലാപനങ്ങൾ നിരന്തരം കേൾക്കാറുണ്ട്.

ചോദ്യം: സംഗീതത്തെ ചിത്രത്തിൽ ആവിഷ്കരിക്കാൻ ശ്രമിച്ചിട്ടുണ്ടോ?

ഉത്തരം: ഞാൻ അതേക്കുറിച്ച് വളരെയധികം ആലോചിച്ചിട്ടുണ്ട്. എന്നാൽ സംഗീതം വിഷ്വലല്ല എന്നാണ് എൻെറ അഭിപ്രായം. വളരെ അമൂർത്തമായ ഒരനുഭവമാണത്. ശബ്ദതരംഗങ്ങളുടെ വേരിയേഷനാണല്ലോ സംഗീതം. അതിനെ ഒരു ചിത്രത്തിൻെറ സമൂർത്തതയിലേക്കു കൊണ്ടുവരിക പ്രയാസമാണ്.

നമ്പൂതിരിമാഷിൻെറ ജീവിതവും അദ്ദേഹത്തിൻെറ രചനകളെ സംബന്ധിച്ച ആകാംക്ഷകളും കൗതുകങ്ങളും കഴിയുന്നത്ര സമഗ്രമായി പ്രതിപാദിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. വിശ്രുതമായ ഒരു കലാജീവിതത്തിൻെറ, സുസമ്മതമായ ഒരാവിഷ്കാര ജീവിതത്തിൻെറ ഫലശ്രുതി മുഴങ്ങുന്ന കരുവാട്ടുമനയുടെ പടികളിറങ്ങുമ്പോൾ, ഒരു ചിത്രകാരൻെറ സരസ്വതിക്ഷേത്രത്തിൽനിന്നും തിരികേ നടക്കുമ്പോൾ മനസ്സുനിറഞ്ഞ അനുഭവത്തെ കുറേ അക്ഷരങ്ങളിൽ ഇവിടെ കുറിച്ചിട്ടുവെന്നേയുള്ളൂ. ദൈവത്തിൻെറ വിരലുകൾക്ക് ദീർഘായുസ്സ്. സമൃദ്ധമായ ഒരു കലാജീവിതത്തിന് അക്ഷയമായ അനുസ്മൃതി.

(അവസാനിച്ചു)





സുഗതകുമാരി

# തിളച്ചപാലല്ലോ കുടത്തിൽ



തിളച്ച പാലല്ലോ കുടത്തിൽ, പിത്തള
പഴുത്ത പോലെൻെറ ശിരസ്സു പൊള്ളിപ്പൂ
പിടിക്കുവാൻ വയ്യാ കരത്തിനാൽ, ചൂടു
പൊറുക്കുന്നീല, ഞാനിറക്കിവെയ്ക്കൊലാ

എനിക്കു മാത്രമെന്തിതിങ്ങനെ? മഴ
നനച്ചിട്ടും, പൂക്കൾ ചിരിച്ചിട്ടും, രാവിൻ
കറുത്ത പയ്യു പൂനിലാവൊഴുക്കീട്ടും
എനിക്കു മാത്രമെന്തിതിങ്ങനെ സഖീ?

സഖി പറയുന്നൂ, ചൂടുപാലാണേറെ
മധുരമെന്നു നീ പറഞ്ഞിട്ടുണ്ടുപോൽ
സഖി പറയുന്നൂ, ചെറിയ നാളിൽ നീ-
യൊരു ദിനം തീയിൽ തിളയ്ക്കും പാൽ, കിണ്ണം
നിറയെക്കോരിച്ചെന്നൊളിച്ചു നിന്നുപോൽ
അറവാതിൽ പിന്നിൽ, ചെവിയോർത്തങ്ങനെ!

അടുത്തുപോയമ്മ! അടിക്കുമെന്നേറെ-
ത്തിടുക്കമോടൂതിക്കുടിച്ചുകൊണ്ടെന്നും
തുടുത്ത ചുണ്ടേറെച്ചുവന്നു പോയെന്നും.

സഖി പറയുന്നൂ, ചൂടുപാലാണേറെ
മധുരമെന്നു നീ ചിരിച്ചു ചൊന്നനാൾ
നിനക്കിതാണെന്നോ പ്രിയം? പ്രിയ, കണ്ണീ-
രൊഴുക്കിനും ചൂടാ,ണിവൾ തൻ ഹൃദ്രക്ത
ഞെരുക്കിനും പാട്ടിൻ വരിക്കോരോന്നിനും
മനസ്സിനും പ്രേമതപസ്സിനും ചൂടാ-
ണൊരിക്കലും തണുപ്പറിഞ്ഞോളല്ലിവൾ.

പകൽ മുഴുവനുമലഞ്ഞെന്നെൻെറയീ
വികൃതിപ്പയ്യുമായടവിതോറുമേ
അവൾ മേയുന്നേരം മനസ്സിനെക്കൂടി-
യലയാൻ വിട്ടു ഞാൻ തനിച്ചിരിക്കവേ
മിഴിയടയ്ക്കവേ, അകലെക്കേട്ടുവോ
കുഴൽവിളി? മുല്ലപ്പടർപ്പിൽ പീലിതൻ
നിഴലൊളി? പെട്ടെന്നണയ്ക്കും ചന്ദന-
ത്തെളിപൂശും കയ്യിൻ മിഴിപൊത്തിക്കളി!

അതു കിനാവാണെന്നറികിലും, പയ്യി-
ന്നകിടിളം പാലു ചുരത്തുന്നൂ, കുടം
നിറയെ ഞാനതു കറന്നെടുക്കുന്നൂ.

ഇവൾ തൊടുന്നേരം തിളച്ചു തൂവുമാ-
ത്തിരുനേദ്യം പേറി,ക്കരം പൊള്ളി,ച്ചൂടാൽ
നെറുക പൊള്ളി,യെൻ മിഴികൾ പൊള്ളി ഞാൻ
അവിടുന്നെങ്ങെന്നു തിരഞ്ഞിറങ്ങുന്നൂ
പകലറുതിയായ്, കിളികൾ കൂട്ടിലേ-
യ്ക്കണയുന്നൂ, സൂര്യനണയുന്നൂ, മണ-
മണിയുന്നു കാററും തണുക്കുന്നൂ, ഞാനോ
ചുടുകണ്ണീർക്കുടം ചുമന്നു നില്ക്കുന്നൂ.

സഹിക്കുക,യെന്നു പറയുവാനെത്ര-
യെളുപ്പം, കണ്ണീരു തുടയ്ക്കുകയെന്നും
ചിരിക്കുകയെന്നും പറയാം, ചൊല്ലുവാ-
നെളുപ്പം, ചെയ്യുവാനതീവ ദുഷ്കരം
ഒരിക്കലും രാധയെടുക്കും പാൽക്കുടം
തണുക്കില്ല, പൊള്ളിത്തിളയ്ക്കുമപ്പൊഴേ
എനിക്കുമാത്രമെന്തിതിങ്ങനെ? പ്രിയ,
നിനക്കു പേർ കൃപാമയനെന്നല്ലല്ലീ!



എം. മുകുന്ദൻ

# ചാലകൻ



രാവിലെ തുടങ്ങി ഉണ്ടായ ചില അനുഭവങ്ങൾ തൻെറ അവയവങ്ങൾ തന്നെ അനുസരിക്കുന്നില്ല എന്ന തോന്നൽ ശങ്കരൻനായരിൽ ഉളവാക്കി. ആദ്യമായാണ് അയാളുടെ ശരീരാവയവങ്ങൾ ഇങ്ങനെ അനുസരണക്കേട് കാണിക്കുന്നത്.

ഇന്നും രാവിലെ അഞ്ചുമണിക്ക് ഒരു പുഴ നീന്തിക്കടന്ന് കരയണയുന്നതുപോലെ ശങ്കരൻനായർ ഉറക്കമുണർന്ന് കണ്ണുകൾ തുറന്നു. ഉറക്കം അയാൾക്ക് ഒരു നിറഞ്ഞ പുഴയാണ്. ശങ്കരൻനായർക്ക് ഉണരുവാൻ അലാറമിൻെറ ആവശ്യമില്ല. കൃത്യം അഞ്ചുമണിക്ക് അയാളുടെ തലയുടെ ഉള്ളിൽനിന്ന് ഒരു പൂവൻകോഴി കൂകും. നീന്തിത്തളർന്ന ഒരാൾ കരയിൽ ഏന്തിപ്പിടിച്ചു നോക്കുന്നതുപേലെ ഉറക്കമുണർന്ന ശങ്കരൻനായർ നാലുപാടും കണ്ണോടിച്ചു. കൽക്കരി അടുപ്പിൽനിന്നുള്ള പുകതട്ടി കറുത്ത ജാലകത്തിൻെറ മരയഴികൾക്കിടയിലൂടെ അയാൾ മുററത്തെ മുരിങ്ങമരത്തിൽ നോക്കിക്കിടന്നു. മുരിങ്ങ അതിൻെറ കമ്പുകളിൽനിന്നും ചില്ലകളിൽനിന്നും ഇരുട്ടിനെ കുടഞ്ഞുതെറിപ്പിക്കുകയാണ്. കയററുകട്ടിലിൽ കിടക്കുന്ന ശങ്കരൻനായർ പതിവുപോലെ വലതുവശം ചരിഞ്ഞ് വലതുകൈ കിടക്കയിലൂന്നി എഴുന്നേററിരിക്കുവാൻ തൻെറ ശരീരത്തിനു കല്പന നല്കി. പക്ഷേ, ഒരു വികൃതിക്കുട്ടിയെപ്പോലെ അനുസരണക്കേടു കാട്ടി അയാളുടെ ശരീരം ഒന്ന് അനങ്ങുക പോലും ചെയ്യാതെ അവിടെ അങ്ങനെ കിടന്നു.

കൃത്യം ആറുമണിക്ക് യജമാനൻ ട്രേക് സൂട്ടും ക്യാൻവാസ് ഷൂസും ധരിച്ച് ബംഗ്ളാവിൽനിന്നു പുറത്തുവരും. അപ്പോൾ ശങ്കരൻനായർ വണ്ടിയുടെ വാതിൽ തുറന്ന് ഗെയിററിൽ കാത്തുനില്ക്കണം. ആ മുറ തെററിച്ചാൽ അന്നു മുഴുവൻ യജമാനൻെറ ശകാരം കേട്ടുനില്ക്കേണ്ടിവരും. ക്ഷൗരംചെയ്തു നീലിച്ച അയാളുടെ മുഖം അരിശത്താൽ ചുവക്കുന്നത് മനസ്സിൽക്കണ്ട ശങ്കരൻനായർ തൻെറ ശരീരത്തിന് പട്ടാളച്ചിട്ടയിൽ വലത്തോട്ടു തിരിയുവാൻ വീണ്ടും ആജ്ഞ നല്കി. പക്ഷേ, മലർന്നുകിടക്കുന്ന അയാളുടെ ദേഹം ഒന്ന് അനങ്ങുകപോലും ചെയ്യാതെ വീണ്ടും അനുസരണക്കേടു കാണിക്കുകയാണു ചെയ്തത്.



ചെറുപ്പകാലത്ത് കുഴിഞ്ഞ കയററുകട്ടിലിൽനിന്ന് എഴുന്നേല്ക്കുവാൻ തൻെറ ഒരു വിദ്യ ഉപയോഗിക്കാറുള്ളത് ശങ്കരൻനായർ ഓർത്തു. നീട്ടിവച്ച കാലുകൾ രണ്ടും ഒരേസമയം മുകളിൽ ഉയർത്തി പെട്ടെന്നു താഴ്ത്തിയാൽ തലയും മുതുകും അതേ വേഗതയിൽ കട്ടിലിൽനിന്നുയരും. ആ ഉയർച്ചയോടൊന്നിച്ച് ഇരുകൈകളും പിറകിൽ കട്ടിലിലൂന്നി ഝടുതിയിൽ ഇരുന്നുകളയുക. അതാണ് പണ്ട് ശങ്കരൻനായർ ഉപയോഗിച്ച ടെക്നിക്. പ്രായമായ അയാൾക്ക് ഇപ്പോൾ അങ്ങനെ ഒരു കസർത്തു കളിച്ച് എഴുന്നേററിരിക്കുവാൻ കഴിയുമോ? വലതുവശം ചരിഞ്ഞ് വലതുകൈ കിടക്കയിലൂന്നി മാത്രമേ അയാൾക്ക് തൻെറ കയററുകട്ടിലിൽനിന്ന് എഴുന്നേല്ക്കുവാൻ കഴിയുകയുള്ളു. പക്ഷേ, അങ്ങനെ എഴുന്നേല്ക്കുവാൻ അയാൾ പലതവണ നല്കിയ നിർദ്ദേശങ്ങൾ അയാളുടെ ശരീരാവയവങ്ങൾ അനുസരിച്ചില്ല. തൻെറ ആഴമുള്ള കയററുകട്ടിലിൽ കെണിയിൽ വീണ ഒരു വയസ്സൻ പന്നിയെപ്പോലെ അയാൾ നിസ്സഹായനായിക്കിടന്നു.

സമയം അഞ്ചേകാൽ. നിസ്സഹായനായ ശങ്കരൻനായർ ചെറുപ്പകാലം താൻ ഉപയോഗിച്ചിരുന്ന ആ പഴയ പൊടിക്കൈ ഉപയോഗിച്ച് കട്ടിലിൽനിന്നു രക്ഷപ്പെടുവാൻതന്നെ തീരുമാനിച്ചു. തൻെറ നീട്ടിവച്ച രണ്ടു കാലുകൾക്കും ഒരേസമയം മുകളിലോട്ടുയരുവാൻ അയാൾ ആജ്ഞ നല്കി. പക്ഷേ, കാലുകൾ അനങ്ങാതെ കിടന്നു.

തൻെറ സ്വന്തം അവയവങ്ങൾ എന്തുകൊണ്ടാണ് തന്നെ ഇങ്ങനെ ധിക്കരിക്കുന്നതെന്നു മനസ്സിലാകാതെ ഇടതുവശം ചരിഞ്ഞ് കുമ്മായം അടർന്നുപോയ മുഷിഞ്ഞ ചുമരിനു നേരേ മുഖംതിരിച്ചു. അയാൾ വേവലാതിയോടെ കിടന്നു.

''ഇതെന്തൊരു കെടത്താ ഇദ്? മണി അഞ്ചരയായി.''

മാളുവമ്മ അരികിൽ വന്നുനിന്നു.

''യജമാനനിന്ന് പായാൻ പോണ്ടേ?''

'പോണം.''

''എന്നിട്ടാ ഇങ്ങനെ കെടക്കുന്നദ്?''

ചുമരിനോടു സങ്കടം പറഞ്ഞു കിടക്കുന്ന ശങ്കരൻനായർ മലർന്നുകിടന്ന് ഭാര്യയെ നോക്കി.

''ഞാനിന്ന് പോണില്ല മാളേ—''

''യജമാനൻ കാത്തിരിക്ക്വോന്ന് ഓർമ്മ വേണം.''

''ഞാനിനി ഒരിക്കലും പോണില്ല. എന്നേക്കൊണ്ട് വയ്യ ഇനീം വണ്ടിയോടിക്കാൻ. എനിക്കു വയസ്സായി...''

''അപ്പോ നമ്മളെങ്ങന്യാ കഴിഞ്ഞുകൂട്വാ?''

''ഭാസ്കരൻ അയയ്ക്കുന്നതുകൊണ്ട് കഴ്യാം.''

''അത് വാടകകൊടുക്കാൻ തെകയ്യോ?''

''ഉള്ളതുകൊണ്ട് എങ്ങനേങ്കിലും കഴ്യാം. പണത്തെപ്പററി അധികം ആലോചിക്കരുത് മാളേ— കാക്കേം പശൂം ഒക്കെ ജീവിച്ചുപോരുന്നത് പൈസ ഉണ്ടായിട്ടാ?''

മാളുവമ്മയുടെ നോട്ടം ശങ്കരൻനായരുടെ മുഖത്തു തങ്ങിനിന്നു. പതിവില്ലാത്തവിധം ഇന്ന് ഇങ്ങനെ സംസാരിക്കുവാൻ എന്തേ കാരണം?

തലേദിവസം രാവിലെ അഞ്ചരയ്ക്ക് വീട്ടിൽനിന്നു പോയ ശങ്കരൻനായർ രാത്രി പത്തരയ്ക്കാണ് തിരികെ വന്നത്. അന്നേരം ഗോതമ്പുചാക്കുകൾ നിറച്ച ചരക്കുവണ്ടി വലിച്ചുപോകുന്ന ഒരു വയസ്സൻ ഒട്ടകത്തെപ്പോലെ അയാളുടെ മുഖം ചുളുങ്ങിയിരുന്നു. വിയർപ്പിൻെറ ഈർപ്പവും നാററവുമുള്ള യൂണിഫോം ഊരി മുരിങ്ങയുടെ കമ്പിന്മേലിട്ട് മരച്ചുവട്ടിൽ കുന്തിച്ചിരുന്ന് രണ്ടുപാട്ട വെള്ളം കോരി തലയിലൊഴിച്ച് അയാൾ കട്ടിലിൽ ചെന്നുകിടന്നു. ചുട്ടെടുത്ത ചപ്പാത്തിയും ഉരുളക്കിഴങ്ങുകറിയുമായി മാളുവമ്മ അകത്തു ചെല്ലുമ്പോഴേക്ക് അയാൾ ഉറക്കമായിരുന്നു. എത്ര വിളിച്ചിട്ടും ശങ്കരൻനായർ ഉണർന്നില്ല.

മുൻവശത്തെ ഒരു കാൽ ഇളകുന്ന കസാരയെടുത്ത് മുരിങ്ങമരത്തിൻെറ ചുവട്ടിൽ കൊണ്ടുവന്നിട്ട് ശങ്കരൻനായർ അതിൽ ഇരുന്നു. കഠിനമായ ശൈത്യമുള്ളതുപോലെ കുനിക്കൂടിയുള്ള ഒരിരുത്തമായിരുന്നു അത്. ഇടയ്ക്കിടെ അയാൾ താടിയുടെ കീഴ്വശം നരച്ച കുററിരോമങ്ങൾക്കിടയിൽ ചൊറിയുകയും കാർക്കിച്ചു തുപ്പുകയും ചെയ്തുകൊണ്ടിരുന്നു. വയററിൽനിന്നു തികട്ടിവരുന്ന പിത്തനീരിൻെറ പുളിപ്പ് അയാൾ വായിൽ അറിഞ്ഞു. അയാളുടെ ഇരിപ്പും പെരുമാററവും ശ്രദ്ധിച്ച് അലോസരപ്പെട്ട മനസ്സുമായി നില്ക്കുകയാണ് മാളുവമ്മ. തൻെറ ഭർത്താവിൻെറ മുടികൊഴിഞ്ഞ് മൂർദ്ധാവു കാണാവുന്ന തലയ്ക്കുള്ളിൽ അസാധാരണമായ ചില ആലോചനകൾ തിങ്ങിക്കൂടി നില്പുണ്ടെന്ന് അവർക്കു തോന്നി.

ഭർത്താവിൻെറ പെരുമാററത്തിലെ പന്തികേടുകളിൽ ആശങ്കപ്പെട്ടുകൊണ്ട് മാളുവമ്മ കുളിമുറിയിലേക്കു ചെന്നു. പൈപ്പിൽ വെള്ളം നില്ക്കുന്നതിനുമുമ്പ് പണികൾ ചെയ്തുതീർക്കണം. അവർ ചെമ്പുകളിലും തൊട്ടികളിലും വെള്ളം പിടിച്ചുവയ്ക്കുകയും തുണി നനയ്ക്കുകയും ചെയ്തു. അതിനിടയിൽ ഇടയ്ക്കിടെ അവർ തൻെറ നോട്ടം മുരിങ്ങയുടെ ചുവട്ടിലേക്ക് എയ്തുകൊണ്ടിരുന്നു. വഴിയിൽ ഉപേക്ഷിച്ച ആർക്കും വേണ്ടാത്ത ഒരു ഭാണ്ഡംപോലെ ശങ്കരൻനായർ കസാരയിൽ ഇരിക്കുകയാണ്.

ആരോടും ഒരിക്കലും മുഖം കറുപ്പിച്ച് ഒരുവാക്കുപോലും ഉരിയാടാത്ത, ഒരിക്കലും ദേഷ്യംവരാത്ത ഒരു പാവം മനുഷ്യനാണ് ഭാസ്കരൻെറ അച്ഛനെന്ന് മാളുവമ്മയ്ക്കറിയാം. ആദ്യമായാണ് അവർ ഇങ്ങനെ ഒരു തകരാർ അയാളുടെ സ്വഭാവത്തിൽ കാണുന്നത്. അവർക്ക് അടുക്കളജോലിയിൽ ശ്രദ്ധ ചെലുത്തുവാൻ കഴിഞ്ഞില്ല. നനഞ്ഞ കൈകൾ ഉടുതുണിയിൽ തുടച്ചുകൊണ്ട് അവർ ഭർത്താവിൻെറ അരികിൽ തിരികെ ചെന്നുനിന്നു.

''ന്താന്ന് വെച്ചാല് എന്നോട് പറഞ്ഞൂടേ? ഞാനെന്താ ആരാനാ?''

ഒരു പാമ്പാട്ടിയുടെ കുട്ട ഇളകുന്നതുപോലെ ശങ്കരൻനായരിൽ ഒരു അനക്കം ഉണ്ടായി.

''ഒരു ഡ്രൈവറെ പണി എന്താ മാളേ? മററുള്ളോരെ അവരെ ലക്ഷ്യത്തില് എത്തിക്ക്യാ, അല്ലേ? സൊന്തം ലക്ഷ്യത്തില് എത്തുകേം ഇല്ല. മുപ്പത്തിയെട്ട് കൊല്ലായി ഞാൻ ഈ പണി ചെയ്യ്വാ. മടുത്തു.''

ഒരു താക്കോൽ വാതിലിലെ പഴുതിലേക്കു കയറുന്നതുപോലെ അയാളുടെ നോട്ടം അവരുടെ കണ്ണുകളിലേക്കു കയറിച്ചെന്നു.

''മനസ്സിലാകില്ല. ആർക്കും മനസ്സിലാകില്ല. എനിക്കറ്യാം...''

തുടർന്ന് ശങ്കരൻനായർ ഒന്നും ഉരിയാടാതെ മുരിങ്ങയുടെ ചുവട്ടിൽ കൂനിക്കൂടിയിരുന്നു. ഉരുകി ആകൃതി നഷ്ടപ്പെട്ട ഒരു മെഴുകു പ്രതിമയെ ഓർമ്മിപ്പിച്ചു അയാളുടെ ആ ഇരുത്തം.

മാളുവമ്മ കുറച്ചുകൂടി ശങ്കരൻനായരുടെ അടുത്തേക്കു നീങ്ങി അയാളുടെ തലയിൽ കൈവച്ചുനിന്നു. മുടികൊഴിഞ്ഞ് ചുളിവുകൾ വീണ അയാളുടെ തലയോടിനുള്ളിൽ എന്തെല്ലാമോ തിളയ്ക്കുന്നതായി അവർക്ക് അനുഭവപ്പെട്ടു.

''എന്നോടു പൊറുക്കണം. വല്ല്യ വല്ല്യ കാര്യങ്ങള് മനസ്സിലാക്കാൻ ഈയുള്ളോൾക്ക് പുത്തില്ല...''

''മുപ്പത്തിയെട്ട് കൊല്ലം... അഞ്ചോ പത്തോ അല്ല, മുപ്പത്തിയെട്ട്...''

ശങ്കരൻനായർ സ്ററിയറിംഗിൻെറ തഴമ്പുള്ള ഉള്ളംകൈകളിൽ നോക്കി പിറുപിറുത്തു.

ഒരു കവിയാകുവാനായിരുന്നു ശങ്കരൻനായർക്കു മോഹം. എന്നിട്ട് ആയിത്തീർന്നത് ഡ്രൈവറും. അതിനെപ്പററി ചിന്തിക്കുവാൻ തുടങ്ങിയപ്പോൾ അയാൾക്ക് ഓക്കാനം വന്നു.

ഓർമ്മകൾ കുടലിൽനിന്നു മുകളിലോട്ടു പതഞ്ഞുകയറി. അയാൾ തൊണ്ടയിൽ പുളിപ്പും ദുർഗന്ധവും അറിഞ്ഞു. ശങ്കരൻനായർക്ക് ഛർദ്ദിക്കുവാൻ തോന്നി.

''നായരേ, ഇതാ തൻെറ താക്കോൽ—''



ഓച്ഛാനിച്ചു നില്ക്കുന്ന ശങ്കരൻനായർ ഒന്നുകൂടി കുനിഞ്ഞ് ഇരുകൈകളും നീട്ടി വണ്ടിയുടെ താക്കോൽ കൈപ്പററി. അന്ന് അയാൾക്ക് ഇരുപത്തിയൊന്നു വയസ്സായിരുന്നു പ്രായം. നൂററിമുപ്പതുറുപ്പിക ശംബളവും താമസിക്കുവാൻ കാർഷെഡ്ഡിനു മുകളിൽ ഒരു മുറിയും. മുൻകൂറായി വാങ്ങിയ ഇരുപതുറുപ്പികകൊണ്ട് കോട്ലാ മുബാരക്പൂരിൽ ച്ചെന്ന് കോരിക്കുളിക്കുവാൻ ഒരു തകരത്തൊട്ടിയും വച്ചുതിന്നുവാൻ അലുമിനിയപ്പാത്രങ്ങളും സ്ററൗവ്വും വാങ്ങി. അങ്ങനെ കാർഷെഡ്ഡിനു മുകളിൽ ശങ്കരൻനായർ തൻെറ എളിയ ജീവിതം ആരംഭിച്ചു.

ആദ്യത്തെ യജമാനൻ ഒരു ശേട്ടുവായിരുന്നു. എല്ലായ്പോഴും ശെർവാണി ധരിച്ചു പുറത്തിറങ്ങുന്ന അയാൾക്ക് ചെറുപ്പമാണെങ്കിലും സദാ മുറുക്കിത്തുപ്പും. വണ്ടിയിൽ അയാൾ ഇരിക്കുന്ന പിൻസീററിൻെറ വലതുവശത്തെ ചില്ലിലും മുൻസീററിൻെറ പിറകുവശത്തും അയാളുടെ

വായിൽനിന്നു തെറിച്ചുവീണ ചുവപ്പ് ഉണങ്ങിക്കിടക്കുന്നതു കാണാം.

''കാശ്മീരി ഗെയിററ്. വിട്ടോളൂ—''

രാജ്ഘട്ടിന്റെ അരികിലൂടെ ഒഴിഞ്ഞ നിരത്തിലൂടെ വണ്ടിയോടിക്കുമ്പോൾ യജമാനന്റെ കമ്പനി കാശ്മീരി ഗെയിററിലായിരിക്കുമെന്ന് ശങ്കരൻനായർ ഊഹിച്ചു. ശേട്ടു ഒരു വ്യവസായിയാണ് എന്നതിലുപരി മറെറാന്നും അയാൾക്ക് അറിയില്ല. ബസ് സ്ററാൻഡിനു പിറകിലെ ഒരു പഴയ എടുപ്പിനുമുമ്പിൽ വണ്ടി നിറുത്തുവാൻ ശേട്ടു ആജ്ഞാപിച്ചു. ബസ്സുകൾ കടന്നുപോയപ്പോൾ ആ എടുപ്പ് കുലുങ്ങി. വണ്ടി എടുപ്പിനോടു ചേർത്തുനിറുത്തി ശങ്കരൻനായർ അതിൽത്തന്നെ ഇരുന്നു. തൊട്ടരികിൽ ഒരു ധാന്യമില്ലാണ്. യന്ത്രങ്ങൾ കാതടപ്പിക്കുന്ന ശബ്ദത്തിൽ ഗോതമ്പ് പൊടിച്ചുകൊണ്ടിരുന്നു. പൊടിഞ്ഞുവീഴുന്ന ചൂടുള്ള ഗോതമ്പ് പണിക്കാർ പശുവിന്റെ ചിത്രമുള്ള ചാക്കുകളിൽ നിറച്ച് മില്ലിന്റെ വരാന്തയിൽ അടുക്കിവച്ചു. പ്രസിദ്ധമായ പശു മാർക്ക് ആട്ട ഇവിടെ നിന്നാണ് വരുന്നതെന്ന് ശങ്കരൻനായർക്കു മനസ്സിലായി.

അല്പനേരം കഴിഞ്ഞപ്പോൾ ശങ്കരൻനായർക്ക് കഠിനമായ മൂത്രശങ്കയുണ്ടായി. എങ്കിലും അയാൾ കാറിന്റെ അരികിൽനിന്നു മാറിയില്ല. ആദ്യ ദിവസമല്ലേ? മൂത്രമൊഴിക്കാൻ പോയ നേരം ശേട്ടു പുറത്തുവന്നാലോ? മൂന്നുമണിക്കൂർ നേരം നാഭിയിൽ അമർത്തിപ്പിടിച്ച് അയാൾ അവിടെ ചുററിപ്പററി നിന്നു. ഇതിനകം അയാൾ ധാന്യമില്ലിലെ ഒരാളെപ്പോലെ ആയിത്തീർന്നിരുന്നു. മില്ലിൽനിന്നു നിരന്തരം അയാളുടെ മുഖത്തും തലയിലും പാറിവീണ ധാന്യപ്പൊടി അയാളെ രൂപാന്തരപ്പെടുത്തി. മില്ലിനു മുമ്പിൽ വണ്ടി നിറുത്തിയതിന് ശേട്ടു ശകാരിക്കുകയും ചെയ്തു. ഗോതമ്പുചക്കിയിലെ ധാന്യപ്പൊടി ശേട്ടുവിന്റെ ഡ്രൈവറെ മാത്രമല്ല, അയാളുടെ കാറിനേയും രൂപാന്തരപ്പെടുത്തിയിരുന്നു. ബാൻഡുവാദ്യക്കാരുടെ കൈയിൽക്കാണുന്ന ട്രംപററിന്റെ ആകൃതിയിലുള്ള ഒരു അലങ്കാരബലൂൺ ഹോറങ്ങോടുകൂടിയ ഒരു പഴയ കാറാണത്.

തിരികെ വണ്ടിയോടിക്കുമ്പോൾ ആ പഴയ കെട്ടിടത്തിൽ ഇത്രയുംനേരം ശേട്ടു എന്തു ചെയ്യുകയായിരുന്നു എന്ന് ശങ്കരൻനായർ വെറുതേ ആലോചിച്ചുപോയി. കാശ്മീർ ഗെയിററിൽനിന്നു പഹാഡ്ഗഞ്ചിലേക്കു വണ്ടിയോടിക്കുവാനാണ് കല്പന. ശേട്ടു എന്തിനാണ് പഹാഡ്ഗഞ്ചിൽ പോകുന്നത്? ഒരു ഡ്രൈവറായ താൻ ഇതൊന്നും അറിയേണ്ടതില്ലെന്നും യജമാനൻ പറയുന്ന സ്ഥലത്തേക്ക് വണ്ടിയോടിച്ച് അദ്ദേഹത്തെ സുരക്ഷിതമായി ലക്ഷ്യത്തിലെത്തിക്കുക എന്നതു മാത്രമാണ് തന്റെ കടമയെന്നും അറിയാമെങ്കിലും പഹാഡ്ഗഞ്ചിലെ ഒരു പഴയ എടുപ്പിലേക്ക് ശെർവാണി കയററിപ്പിടിച്ച് ശേട്ട് കയറിപ്പോയപ്പോൾ അദ്ദേഹം എന്തിനാണ് അവിടെ പോകുന്നതെന്ന് ശങ്കരൻനായർക്കു സ്വയം ചോദിക്കാതിരിക്കുവാൻ കഴിഞ്ഞില്ല.

ശേട്ടു ഒരു പുതിയ മെർസഡസ് കാർ വാങ്ങിയപ്പോഴാണ് ശങ്കരൻനായർക്ക് തന്റെ ജോലി നഷ്ടമായത്.

''ഇനി നീ വരണ്ട.'' ശേട്ടു പറഞ്ഞു. ''പുതിയ വണ്ടിയാ. നിനക്ക് പരിചയം പോരാ.''

തേയ്മാനം വന്ന പഴയ വണ്ടിയെ തഴഞ്ഞതുപോലെ ശേട്ടു അതിന്റെ ഡ്രൈവറെയും തഴയുകയായിരുന്നു. രണ്ടരവർഷത്തിനുശേഷം ശങ്കരൻനായർ വീണ്ടും തെരുവിലായി. ഒരു ഡ്രൈവറുടെ ലോകം തെരുവാണെന്ന് അയാൾ മനസ്സിലാക്കി. പണിയുള്ളപ്പോൾ തെരുവുകളിലൂടെ വണ്ടിയോടിച്ച് യജമാനനെ ലക്ഷ്യത്തിലെത്തിക്കുക. പണിയില്ലാതെ വരുമ്പോൾ പണിതേടി തെരുവുകളിലൂടെ അലയുക. പാത്രങ്ങളും സ്ററവ്വും തൊട്ടിയും മററും ഭാണ്ഡമാക്കിക്കെട്ടി ഷെഡ്ഡിൽനിന്നു പുറത്തിറങ്ങുമ്പോൾ സുബാഷ് ചന്ദ്രബോസിനെപ്പോലെ തൊപ്പിവച്ച യൂണിഫോം ധരിച്ച പുതിയ ഡ്രൈവർ പെട്ടിയുമായി മുകളിലേക്കു കയറിവരുന്നതു കണ്ടു. അയാൾ വിദേശ വണ്ടികളോടിച്ച് പരിചയസമ്പന്നനായ ഒരു ഡ്രൈവറായിരുന്നു.



ഒരുമാസം കഴിഞ്ഞപ്പോൾ താൻ രണ്ടരക്കൊല്ലം ഓടിച്ച വണ്ടി ദേഹത്ത് പുതിയ പെയിൻറും കുഞ്ഞിന്റെ കരച്ചിൽ മാതിരിയുള്ള വിചിത്രമായ ഒരു ഹോൺശബ്ദവുമായി തെരുവിലൂടെ ഓടുന്നത് ശങ്കരൻനായർ കണ്ടു. സ്ററിയറിംഗിനു പിറകിൽ അയാൾ ഇരുന്നയിടത്ത് കഷണ്ടിക്കാരനായ മറെറാരു ഡ്രൈവറും പിൻസീററിൽ വലതുവശം ശേട്ടു ഇരുന്നയിടം സൂട്ടും കോട്ടും ധരിച്ച ഒരു മെലിഞ്ഞ വൃദ്ധനും ഇരിക്കുന്നുണ്ടായിരുന്നു. ഉടമസ്ഥനും ഡ്രൈവറും മാറിയെങ്കിലും ആ വണ്ടി പഴയതുപോലെ നഗരത്തിലൂടെ ഓടുന്നതുകണ്ട് ശങ്കരൻനായർ സന്തോഷിച്ചു. അന്നേരം പണിയൊന്നുമില്ലാതെ നടക്കുന്ന അയാൾ കർബലയിൽ ഒരു പാൻകടയുടെ മുമ്പിൽ ബീഡിവലിച്ചുകൊണ്ടു നില്ക്കുകയായിരുന്നു.

മനുഷ്യരേക്കാൾ ഏറെ എരുമകളുള്ള കർബലയിലെ ഒരു ഗല്ലിയിലാണ് ശങ്കരൻനായർ താമസിക്കുന്നത്. മൺകട്ടകൊണ്ടുള്ള ചുമരും ആസ്ബെസ്റേറാസിന്റെ മേൽപ്പുരയുമുള്ള പകൽപോലും വെളിച്ചം കടക്കാത്ത ഒരു മുറിയാണത്. വാതിൽ അടച്ചുവച്ചാലും എരുമകളുടെ മൂത്രത്തിന്റെ രൂക്ഷമായ ഗന്ധം അകത്തുണ്ടാകും. എരുമകൾ വാലുയർത്തുമ്പോൾ വെള്ളച്ചാട്ടംപോലെ പ്രവഹിക്കുന്ന മഞ്ഞമൂത്രം ഗല്ലിയിൽ ചെറിയ ചെറിയ പ്രളയങ്ങൾ സൃഷ്ടിക്കും. മുറിയിലിരിക്കുന്ന അവസരങ്ങളിൽ ശങ്കരൻനായർ തുടർച്ചയായി ബീഡിവലിച്ചുകൊണ്ടിരിക്കും. ബീഡിച്ചുടേററ് തൊണ്ടയും വായും വരളും. മുറിക്കുള്ളിൽ ഇരുന്നു മടുക്കുമ്പോൾ അയാൾ പുറത്തുവന്ന് പാൻകടയുടെ മുമ്പിൽ പുകവലിച്ചുകൊണ്ടു നില്ക്കും.

''എന്താ നായരേ, പണിയൊന്നും ആയില്ലേ?''

പാൻകടക്കാരനും അയൽക്കാരും ഇടയ്ക്കിടെ ചോദിച്ചുകൊണ്ടിരിക്കും. ആ ചോദ്യം ശങ്കരൻനായരെ അസ്വസ്ഥനാക്കും. തൊഴിലില്ലായ്മയല്ല, അതിനെക്കുറിച്ചുള്ള മററുള്ളവരുടെ ചോദ്യങ്ങളാണ് അയാളുടെ സ്വൈരം കെടുത്തിയത്. വണ്ടിയോടിക്കുവാനല്ലാതെ മറെറാരു തൊഴിലും അറിയാത്ത ശങ്കരൻനായർക്ക് വേറെ എന്തു പ്രവൃത്തി ചെയ്യുവാൻ കഴിയും? ഡ്രൈവറില്ലാതെ തനിയെ ഓടുന്ന ഒരു കാർ തന്റെനേരേ വരുന്നത് അയാൾ ഭാവന ചെയ്തു. അങ്ങനെ ഒരു കാറുണ്ടെങ്കിൽ തനിക്ക് അതിൽക്കയറി സ്ററിയറിംഗ് കൈയിലെടുത്ത് അതിന്റെ ഡ്രൈവറാകാമല്ലോ എന്ന് അയാൾ വ്യാമോഹിച്ചു.

മൂന്നുമാസത്തെ കാത്തിരിപ്പിനുശേഷം ശങ്കരൻനായർക്ക് വീണ്ടും ഒരു പണി തരപ്പെട്ടു. ആറുവർഷം അയാൾ അതു തുടർന്നു. ഈ കാലയളവിൽ അംബാസഡറും സ്ററാൻഡേർഡും മഹേന്ദ്ര ജീപ്പും ഓടിച്ചു. ഒരു കമ്പനി മാനേജരുടെ ഡ്രൈവറായിരുന്നു അയാൾ. രണ്ടു വണ്ടികളുള്ള മാനേജർ തന്റെ രണ്ടാമത്തെ കാർ ഭാര്യയുടെ ആവശ്യത്തിനു വിട്ടുകൊടുത്തു. ആ വണ്ടിയാണ് ശങ്കരൻനായർ ഓടിച്ചത്. പതിനൊന്നു മണിവരെ അവൾക്ക് ഡ്രൈവറെ ആവശ്യമുണ്ടായിരുന്നില്ല. ഈ സമയം ശങ്കരൻനായർ തന്റെ മെലിഞ്ഞ ദേഹത്ത് എണ്ണതേച്ചുപിടിപ്പിച്ച് ശീതകാലത്തെ തണുത്ത വെയിലേററ് ടെറസ്സിനു മുകളിൽ ഇരിക്കും. പതിനൊന്നു മണിയോടെ നീണ്ട കളസവും കോട്ടും തൊപ്പിയും ധരിച്ച് അയാൾ യജമാനപത്നിയുടെ മുമ്പിൽ ഹാജരാകും. ഒററനോട്ടത്തിൽ ഒരു വൈമാനികന്റേതുപോലെയുള്ള ആ യൂണിഫോം അയാൾക്ക് ഇഷ്ടമല്ലായിരുന്നു.



പക്ഷേ, യൂണിഫോം ധരിക്കാതെ വണ്ടിയിൽ കയററരുതെന്ന് മാനേജർ കല്പിച്ചിരുന്നു. ഒരു ഡ്രൈവറുടെ കടമയാണ് കല്പനകൾ അനുസരിക്കുക എന്നത്. സ്ററിയറിംഗ് തന്റെ കൈയിലാണെങ്കിലും തനിക്കിഷ്ടമുള്ള വശത്തേക്ക് അതു തിരിച്ച് വണ്ടി കൊണ്ടുപോകുവാൻ അധികാരമില്ല എന്ന വസ്തുത ശങ്കരൻനായരെ വിമ്മിട്ടപ്പെടുത്തും.

എന്നും ധനികരുടെ വീടുകളിലേക്ക് ശങ്കരൻനായർ യജമാനപത്നിയെ വണ്ടിയിലിരുത്തി കൊണ്ടുപോകും. ആ വലിയ വീടുകൾ ആരുടേതാണെന്നോ അവൾ എന്തിനാണ് അവിടെ പോകുന്നതെന്നോ അയാൾ അറിയാൻ പാടില്ല. ചില ദിവസങ്ങളിൽ മണിക്കൂറുകൾ തുടർച്ചയായി അയാൾക്ക് അവളെക്കാത്ത് കാറിൽ ഇരിക്കേണ്ടി വരും. ആ മുഷിച്ചിലിൽ നിന്നു രക്ഷപ്പെടുവാനായി അയാൾ വണ്ടിയിലിരുന്ന് സ്വയം ചീട്ടുകളിക്കുവാൻ ശീലിച്ചു. തന്റെ മുമ്പിൽ മറെറാരാൾ ഇരിപ്പുണ്ടെന്നു സങ്കല്പിച്ച് അയാൾക്കും ചീട്ടുകൾ നിരത്തും. സങ്കല്പത്തിലെ ആ എതിരാളിയുമായി വാശിയോടെ ശങ്കരൻനായർ കളിച്ചുകൊണ്ടിരിക്കും. പണംവച്ചു കളിക്കുന്ന അവസരത്തിൽ എതിരാളിയുമായി അയാൾ കലഹിക്കും. കാറിലിരുന്ന് തനിയേ ഉച്ചത്തിൽ സംസാരിക്കുകയും വഴക്കിടുകയും അദൃശ്യനായ എതിരാളിയുമായി മൽപ്പിടിത്തം നടത്തുകയും ചെയ്യുന്ന അയാളെ വഴിപോക്കർ പകച്ചുനോക്കി കടന്നുപോകുന്നുണ്ടാകും.

ഒരുദിവസം അങ്ങനെ വാശിയോടെ ശീട്ടുകളിച്ചുകൊണ്ടിരിക്കവേ മാനേജരുടെ ഔദ്യോഗിക കാർ മുമ്പിൽ വന്നുനിന്നു. അത് അധികം പഴക്കമില്ലാത്ത ഒരു ഫോർഡാണ്. ശങ്കരൻനായരെ ശ്രദ്ധിക്കാതെ അയാൾ ബംഗ്ളാവിലേക്കു കയറിപ്പോകുകയും അല്പനേരം കഴിഞ്ഞു തിരിച്ചുവരികയും ചെയ്തു. ആ പോകലിനും തിരിച്ചുവരവിനുമിടയിൽ ബംഗ്ളാവിൽനിന്ന് രണ്ട് ഓലപ്പടക്കം പൊട്ടിയത് ശങ്കരൻനായർ കേൾക്കാതെ പോയില്ല.

''അവളെക്കാത്ത് നീ സമയം പാഴാക്കേണ്ട.'' മാനേജർ പറഞ്ഞു. ''അവളിനി വരില്ല.''

ആംബുലൻസും പൊലീസും ബഹളവും കണ്ടപ്പോൾ ശങ്കരൻനായർ കൈയിൽ വിശറിപോലെ നിവർത്തിപ്പിടിച്ച ശീട്ടുകൾ സങ്കല്പത്തിലെ എതിരാളിയുടെ മുമ്പിലേക്കെറിഞ്ഞ് ഡോർ തുറന്ന് ബംഗ്ളാവുകളുടെ നിരകൾക്കിടയിലെ ഒരു ലെയിനിൽ അഭയംപ്രാപിച്ചു. പക്ഷേ, - അത് താത്ക്കാലികമായ ഒരു രക്ഷപ്പെടൽ മാത്രമായിരുന്നു. പലതവണ അയാൾക്ക് പൊലീസ് സ്റേറഷനിലും കോടതിയിലും കയറിയിറങ്ങേണ്ടി വന്നു.

ആ നാളുകളിൽ അയൾക്ക് ആശ്വാസം ഖന്നാ മാർക്കററിൽ ഹോട്ടൽ നടത്തുന്ന രാമൻപിള്ളയുടെ മകൾ മാളുവായിരുന്നു. ഫരീദാബാദിൽ ടയർ കച്ചവടം ചെയ്യുന്ന അപ്പുക്കുട്ടൻ നമ്പിയാരുടെ ഡ്രൈവറായി പുതിയ ജോലിയിൽ പ്രവേശിച്ചശേഷം മലയ് മന്ദിരിൽവച്ച് ശങ്കരൻനായർ മാളുവിന്റെ കഴുത്തിൽ താലികെട്ടി.



പതിനൊന്നരക്കൊല്ലം ശങ്കരൻനായർ അപ്പുക്കുട്ടൻ നമ്പിയാരുടെ ഡ്രൈവറായി ജോലിനോക്കി. അതിനിടയിൽ മാളു ഭാസ്കരനെ പെററു. നമ്പിയാർ ബിസിനസ്സ് നിറുത്തി നാട്ടിലേക്കു തിരിച്ചുപോയപ്പോൾ ശങ്കരൻനായർ വീണ്ടും തെരുവിലായി. ജോലിയുള്ളപ്പോൾ കാറിലിരുന്ന് തെരുവുനീളേ യാത്ര ചെയ്യുക. ജോലിയില്ലാത്തപ്പോഴാണെങ്കിൽ ജോലിതേടി സ്വന്തം കാലിലും. ജീവിതം തെരുവിൽ അനുഭവിച്ചുതീർക്കുക എന്നത് ഒരു ഡ്രൈവറുടെ തലവിധിയത്രേ. ആർ വിചാരിച്ചാലും തലയ്ക്കുള്ളിൽ എഴുതിവച്ചത് തുടച്ചുമാററുവാൻ കഴിയുകയില്ല. ശങ്കരൻനായർ ദീർഘമായി ഒന്നു നിശ്വസിച്ചു.

ആറുകൊല്ലം ലോഹ്യാ ആശുപത്രിയിലെ ഏലിയാമ്മാമത്തായിയുടെ കൂടെ. ഒന്നരക്കൊല്ലം യൂനാനി മരുന്നു നിർമ്മാണശാല ഉടമസ്ഥന്റെ കൂടെ. തുഗ്ളക്ബാദിലാണ് അയാളുടെ മരുന്നു ഫാക്ടറി. എട്ടുമാസം റെയിസ് കോഴ്സിലെ ഒരു ജോക്കിയുടെ കൂടെ. എല്ലായ്പോഴും കുതിരപ്പുറത്തിരിക്കുന്ന അയാൾക്ക് കാറിന്റെ ആവശ്യം ഉണ്ടായിരുന്നില്ല. കാർ എവിടെയെങ്കിലും പാർക്കുചെയ്ത് ശങ്കരൻനായർ കുതിരകളെ കുളിപ്പിക്കുന്നതും തീററുന്നതും നോക്കിനിന്നു സമയം പോക്കും. ജോക്കി റെയിസ് കോഴ്സ് വിട്ട് മഹാലക്ഷ്മിയിലേക്കു മാറിയപ്പോൾ ശങ്കരൻനായർ പിന്നെയും തെരുവിൽ. തെരുവ് അയാളെ വിട്ടുമാറാതെ നിന്നു. ഏഴുമാസം ജോലിയൊന്നുമില്ലാതെ ഇതിനകം അല്പം തടിച്ച തന്റെ ശരീരത്തിൽ എള്ളെണ്ണ തേച്ചുപിടിപ്പിച്ച് വെയിലത്തിരുന്ന് അയാൾ സമയം ചെലവഴിച്ചു. രാമൻപിള്ളയുടെ പണപ്പെട്ടിയിൽനിന്ന് മാളു വല്ലപ്പോഴും ചില്ലറക്കാശ് എടുത്തുകൊണ്ടു വന്നതിനാൽ പട്ടിണികിടക്കാതെ കഴിഞ്ഞു.

രണ്ടരക്കൊല്ലം ശേട്ടുവിന്റെ കൂടെ.

ആറുവർഷം മാനേജരുടെ കൂടെ.

പതിനഞ്ചര വർഷം അപ്പുക്കുട്ടൻ നമ്പിയാരുടെ കൂടെ.

ആറുകൊല്ലം ഏലിയാമ്മാമത്തായിയുടെ കൂടെ.

ഒന്നരവർഷം യൂനാനി മരുന്നു വ്യവസായിയുടെ കൂടെ.

എട്ടുമാസം ജോക്കിയുടെ കൂടെ...

നാലു പതിററാണ്ടുകളോളം വരുന്ന ചാലകജീവിതത്തിൽ ശങ്കരൻനായർക്ക് എത്രയെത്ര അനുഭവങ്ങളാണുണ്ടായത്... നേതാവ് ലക്കൻപാലിന്റെ ജീപ്പുമായി ഹിമാലയത്തിന്റെ താഴ്വരയിൽ അയാൾ എത്രമാത്രം അലഞ്ഞു... ഏലിയാമ്മാമത്തായി ഇടയ്ക്കിടെ ദഹ്റാദൂണിൽ പോകുമായിരുന്നു. മേജർ ജോർജ്ജ് മത്തായി ദഹ്റാദൂൺ റെജിമെന്റിലാണ്. വാരാന്ത്യം അവിടെ ചെലവഴിച്ച് തിങ്കളാഴ്ച കാലത്ത് നഗരത്തിലേക്കു തിരികെ പുറപ്പെടുമ്പോൾ ഓർഡർലിമാർ അരിച്ചാക്കുകൾ കൊണ്ടുവന്ന് ഡിക്കിയിൽ വയ്ക്കും. മൊറാദാബാദിലെ കത്തിപോലെ ദഹ്റാദൂണിലെ വസുമതി അരിയും പ്രസിദ്ധമാണ്. തനിയേ താമസിക്കുന്ന ഏലിയാമ്മാമത്തായി ഈ അരിയത്രയും എന്തുചെയ്യുന്നു എന്ന് ശങ്കരൻനായർ അദ്ഭുതപ്പെടുമായിരുന്നു. യജമാനന്മാരും യജമാനത്തിമാരും വണ്ടിയിൽ കയറി

യിരുന്നാൽ എങ്ങോട്ടു പോകണം എന്നല്ലാതെ എന്തിനു പോകണം എന്ന ചോദ്യം ചോദിക്കുവാൻ ഒരു ഡ്രൈവർക്ക് സ്വാതന്ത്ര്യമില്ലല്ലോ. അതുപോലെ ഈ അരിച്ചാക്കുകൾ എവിടെ കൊണ്ടുചെന്നെത്തിക്കണം എന്നല്ലാതെ അവ ആർക്കുവേണ്ടിയാണ് എന്നു തിരക്കുവാനും അയാൾക്ക് അധികാരമില്ല. തൊഴിൽസംബന്ധമായ ഈ അനുസരണശീലം വണ്ടിയുടെ ലോകത്തിനു പുറത്തും ചിലപ്പോൾ അയാൾ പാലിച്ചെന്നു വരാം. ഒരിക്കൽ പണികഴിഞ്ഞ് രാത്രി ഒമ്പതുമണിക്ക് വീടണഞ്ഞപ്പോൾ മാളുവിനെ കണ്ടില്ല. പത്തു കഴിഞ്ഞപ്പോഴാണ് അവൾ തിരിച്ചെത്തിയത്. അവളെ കണ്ടപ്പോൾ ശങ്കരൻനായർ ''മാളു, നീ എവിടെപ്പോയിരുന്നു?'' എന്നു ചോദിച്ചു. ''ഞാൻ സാദിക് നഗറിൽ പോയിരുന്നു'' എന്ന് മാളു മറുപടി പറഞ്ഞപ്പോൾ ശങ്കരൻനായർ അതിൽ സംതൃപ്തനായി തൻെറ യൂണിഫോം അഴിച്ചുമാററി അരയിൽ ഒരു തോർത്തുചുററി പൈപ്പിനു ചുവട്ടിൽ ചെന്നിരുന്നു. യഥാർത്ഥത്തിൽ അയാൾ തുടർന്നു ചോദിക്കേണ്ടിയിരുന്നത്, ''മാളു, ഈ രാത്രി നിയ്യെന്തിന് സാദിക്നഗറിൽ പോയി?'' എന്നാണ്. പക്ഷേ, ഒരു ഡ്രൈവറായ ശങ്കരൻനായർ മററുള്ളവരുടെ ലക്ഷ്യം മാത്രം അറിഞ്ഞാൽ മതി, ഉദ്ദേശം അറിയേണ്ടതില്ല.

അരിച്ചാക്കുകൾ കാറിൽ നിറച്ച് ഏലിയാമ്മാമത്തായിയേയുംകൊണ്ട് പുലർച്ചയ്ക്ക് ദഹ്റാദൂണിൽനിന്നുള്ള തിരിച്ചുവരവിൽ അല്പനേരം ശങ്കരൻനായർ മൊറാദാബാദ് ബസാറിൽ വണ്ടിനിറുത്തി. ഒരു ചായകുടിച്ചു ക്ഷീണം തീർത്തശേഷം അയാൾ കൊല്ലന്മാരുടെ തെരുവിൽച്ചെന്ന് ഒരു കറിക്കത്തി വാങ്ങി. മൊറാദാബാദിലൂടെ കടന്നുപോകുമ്പോൾ എല്ലായ്പോഴും അയാൾ ഒരു കത്തിയെങ്കിലും വാങ്ങാതിരിക്കില്ല. ഇതിനകം പത്തുപന്ത്രണ്ട് കത്തികൾ അയാൾ വാങ്ങിക്കൊണ്ടു വന്നിരുന്നു. ''ന്താ, ഡ്രൈവറേ, പണിനിറുത്തി കത്തിക്കച്ചോടം ചെയ്യാൻ പോക്വാ?'' മാളു തമാശയായി ചോദിക്കും.

നേതാവ് ലക്കൻപാലിനെ സേവിച്ചകാലം അറിയാത്ത ഉൾനാടുകളിൽ അയാളേയും കൊണ്ട് ജീപ്പ് ഓടിച്ചുപോകുമായിരുന്നു. കുതിരവണ്ടികളും റിക്ഷകളും ഓടുന്ന ചെറിയ പട്ടണങ്ങളിലും കണ്ണെത്താത്ത ദൂരം വരെ കടുകുപാടങ്ങൾ പരന്നുകിടക്കുന്ന നാട്ടിൻപുറങ്ങളിലും ഐസ് വീണു വെളുത്തു വിറങ്ങലിച്ചു കിടക്കുന്ന താഴ്വരകളിലും ശങ്കരൻനായർ യാത്രചെയ്തു. തിരഞ്ഞെടുപ്പുകാലം വന്നപ്പോൾ അയാൾ ശരിക്കും കഷ്ടപ്പാടുകൾ അനുഭവിക്കാൻ തുടങ്ങി. മഞ്ഞുപെയ്യുന്ന കൊടുമുടികളും ചെമ്മരിയാടുകൾ മേയുന്ന അടിവാരങ്ങളുമുള്ള അൾമോര ജില്ലയിലായിരുന്നു ലക്കൻപാലിന് തിരഞ്ഞെടുപ്പു ഡ്യൂട്ടി. തിരഞ്ഞെടുപ്പു പ്രചാരണം കഴിഞ്ഞ് വീട്ടിൽ തിരിച്ചെത്തിയ ശങ്കരൻനായർ മാളുവിനെ കണ്ടപ്പോൾ കൈകൂപ്പി. തുടർന്നുള്ള ദിവസങ്ങളിൽ അയൽപക്കക്കാരേയും വഴിപോക്കരെയും മററും കാണുമ്പോൾ ശങ്കരൻനായർ പല്ലുകൾ മുഴുവൻ വെളിയിൽ കാട്ടി ചിരിച്ചുകൊണ്ട് കൈകൂപ്പുന്നതു കാണാമായിരുന്നു.

നേതാവ് ലക്കൻപാലിൻെറ കല്പനയനുസരിച്ച്, മെഡിക്കൽ ഇൻസ്ററിററ്യൂട്ടിൻെറ മുമ്പിൽ തടിച്ചുകൂടി നില്ക്കുന്ന ആൾക്കൂട്ടത്തിലേക്ക് ശങ്കരൻനായർ ജീപ്പ് ഓടിച്ചുകയററി. ആ ആളുകളിലാരും ഒന്നും തമ്മിൽ സംസാരിച്ചില്ല. ഇടയ്ക്കിടെ ചില സ്ത്രീകൾ മാറത്തടിച്ചു കരയുന്നുണ്ടായിരുന്നു. പൊലീസുകാർ ജീപ്പ് തടഞ്ഞുനിർത്തിയപ്പോൾ കുർത്തയുടെ കീശയിൽ മടക്കിവച്ചിരുന്ന ഗാന്ധിത്തൊപ്പി തലയിലണിഞ്ഞ് ലക്കൻപാൽ അവരുമായി



തർക്കിച്ചുനിന്നു. എങ്കിലും മുന്നോട്ടു പോകുവാൻ പൊലീസുകാർ സമ്മതിച്ചില്ല. ശങ്കരൻനായർക്ക് ജീപ്പ് പാർക്കുചെയ്യുവാൻ യൂസുഫ് സരായിവരെ പോകേണ്ടിവന്നു. വയർലസ് ഘടിപ്പിച്ച പൊലീസ് വാഹനങ്ങൾ അങ്ങുമിങ്ങും പാഞ്ഞുകൊണ്ടിരുന്നു. മെഡിക്കൽ ഇൻസ്ററിററ്യൂട്ടിൻെറ ഉയർന്ന ബഹുനിലക്കെട്ടിടങ്ങൾക്കു മുകളിൽ നോക്കി ആളുകൾ ഉച്ചത്തിൽ മുദ്രാവാക്യങ്ങൾ വിളിക്കുവാൻ തുടങ്ങി.

അന്നുരാത്രി മുഴുവൻ പാർട്ടിയോഫീസിൻെറ മുമ്പിലെ നിരവധി വണ്ടികൾക്കിടയിൽ തൻെറ ജീപ്പ് തിരുകിവച്ച് അതിലിരുന്ന് ശങ്കരൻനായർ ഉറക്കംതൂങ്ങി. പാർപ്പിടത്തിൽ മാളു തനിച്ചാണല്ലോ എന്നാലോചിച്ച് അയാൾ വിഷമിക്കുകയും ചെയ്തു.

നേരംവെളുത്തപ്പോൾ നേതാവും അനുചരന്മാരും വന്ന് ജീപ്പിൽക്കയറി. ''ചലോ—'' ലക്കൻപാൽ പറഞ്ഞു. എങ്ങോട്ട് എന്നു പറയാത്തതുകൊണ്ട് ശങ്കരൻനായർ നേരേ വണ്ടിവിട്ടു. നേതാവിൻെറ ഖദർ കുർത്തയും ധോത്തിയും ചുളിഞ്ഞ് തകരാറാകുകയും കൺപോളകൾ വീർക്കുകയും ചെയ്തിരുന്നു. അനുചരന്മാരിൽ ഒരാൾ മൊറാദാബാദിൽനിന്നു വന്നതാണോ എന്ന് ശങ്കരൻനായർ സംശയിച്ചു. കാരണം, അയാളുടെ കൈയിൽ ഒരു വെട്ടുകത്തിയുണ്ടായിരുന്നു. ബംഗ്ളാവുകൾക്കിടയിലെ കല്ലുകൾ പാകിയ വെടിപ്പുള്ള ലെയിനിലൂടെ ക്യാൻവാസ് ഷൂസും നീല പഗഡിയും ധരിച്ച് പ്രഭാത സവാരിക്കിറങ്ങിയ ഒരു മാന്യവൃദ്ധൻ നടന്നുവരുന്നതു കണ്ട് ലക്കൻപാലും കൂട്ടുകാരും ജീപ്പിൽനിന്ന് എടുത്തുചാടി വൃദ്ധൻെറനേരേ ചെന്നു. തലയിൽനിന്നു വഴുതിവീണ പഗഡി എടുക്കുവാനായി ഭൂമിയിലേക്കു കുനിഞ്ഞ വൃദ്ധനെ അവർ അയാളുടെ നീണ്ട മുടി കൂട്ടിപ്പിടിച്ച് ഞാവൽമരത്തിനുനേരേ എറിഞ്ഞു. വെട്ടുകത്തിയുടെ രക്തദാഹം ശമിപ്പിച്ചശേഷം അവർ തിരികെ ജീപ്പിൽക്കയറി ഒരു പെരുച്ചാഴിയെപ്പോലെ വിറച്ചിരിക്കുന്ന ശങ്കരൻനായരോട് ആജ്ഞാപിച്ചു: ''ചലോ—''

പിറേറദിവസം വൈകുന്നേരം മാത്രമാണ് ശങ്കരൻനായർ പാർപ്പിടത്തിൽ തിരിച്ചെത്തിയത്. മാളു കരച്ചിൽ ഒതുക്കുവാൻ കഴിയാതെ നില്ക്കുമ്പോൾ ശങ്കരൻനായർ കുപ്പായം ഉരിഞ്ഞ് കുളിമുറിയിൽ ചെന്നു. എല്ലാ പൈപ്പുകളും തൻെറ ദേഹത്തിലേക്കു തുറന്നിടുവാൻ അയാൾ ആഗ്രഹിച്ചു. പൈപ്പിലെ വെള്ളം നിലയ്ക്കുന്നതുവരെ അയാൾ അതിനു ചുവട്ടിൽ ഇരുന്നു. എന്നിട്ടും വെന്ത മാംസത്തിൻെറയും ചോരയുടേയും വാട തൻെറ ശരീരത്തിൽനിന്നു പോയില്ല എന്ന് അയാൾക്കു തോന്നി.

ശങ്കരൻനായർ എല്ലാ യജമാനന്മാരേയും ആത്മാർത്ഥതയോടെയും സത്യസന്ധതയോടെയും സേവിച്ചുവെങ്കിലും അവർ എന്തെങ്കിലും കാരണത്താൽ അയാളെ പതിവായി ജോലിയിൽനിന്നു പിരിച്ചുവിടുകയാണുണ്ടായത്. ശേട്ടു മെർസഡസ് വാങ്ങിയപ്പോഴും ടയർ കച്ചവടം അപ്പുക്കുട്ടൻ നമ്പിയാർ വ്യവസായം നിറുത്തിയപ്പോഴും കമ്പനി മാനേജർ അയാളുടെ ഭാര്യയേയും ജാരനേയും വെടിവച്ചു കൊന്നപ്പോഴും ശങ്കരൻനായർക്ക് തൻെറ ജോലി നഷ്ടപ്പെട്ടു. പക്ഷേ, നേതാവ് ലക്കൻപാൽ അയാളെ പിരിച്ചുവിടുകയല്ല ചെയ്തത്, ശങ്കരൻനായർ രാജിവയ്ക്കുകയാണു ചെയ്തത്. വണ്ടിയുടെ താക്കോൽ നേതാവിൻെറ മുമ്പിൽവച്ച് ശംബളക്കുടിശ്ശിക വാങ്ങുവാൻ മിനക്കെടാതെ ശങ്കരൻനായർ പുറത്തിറങ്ങി നടന്നു. ജീവിതത്തിൽ അയാൾ നടന്ന ഏററവും നീണ്ട ഒരു നടത്തമാണത്. ചുട്ടുനീറുന്ന വെയിലിൽ പന്ത്രണ്ടു നാഴിക ദൂരം. സൂര്യാഘാതമേററ് ശ്വാസം നിന്നു പോകാതിരുന്നത് മാളുവിൻെറ ഭാഗ്യം.

ബിക്കാജി കാമാ പ്ളെയിസിലെ ഒരു കൂറിയർ കമ്പനി ഉടമസ്ഥൻെറ കൂടെയാണ് ശങ്കരൻനായർ അവസാനമായി ജോലി ചെയ്തത്. എന്നും രാവിലേ ആറുമണിക്ക് മാൻപാർക്കിനു പിറകിലെ കാട്ടിൽ ട്രേക് സൂട്ടിട്ട് അയാൾ ഓടുവാൻ പോകും. ക്ഷൗരം ചെയ്തു നീലിച്ച വലിയമുഖമുള്ള യജമാനൻ സമയപരിപാലനത്തിൽ കണിശക്കാരനാണ്.

ശങ്കരൻനായർ വരാത്തതു കാരണം പ്രഭാതത്തിലെ ഓട്ടം മുടങ്ങിയ യജമാനൻ ക്രുദ്ധനായി തൻെറ ഡ്രൈവറെ കാത്തുനിന്നു. ശങ്കരൻനായർ ഒന്നും പറയാതെ താണുതൊഴുത് വണ്ടിയുടെ താക്കോൽ യജമാനനെ ഏല്പിച്ചു.

''എന്താ നായരേ, ഇത്?''

''മടുത്തു.''

''എന്താ തനിക്കു മടുത്തത്?''

ശങ്കരൻനായർ തൊണ്ടയിൽ വലിവുമായി മിണ്ടാതെ നിന്നു. ഇത്രയുംകാലം അയാൾ മററുള്ളവരെ അവരുടെ ലക്ഷ്യത്തിലെത്തിക്കുവാൻവേണ്ടി പ്രവൃത്തിചെയ്തു. ഇനിയുള്ള കാലം സ്വന്തം ലക്ഷ്യത്തിലെത്തിച്ചേരുവാൻ വേണ്ടിയുള്ളതാകട്ടെ എന്ന് അയാൾ നിശ്ചയിച്ചുകഴിഞ്ഞിരുന്നു.

''താനെന്താ മിണ്ടാത്തത്?''

''ഇനിയും വണ്ടിയോടിക്കാൻ വയ്യ സാർ.''

''പിന്നെ ഈ വയസ്സുകാലം താൻ എന്തു ചെയ്യാനാ ഭാവം?''

''കവികൾക്ക് പ്രായവും മരണവുമില്ല സർ.''

ശങ്കരൻനായർ ഒന്നുകൂടി തൊഴുതുകൊണ്ട് തിരികെ നടന്നു. ഗെയിററുകടന്നു പുറത്തുവന്ന അയാളുടെ മുമ്പിൽ ലോകം തെളിഞ്ഞുനിന്നു. നെഞ്ചിലെ വലിവുകൾ മറന്ന് ആ തെളിച്ചത്തിലൂടെ അയാൾ വീട്ടിലേക്കു പോയി.



പി.എഫ്.മാത്യൂസ്

# ചാവുകൂട്ടൽ

## നോവൽ ആരംഭിക്കുന്നു



രാത്രി മഴ തോർന്നിട്ടില്ല. പുലരിവെട്ടം വീഴുമ്പോഴും മഴ ചിന്നംപിന്നം പെയ്തുകൊണ്ടിരുന്നു.

പൊടിമഴ കൂട്ടാക്കാതെ പള്ളിയിലേക്കു നടന്ന പ്ളമേനയോടൊപ്പം അയലത്തെ കത്രീനത്താത്തിയും കൂടി. എന്നത്തേയും പോലെ താത്തിയുടെ വ്യാകുല കഥകൾ കേട്ട് മറുവാക്കുരിയാടാതെ മനസ്സുമടുത്തു പ്ളമേന പള്ളിയിലെത്തുമ്പോൾ ആദ്യകുർബ്ബാന തുടങ്ങാറായിരുന്നു. അന്ന് കരിക്കുറിപ്പെരുന്നാളായിരുന്നുവെന്ന് അവൾ അറിഞ്ഞിരുന്നില്ല. ഉണക്കക്കുരുത്തോല കത്തിച്ചെടുത്ത ചാരം വലിയൊരു താലത്തിലാക്കി ലൂവീസു കപ്യാരു കൊണ്ടുവരുന്നതു കണ്ടപ്പോഴാണ് വിറയലോടെ അക്കാര്യം ഓർത്തത്.

ചാരം വെഞ്ചരിച്ച് ഇടവക മക്കളുടെ നെററിയിൽ പൂശുവാനായി യോനാസച്ചൻ അൾത്താര വിട്ടിറങ്ങിവന്നു. വിറയ്ക്കുന്ന വിരലുകൾ കൊണ്ട് ഒരുനുള്ളു ചാരം വാരി നെററിയിൽ കുരിശു വരയ്ക്കുമ്പോൾ വികാരിയച്ചൻെറ മരവിച്ച സ്വരം കേട്ടു.

''മനുഷ്യാ നീ മണ്ണാകുന്നു...
മണ്ണിലേക്കു മടങ്ങുക...''

ആ നേരത്ത് പ്ളമേനയുടെ മുഖത്ത് ഒരുതുള്ളി ചോരയുണ്ടായിരുന്നില്ലെന്ന് പില്ക്കാലത്ത് കത്രീനത്താത്തി പറഞ്ഞു നടന്നിരുന്നു. അന്ന് തിരുവോസ്തി ഉൾക്കൊള്ളാതെ, കുർബ്ബാനയുടെ അന്ത്യ വാഴ്‌വിനു കാത്തുനില്ക്കാതെ പ്ളമേന വീട്ടിലേക്ക് ഓടിയത് കണ്ടവരുണ്ട്. പ്ളമേനയുടെ തൊട്ടരികിൽ മുട്ടുകുത്തി പ്രാർത്ഥിച്ചിരുന്ന റജീനച്ചേച്ചി പറഞ്ഞു:

''എൻെറ കൊച്ചേ ഞാങ്കരുതീത് അവള് കക്കൂസേലോട്ടാറേറ പോണേണുന്നാണ്... ഇങ്ങനേക്ക സംഭവിക്കോന്നാരാ കരുതീത്...''

ആ നടുക്കത്തിൻെറ കനപ്പ് റജീനാച്ചേച്ചിയുടെ മുഖത്തുനിന്നു മാഞ്ഞിട്ടില്ല. മൂക്കത്തു വിരൽ വച്ചിട്ടു ചേച്ചി തുടർന്നു:

''കഷ്ടമായ്പ്പോയട്ടാ... ഈശിക്കീ ഗതി വരോന്നാരറിഞ്ഞ്!''

ആരും ഒന്നും അറിഞ്ഞിരുന്നില്ല. വീട്ടിലെത്തിയപാടെ പ്ളമേനയുടെ നിലവിളി കേൾക്കുമ്പോഴാണ് അയലത്തുകാരിൽ പലരും ഉറക്കമുണർന്നതുതന്നെ. നിലവിളിയേക്കാളുപരി അതൊരലർച്ചയായിരുന്നു. ആശങ്കയോടെ ആളുകൾ ഓടിവരുമ്പോൾ കിടക്കപ്പായയിൽ ചത്തുകിടക്കുന്ന ഈശിയേയാണ് കാണുന്നത്. അയാളുടെ വെടിക്കീറിയ കാല്പാദങ്ങളിൽ മുഖമമർത്തി അലറുകയാണ് പ്ളമേന.

ശവത്തിൻെറ മുഖം നീലിച്ചുതുടങ്ങിയിരുന്നു. പന്തികേടു തിരിച്ചറിഞ്ഞതുകൊണ്ടാകണം ഈശിയുടെ ചേട്ടൻ പേറു ഉച്ചതിരിഞ്ഞപ്പോഴേക്കും ശവമടക്കു നടത്തിയത്.

പള്ളിയിൽ രണ്ടാം കുർബ്ബാനയ്ക്കു മണി കൊട്ടിയപ്പോൾ പേറു ഇറങ്ങിനടന്നു. എന്നും രണ്ടാം കുർബ്ബാന കൂടാനെത്തുന്ന ഗർബ്ബാസീസു ഡോക്ടറേയും കൂട്ടി അയാൾ വരുമ്പോഴേക്കും ഈശിയുടെ മരണവിവരം തുരുത്തിൽ പരന്നുകഴിഞ്ഞിരുന്നു.

ഗർബ്ബാസീസ് ഡോക്ടർ ഈശിയുടെ ശരീരം പരിശോധിച്ച് മരണം സ്ഥിരീകരിക്കുകയും കൂടുതൽ വിവരങ്ങൾ കൂടിനിന്നവരോടു പറയുകയും ചെയ്തു. ഉറക്കത്തിലെപ്പോഴോ ഈശിയുടെ മൃദുലഹൃദയം നിന്നുപോയതാണെന്ന് അദ്ദേഹം തീർത്തുപറഞ്ഞിട്ടും ഊഹാപോഹങ്ങൾക്കു ശാന്തിയുണ്ടായില്ല.

''വെളുപ്പിനേ കെട്ടിയൊരുങ്ങി പള്ളിയിലേക്കു പോയ പ്ളമേന എന്തുകൊണ്ട് ഈശിയെ ഒന്നുനോക്കിയില്ല''-എന്നു ചോദിക്കാത്തവരില്ല.

യോനാസച്ചൻ മാത്രം ദൂഷണങ്ങൾക്കു കാതുകൊടുത്തില്ല. വിഭൂതിത്തിരുനാളിൻെറയന്നുതന്നെയുണ്ടായ ഈ മരണം ദൈവസാന്നിദ്ധ്യത്തിൻെറ ലക്ഷണമായാണ് അച്ചൻ കണ്ടത്. മനുഷ്യൻ ചാരമാണെന്നു പ്രഘോഷിക്കുന്ന തിരുനാളാണ് ഒരുവന് മരിക്കാനുള്ള ഉചിതമായ സമയം.

ഉച്ചയ്ക്കുതന്നെ ശവമെടുപ്പു നടത്തണമെന്ന നിർബന്ധം വന്നപ്പോഴാണ് യോനാസച്ചനു ദേഷ്യമായത്.

''മഴേണേലും നട്ടുച്ചയൊന്നു താറിയിട്ട് ഒരു വൈയ്യുന്നേരത്തോടടുപ്പിച്ച് നടത്ത്യാപ്പോരേ പേറൂ?''

പക്ഷെ പേറു കേട്ടില്ല. ദൈവംതമ്പുരാൻ നിലമിറങ്ങി വന്നു പറഞ്ഞാൽപ്പോലും അയാൾ കേൾക്കാനൊരുക്കമില്ലായിരുന്നു.

എന്നിട്ടും ഉച്ചമയക്കം കഴിഞ്ഞുള്ള കടുംകാപ്പി കഴിച്ചിട്ടേ അച്ചൻ മേടയിൽ നിന്നു പുറപ്പെട്ടുള്ളു. പെരുംമഴയത്ത് പരികർമ്മികളോടൊപ്പം മരിച്ച വീട്ടിലെത്തിയ യോനാസച്ചൻ അമ്പരന്നുപോയി. അറുപത്തിയേഴാമത്തെ വയസ്സിനിടയിൽ ഇത്രയ്ക്ക് അനാഥമായ ഒരു മരണം അന്ന് ആദ്യമായാണ് കാണുന്നത്. ശവത്തിൻെറ താടിരോമം വടിച്ചിട്ടില്ലെന്നു മാത്രമല്ല കുളിപ്പിക്കുകയോ സുഗന്ധം പൂശുകയോ ചെയ്തിട്ടില്ല. എന്തിന് ഒരു പുത്തൻ ശവക്കച്ചപോലുമില്ല. വാർണീഷു മണക്കുന്ന വിലയേറിയ ഒരു ശവപ്പെട്ടിയിൽ ആലംബമററുകിടക്കുന്ന ഈശിയുടെ ശരീരം കണ്ടപ്പോൾ അദ്ദേഹത്തിനു സങ്കടംതോന്നി.

അവൻെറ അരികിലിരുന്ന് ഈച്ചയെ ആട്ടിയകററാനോ ഒരുതുള്ളി കണ്ണീരൊഴുക്കാനോ അവൻെറ സ്നേഹത്തെച്ചൊല്ലി പതംതല്ലി കരയാനോ ഒരാളുമില്ല. തുരുത്തിലെ പഴയ പണക്കാരനായ പേറു അനിയൻെറ ശവം കിടത്താൻ ഒരു പന്തലോ വരുന്നവർക്ക് ഇരിക്കാൻ ഇരിപ്പിടമോ ഒരുക്കിയിട്ടില്ല. പെയ്ത്തുവെള്ളം തളംകെട്ടിയ വീട്ടുവരാന്തയിലാണ് ശവം കിടത്തിയിരിക്കുന്നത്. ചാവു കാണാൻ വന്നവരെല്ലാം ഇറയത്ത് ഇടമില്ലാഞ്ഞ് നനഞ്ഞ പുടവയുടെ ഈർഷ്യയുമായി പറമ്പിൽ കുടചൂടിനിന്നു.

പുരോഹിതരേയും അയൽക്കാരേയും വിലക്കി നിർത്തിയ ആ കാട്ടു പുൽത്തൊടിയിലൂടെ അന്നാദ്യമായി യോനാസച്ചൻ നടക്കാനിറങ്ങി. മഴയേററു വിറങ്ങലിച്ച കാട്ടു പടർപ്പുകൾ. ഒന്നരയേക്കറിനപ്പുറം വിസ്തരിച്ചു കിടക്കുന്ന പാഴ്നിലത്തിൻെറ തെക്കുവശത്ത് ലക്ഷണപ്പിശകു പോലെ പഴയ പന്നിക്കൂടിൻെറ അവശിഷ്ടം. അവയ്ക്കുതാഴെ ഭൂതകാലം മുഴുവൻ സംഭരിക്കപ്പെട്ടിരിക്കയാണെന്നു തോന്നി. കിഴക്കേ അതിരിൽ കൈതക്കാട്ടു പടർപ്പിനപ്പുറം പായലും വയൽച്ചുള്ളിയും മൂടി തമോശക്തികളുടെ കൂടാരമായി പാതാളക്കുളം. കാട്ടുപുല്ലും കൈതക്കാടും മുള്ളങ്കൂട്ടവുമല്ലാതെ പ്രസാദമുണർത്തുന്ന സസ്യങ്ങളൊന്നും അവിടെയില്ല.

പെട്ടെന്ന് യോനാസച്ചൻെറ ഹൃദയമിടിപ്പു കൂടി. ആ പരിസരത്തെവിടെയോ ആരോ ഒളിഞ്ഞിരുന്നു തന്നെ ശ്രദ്ധിക്കുന്നുണ്ട്. തീക്ഷ്ണശക്തിയുള്ള കണ്ണുകളുടെ പ്രഹരത്താൽ ഉടലു പുളയുന്നു.

തുറന്നുകിടക്കുന്ന അടുക്കള വാതിലിലേക്ക് കാലുവച്ചയുള്ളു... തൊട്ടു മുന്നിൽ ഒററക്കണ്ണൻ ചീക്കുട്ടി. വികാരമില്ലാത്ത ആ മുഖം അച്ചനെ തടുത്തുനിർത്തി. ആ വീട്ടിലെ വാല്യക്കാരനാണെങ്കിലും നോക്കിലും വാക്കിലും ഉടയോനാണവൻ. ഒരുകാലത്ത് പള്ളിയോടിണങ്ങി നിന്നിരുന്ന ഇവനും ഒരുപാടു മാറിയിരിക്കുന്നു. ഈ വയസ്സുകാലത്തും തലമുടി നീട്ടി ചുണ്ടുകൾ മുറുക്കി ചുവപ്പിച്ച് ഒരു പെണ്ണിനേപ്പോലെ പാഴ്നിലത്തിൻെറ പരപ്പിൽ വിഹരിക്കുകയാണു ചീക്കുട്ടി.



''അച്ചോ ശവമെടുക്കാറായില്ലേന്ന് ചോദിക്കണ്ണു....'' താക്കീതുപോലെയാണു ചീക്കുട്ടി പറഞ്ഞത്.

''ആര്?''

''പേറു മൊതലാളി.''

ഉൾവിളിയാലെന്നതുപോലെ അച്ചൻ മുകളിലേക്കു നോക്കി. തട്ടിൻ മുകളിലെ ജാലകത്തിൽ പുഞ്ചിരിയോ പരിചയഭാവമോ ഇല്ലാത്ത ഒരു മുഖം. ഉച്ചയുറക്കത്തിൽ ചുവന്ന കണ്ണുകൾ. അച്ചൻെറ ചലനങ്ങളെല്ലാം കണ്ടു നില്ക്കുകയാണു പേറു. മെല്ലെ അയാൾ പിന്മാറി. ചെന്നായയുടെ നോട്ടവും പതിഞ്ഞ നീക്കങ്ങളും. അവൻെറ നോട്ടപ്പാടിൽ ഒരുനൊടി വയസ്സൻ പാതിരി കുഞ്ഞാടായി മാറി. തുരുത്തു ചുഴററിവീശിയ കാററിൽ നീണ്ട ളോഹ പറക്കുന്നു. അതിനുള്ളിലെ ശരീരം നേർമ്മയേറിക്കൊണ്ടേയിരുന്നു.

ശിരസ്സു വിയർത്ത് നെററിയിലേക്കിറങ്ങി.

ചീക്കുട്ടിയുടെ മുന്നിൽവച്ച് തൂവാലയെടുത്തു മുഖം തുടയ്ക്കുവാൻ തോന്നിയില്ല.

എവിടെയെങ്കിലും ഒന്ന് ഇരിക്കണമെന്ന് അച്ചൻ ആഗ്രഹിച്ചു.

വർഷങ്ങൾക്കപ്പുറമുള്ള ഒരുച്ചയിൽ കണ്ണിമാങ്ങയുതിരുന്ന മാവിൻ ചുവട്ടിലെ ചാരുകസേരയിൽ കണ്ണുകളടച്ച് യോനാസച്ചൻ ഇരുന്നു. കണ്ണുതുറന്നപ്പോൾ തൊട്ടുമുന്നിൽ ഇവനുണ്ടായിരുന്നു. ഒററക്കണ്ണും വസൂരിക്കലകളും ഇടംപല്ലുകളുടെ എളിമയാർന്ന ചിരിയുമായി.

ഈ മരിച്ചുകിടക്കുന്ന ഈശിയാണ് അന്ന് അവനുവേണ്ടി ശുപാർശയ്ക്കു വന്നത്.

അതിനുംമുമ്പ് അപ്പോത്തിക്കിരിമാരുടെ എഴുന്നള്ളത്തിനും ഗോവസൂരിപ്രയോഗങ്ങൾക്കും മുമ്പ് വസൂരിയുടെ മഹാമാരിയിൽ അടിഞ്ഞുകൂടിയ ശരീരങ്ങളോടൊപ്പം ചീക്കുട്ടി ആദ്യമായി തുരുത്തിലേക്ക് ഒഴുകിയെത്തി.

അടച്ചുപൂട്ടിയിട്ട വസൂരിക്കോവിലകമാണ് പ്രാണൻ ഒഴിയാത്ത ശരീരങ്ങളുടെ സംഭരണി. പ്രാണൻ വെടിഞ്ഞവയെ തള്ളാൻ തെക്കേപ്പുറത്തെ പറമ്പിൽ അണയാത്ത ചിതത്തീയുണ്ട്. വസൂരി വസിച്ച ശരീരങ്ങളും ചുമന്ന് കുടിച്ചു കൂത്താടി വരുന്നവർ പലപ്പോഴും സ്ഥലം മാറിപ്പോകും. കോവിലകത്തു തള്ളേണ്ടവരെ ചിതയിലേയ്ക്കിട്ട് അവർ കടന്നുപോകുമായിരുന്നു. അങ്ങനെ വസൂരിക്കോവിലിനകത്തും പുറത്തും കിടന്ന് ചാകാതെ പത്ത് പാതി പ്രാണനുമായി പുറത്തിറങ്ങിയ ചീക്കുട്ടിക്ക് ജീവിതം കൊടുത്തത് ഈശിയാണ്. പാഴ്നിലത്തിൻെറ തെക്കെ മൂലയിലെ പന്നിക്കൂട്ടിൽ നിന്ന് അവൻെറ രണ്ടാം ജന്മം തുടങ്ങി. പന്നികളെല്ലാം ചത്തൊഴിഞ്ഞപ്പോൾ ചീക്കുട്ടി ഏകാകിയായി. അങ്ങനെയാണ് ഒരുച്ചനേരത്ത് പള്ളിമേടയിലെ കുശിനിക്കാരനാകാൻ മാവിൻ ചുവട്ടിൽ അയാൾ കാത്തുനിന്നത്.

അന്നുതൊട്ടുള്ള പുരോഹിതൻെറ അരതാഴങ്ങളിൽ ചീക്കുട്ടിയും കൂട്ടുചേർന്നു. ഏകാന്ത

തയുടെ ഭാരമിറക്കിവയ്ക്കാനാകണം ഊണുമേശയിലും അവൻ വാതോരാതെ ചിലച്ചുകൊണ്ടിരുന്നു. അവന്റെ പൂർവ്വികരുടെ മഹിമകൾ. പണ്ട് കൊടുങ്ങല്ലൂരു കടത്തിറങ്ങിയ ക്നാനായ തൊമ്മന്റെ ഒപ്പമുണ്ടായിരുന്ന എഴുപതോളം കുടുംബക്കാരിലൊരാൾ അവന്റെ പൂർവ്വികനായിരുന്നു. തലമുറകൾ നീണ്ട പദയാത്രകൾക്കിടയിൽ എവിടെയോ വച്ച് ചീക്കുട്ടിക്ക് വംശശുദ്ധി നഷ്ടപ്പെട്ടു. കൂട്ടത്തിൽനിന്ന് വേർതിരിഞ്ഞ് ഊരും പേരും മാറി ഓടിയും ഇടറിയും ഇവിടെവരെ അവനെത്തിയിരിക്കുന്നു.

''അച്ചോ എല്ലാരും ഒരുങ്ങീരിക്കേണ്...''

ചീക്കുട്ടിയെ ശാസിക്കാനൊരുങ്ങിയ നാവ് അടക്കി. യോനാസച്ചൻ വരാന്തയിലേക്കു നടന്നു.

മഴ കോരിച്ചൊരിയുന്ന ലക്ഷണമുണ്ട്. ഇന്നിനി അടങ്ങുമെന്നും തോന്നിയില്ല.

ശവമെടുപ്പിനു നേരമായപ്പോൾ കണ്ണിൽ കണ്ണീരോ നെഞ്ചിൽ നിലവിളിയോ ഇല്ലാതെ പ്ളമേന വന്നു. അവളുടെ മാറിൽ മുഖമമർത്തി മയങ്ങുകയാണ് അന്ന. പാവം കുഞ്ഞ്.

പ്ളമേന കരഞ്ഞതേയില്ല.

കർമ്മങ്ങൾ കഴിഞ്ഞ് പുരോഹിതനും പരികർമ്മികളും ലത്തീൻ ഗീതങ്ങൾ പാടി. കുന്തിരിക്കം പുകച്ച് വെള്ളിക്കുരിശ്ശേന്തി ചിലമ്പിച്ച ഓട്ടുമണിയടിച്ച് ശവം ചുമലിലേററുവാങ്ങി പടികടക്കുമ്പോഴും അവൾ കരഞ്ഞില്ല. മഴയുടെ ചില്ലുമറയിലേക്ക് ശവപ്പെട്ടി കടന്നുപോകുന്ന നേരത്ത് പേറു മുകളിൽ നിന്നിറങ്ങിവന്നു. അയാളുടെ മുഖം കരിങ്കല്ലു സമം കനത്തിരുന്നു. പേറുവിന്റെ നിഴലുപററി അനത്താസിയും അവളുടെ വിരലിൽ തൂങ്ങി ഈനാശുവും വന്നു. അനത്താസി മെല്ലെ നടന്നുവന്ന്.പ്ളമേനയുടെ അരികിൽ നിന്നു. ഇരുവരും മുഖത്തോടുമുഖം നോക്കിയില്ല. വാക്കുംനോക്കുമില്ലാതെ അനന്തമായ അകൽച്ചയിൽ അടുത്തടുത്തുനിന്നിരുന്ന ആ സഹോദരിമാരെ കാർമേഘപാളിയിൽ നിന്നിറങ്ങിവന്ന ഇരുട്ട് മറച്ചുകളഞ്ഞു.

ഇരുട്ടും വെളിച്ചവും മൂടിയ പാഴ്നിലത്തിന്റെ പരപ്പിൽ അനത്താസിയും പ്ളമേനയും നിന്നു.

തളംകെട്ടിക്കിടന്ന കാലം പന്നിലേയ്ക്കൊഴുകുവാൻ തുടങ്ങി.

ദൂരെ ഇരുളുമൂടിയ മലകളുടെ താഴ്വാരത്തിൽ ഒരു യുവതി പ്രസവിക്കുകയാണ്. നിമിഷങ്ങളുടെ വ്യത്യാസത്തിൽ ഒരേ പൊക്കിൾക്കൊടിയിൽ കുരുങ്ങി രണ്ടു പെൺകുഞ്ഞുങ്ങൾ അവളിൽ നിന്നും ഇറങ്ങിവന്നു.

കുഞ്ഞുങ്ങളെ ഭൂമിക്ക് ദാനം നല്കിയിട്ട് അവരുടെ അമ്മ പള്ളിപ്പറമ്പിലേക്കു ഭാഗം പിരിഞ്ഞു. അമ്മയുടെ ഓർമ്മകൾ സഞ്ചരിച്ച ആ വീടിന്റെ അനാഥത്വത്തിൽ ഇരട്ടകൾ വാവിട്ടുകരഞ്ഞുകൊണ്ടേയിരുന്നു. അവരുടെ അപ്പൻ അവരെ താണ്ടമ്മയെന്നും റാഹേലമ്മയെന്നും പേരു വിളിച്ചു. മാതൃത്വത്തിന്റെ വിശിഷ്ടമായ മുലകൾ പോലെയുള്ള ഇരുമലകളുടെ തടത്തിൽ അമ്മയുടെ വാത്സല്യത്താൽ വേരോടിയ കുരുമുളകുകൊടികളോ



ടൊപ്പം അവർ വളർന്നുയരുകയായിരുന്നു. മനക്കരുത്തും അദ്ധ്വാനത്തിന്റെ കൈത്തഴമ്പുമുള്ള ഇരട്ട മാൻകിടാവുകൾ പശിമയില്ലാത്ത മണ്ണിനോടിടകലർന്ന് സ്വപ്നങ്ങളിൽ മുഴുകി. അവരുടെ സ്വപ്നങ്ങൾ സഫലമായ അന്തിവെയിലിൽ മലയടിവാരത്തിലൂടെ കടന്നുപോയ ഈശി കാതോർത്തു.

അന്തിവെട്ടത്തിൽ മയങ്ങിയ പുൽമേട്ടിലൂടെ അലയുന്ന പ്ളമേനയെ കണ്ടപ്പോൾ അയാളുടെ കരുത്ത് ഉരുകിയൊലിച്ചു. ഹൃദയമിടിപ്പിൽ നിന്നു വളർന്നുയർന്ന സ്വരത്തിൽ അയാൾ അവളെ വിളിച്ചു.

''പ്ളമേനേ...''

പുതിയ പേരും സ്വരവും ഏററുവാങ്ങി അവൾ അവനെ നോക്കിനി

ആ നേരത്ത് മലമുകളിലെ കാററിനൊപ്പം നിശ്ശബ്ദമായി പെയ്ത പൊടി മഴത്തുള്ളികൾ അവരെ പവിത്രീകരിച്ചു.

പ്ളമേനയുടെ അപ്പനായ അച്ചൻകുഞ്ഞിന് ഈശിയെ ഇഷ്ടമായി. ആ രാത്രി ഈശി അവിടെ തങ്ങി. അവരോടൊപ്പം നടുമുറിയിൽ മുട്ടിൻമേൽ നിന്ന് അമ്പത്തിമൂന്നു മണിജപവും മാതാവിന്റെ ലുത്തീനയയും മരിച്ച വിശ്വാസികളുടെ പ്രാർത്ഥനയും ചൊല്ലി അച്ചൻകുഞ്ഞിന് ഇരു കൈപ്പടവും കൂപ്പി സ്തുതി നീട്ടിക്കൊണ്ട് ഈശി പറഞ്ഞു:

''അപ്പാ ഈശോമിശ്യായ്ക്കും സ്തുതിയായിരിക്കട്ടെ...''

അച്ചൻകുഞ്ഞും ഈശിയും വികാരഭരിതരായി. ആ നിമിഷം മുതൽ അപ്പനില്ലാത്ത ദുഃഖം ഈശിക്കും ഒരു മകനില്ലാത്ത ദുഃഖം അച്ചൻകുഞ്ഞിനും ഇല്ലാതായി.

അത്താഴനേരത്ത് കടുംകാപ്പിക്കും കപ്പപ്പുഴുക്കിനും മുന്നിലിരുന്ന് അവർ കാലാവസ്ഥകളെക്കുറിച്ചും കോൺഗ്രസ്സിനെക്കുറിച്ചും പള്ളിയെക്കുറിച്ചും സംസാരിച്ചു. പാതിരാത്രി തിരുഹൃദയ ചിത്രത്തിനു മുന്നിലെ കെടാവിളക്കിന്റെ ഇത്തിരിവെട്ടത്തിൽ ഈശിക്ക് പ്ളമേനയെ നല്കാമെന്ന് അച്ചൻകുഞ്ഞു വാക്കുകൊടുത്തു. അച്ചൻകുഞ്ഞിന് ഒരു നിർബ്ബന്ധമേ ഉണ്ടായിരുന്നുള്ളൂ. ഇരട്ടക്കുട്ടികളായ പ്ളമേനയും അനത്താസിയും ഒരേ വീട്ടിലാകണം കെട്ടിവാഴേണ്ടത്. വേർപിരിയാനാകാത്ത ഉടലും ഉയിരുമാണവർ. രണ്ടും രണ്ടുവഴിക്കു പിരിഞ്ഞാൽ ഇരുവരും പട്ടുപോകും.

ഈശിയുടെ ചങ്കിലൂടെ ഇടിവാളു കടന്നുപോയി. അയാളുടെ മനസ്സും മുഖവുമിരുണ്ടു. മറുവാക്കുരിയാടാനാകാതെ ഏറെനേരം അയാൾ ആ തഴപ്പായയിലിരുന്നു.

മരഗോവണി ചിവിട്ടി പേറു ഇറങ്ങിവരുന്ന സ്വരം അയാൾ കേട്ടു. ഒരു ദുർമരണത്തിന്റെ സ്മൃതികൾ തെഴുത്തുനിന്ന ഇളം കോലായയിൽ കിടന്നിരുന്ന ഈശിയുടെ പിന്നിൽ വന്നുനിന്നിട്ട് പേറു പറഞ്ഞു:

''ഞാൻ സെമിനാരീലേക്ക് പോകേണ്.''

''ങേ! എന്തിന്?'' ഈശിക്ക് വിശ്വാസമായില്ല.

അനിയനെ വെറുതെ നോക്കിയിട്ട് പേറു പറഞ്ഞു:

''ആണുങ്ങള് സെമിനാരീപ്പോണത് എന്തിനാന്നറീല്ലേ...''

''കർത്താവേ!'' ഈശി അതിശയത്തോടെ പേറുവിനെ നോക്കി.

വസൂരിയുടെ മഴ പെയ്യുന്നതിന് ഏറെമുമ്പ് അന്യനായ ഒരുവനെപ്പോലെ ദൈവവിളി പോലുമില്ലാതെ ആ വീട്ടിൽ നിന്ന് അയാൾ ഇറങ്ങിപ്പോയത് ഈശിയുടെ തീരാത്ത ദുഃഖമായി. പുലരിയിലെ ഇളംവെയിലിൽ പടി കടന്നുപോയ പേറുവിന്റെ നിഴലായി കടവോളം ഈശി നടന്നു.

പക്ഷെ ഒരിക്കൽപ്പോലും പേറു തിരിഞ്ഞു നോക്കിയില്ല.

ഉറങ്ങാത്ത ഒരു രാവുംകഴിഞ്ഞ് പുലർകാലത്തെ കുഞ്ഞിരുട്ടിൽ അച്ചൻകുഞ്ഞിന്റെ പിന്നിലായി ഒററയടിപ്പാതയിലൂടെ നടക്കുമ്പോഴും ഈശിയുടെ മനസ്സിൽ പഴയ ഒരു യാത്രയയപ്പ് പുകഞ്ഞു. ഒടുവിൽ ഇരുവരും പിരിയുന്ന നാല്ക്കവലയിൽ എത്തിയപ്പോൾ ഈശി അച്ചൻകുഞ്ഞിനു വാക്കുകൊടുത്തു. അച്ചൻകുഞ്ഞിന്റെ ആശകളെല്ലാം അനുസരിച്ചുകൊണ്ട് ഉടനെ കല്യാണം നടത്താമെന്ന്.

അവിടെ നിന്ന് നേരെ സെമിനാരിയിലേക്കാണ് പോകേണ്ടത്. ആ യാത്ര അവസാനിക്കുവോളം അയാൾക്കു വിശപ്പും ദാഹവുമുണ്ടായില്ല. ഹൃദയമിടിപ്പുകൾ കുപ്പായത്തെപ്പോലും ത്രസിപ്പിക്കുന്നതുപോലെ...

സെമിനാരിയുടെ പിന്നിലെ നിത്യസഹായ മാതാവിന്റെ ചിത്രത്തിൽ മുല്ലപ്പൂമാലയണിയിച്ച്, മെഴുകുതിരി കത്തിച്ച് ഈശി പിന്നേയും നേരംകളഞ്ഞു. ഒടുവിൽ ഒരാവേശത്താൽ സെമിനാരിയുടെ കവാടത്തിലേക്ക് അയാൾ

നടന്നുകയറി. വയസ്സായ മുല്ലത്തണ്ടുകൾക്കിടയിലൂടെ ഊർന്നിറങ്ങുന്ന മണിച്ചരടിനുമുന്നിൽ ഈശിയുടെ യാത്ര അവസാനിച്ചു. സന്ദർശകരുടെ വിയർപ്പും വെയിലുമേററു മിനുസമായ ആ മണിച്ചരടിൻെറ കെട്ടിൽ അയാൾ മെല്ലെ തൊട്ടു.

മണിയൊച്ചകളുടേയും പ്രാർത്ഥനകളുടേയും വിരസമായ സായന്തനം. മണിച്ചരടുകൾ മാത്രമല്ല ആ കെട്ടിടമാകെയും ഒരു കൊലക്കയറായി മുറുകുകയാണെന്നു പേറുവിനു തോന്നി. അംബ്രോസും ഗർബ്ബാസീസും പുൽ





മേടുകളും നിറഞ്ഞ തുരുത്തിൻെറ സന്ധ്യകളേക്കുറിച്ച് അയാൾ ഓർത്തു. പള്ളിക്കൂടത്തിനു പിന്നിലെ ചിത്രങ്ങൾ മൂത്രമൊഴിച്ചു മായ്ക്കുന്നതും പുതിയ ചിത്രങ്ങൾ രചിക്കുന്നതും... അംബ്രോസിൻെറ നിഗൂഢ സ്നേഹങ്ങളും മാഞ്ചുവട്ടിലെ ഉച്ചമയക്കങ്ങളും. പന്നിക്കൂട്ടിലെ ഏകാന്തതയിൽ അംബ്രോസിനെ കണ്ടെത്തുന്ന ഇരുളാത്ത സന്ധ്യകൾ ഒരു നിഴലായി പേറുവിൻെറ പിന്നാലെ സെമിനാരിയിലേക്കും കടന്നുവന്നിരുന്നു.

ആകയാൽ എല്ലാ സന്ധ്യകളും അവനു കൊലക്കയറുകളായിരുന്നു. പ്രത്യേകിച്ച് ആ ദിവസം. സന്ധ്യാനേരത്ത് മണിമുഴങ്ങുമ്പോൾ കയറുകളെക്കുറിച്ചും നിറവേറാത്ത ആഗ്രഹങ്ങളെക്കുറിച്ചും ഓർത്തുകൊണ്ട് പേറു സ്വയം ശപിക്കുകയായിരുന്നു. അന്നുരാവിലെ പ്രിയോറച്ചൻ അവന് അവസാനത്തെ താക്കീതു കൊടുത്തിരുന്നു. ഒരു വൈദിക വിദ്യാർത്ഥി ഒരു കാലത്തും ഇത്തരം അവിശുദ്ധ കർമ്മങ്ങൾ ചെയ്തുകൂടെന്ന് അദ്ദേഹം തീർത്തുപറഞ്ഞു.

മണി മുഴങ്ങിക്കഴിഞ്ഞപ്പോൾ തിരിഞ്ഞു നടക്കാനാണ് ഈശിക്കു തോന്നിയത്. മുല്ലപ്പന്തലിനു പിന്നിലെ തകരവാതിൽ തുറക്കുവാൻ രണ്ടു നിമിഷം വൈകിയിരുന്നെങ്കിൽ തീർച്ചയായും അയാൾ മടങ്ങുമായിരുന്നു. പക്ഷെ എല്ലാ എല്ലാ കാര്യങ്ങളും എഴുതപ്പെട്ട വചനങ്ങൾ നിറവേറുന്ന സ്വാഭാവികതയോടെ സംഭവിക്കുകയാണ്.

ഒരു ക്ളേരിയുടെ പിന്നാലെ കുനിഞ്ഞ ശിരസ്സുമായി പേറു വന്നു.

അന്ന് ജീവിതത്തിലാദ്യമായും അവസാനമായും ചേട്ടനും അനിയനും പരസ്പരം ഉള്ളാലെ കണ്ടു. ക്ഷമയോടെ അനിയൻെറ വചനങ്ങൾക്കു കാതോർത്തു. ഒടുവിൽ അനത്താസിയെ ഒരുനോക്കു കാണാൻപോലും കൂട്ടാക്കാതെ പേറു കല്യാണത്തിനു സമ്മതവും മൂളി.

അത്രയുംകാലം തുരുത്തിൽ ഏതാണ്ട് അജ്ഞാതനായി കഴിഞ്ഞിരുന്ന പേറു തൻെറ പ്രത്യക്ഷം സ്ഥാപിച്ചത് അപ്രകാരമാണ്.

പള്ളിപ്പെരുന്നാളിനോളംപോന്നൊരു കല്യാണമായിരുന്നു അത്. കെട്ടുകുർബ്ബാന ആശീർവ്വദിക്കാൻ മെത്രാൻ വരുമെന്നു കരുതി ഇടവക മക്കൾ പള്ളിക്കവലയിൽ കാത്തുനിന്നിരുന്നു. മൂന്നോ നാലോ കൊല്ലത്തിലൊരിക്കൽ ഒപ്രൂശുമ എന്ന കൂദാശ നല്കാൻ വേണ്ടി മാത്രമാണ് അക്കാലങ്ങളിൽ മെത്രാനച്ചൻ എഴുന്നള്ളിയിരുന്നത്. മെത്രാനച്ചൻെറ കറുത്ത വിമാനംപോലുള്ള കാറിലൊന്നു തൊട്ടുനോക്കാൻ കുട്ടികളും തിരുവിരലിലണിഞ്ഞ കല്ലുവച്ച പൊൻമോതിരത്തിൽ ചുംബിക്കാൻ തള്ളമാരും അക്കരെക്കടവിൽ കാത്തുനിന്നു. പകരം പട്ടണത്തിൽനിന്ന് ഒരു വണ്ടിനിറയെ ശ്രേഷ്ഠപുരോഹിതന്മാർ വന്നു. അവരെ ആനയിക്കാൻ വെള്ളയാടകളണിഞ്ഞ അസംഖ്യം ബാലികമാർ നിരന്നു. അവർ വിതറിയ പനിനീർത്തുള്ളികളിലും ലില്ലിപ്പൂവിതളുകളിലും കുളിച്ച് പുരോഹിതന്മാർ സങ്കീർത്തിയിലേക്കു പ്രവേശിച്ചു.



തുടർന്ന് മണിമേടയിൽ നിന്ന് മുഴങ്ങിയ മണിനാദം കുർബ്ബാന തുടങ്ങുവോളം നീണ്ടുപോയി. ആ മണിനാദത്തിനായി ഈശി നാലോ അഞ്ചോ കൂലിക്കാരെ നിയോഗിച്ചിരുന്നു. മണിനാദത്തിൻെറ തുടർച്ചയായി ഗായകസംഘം ഏററവും പുതിയ ഭക്തിഗാനങ്ങൾ ആലപിക്കുവാൻ തുടങ്ങി.

ഈ ആഘോഷങ്ങൾക്കിടയിൽ ആദ്യത്തെ ദുർനിമിത്തം വെളിപ്പെട്ടു. താലികെട്ടിൻെറ നേരത്ത് ലൂവീസു കപ്യാർ നീട്ടിപ്പിടിച്ച വെള്ളിത്തളികയിലെ താലിമാല ആശീർവ്വദിക്കാൻ ശ്രേഷ്ഠ പുരോഹിതന്മാർ ഒരുങ്ങിയപ്പോഴാണതു പ്രത്യക്ഷമായത്. വെള്ളിത്തളികയിലെ കെട്ടുതാലികൾക്കിടയിലൊരു വിതുപല്ലിവി. വഴുവഴുപ്പുള്ള ചർമ്മവും നീണ്ട കാലുമുള്ള ഒരു പറത്തവള. ആരുടേയും ചിന്തകളിലേക്കു പ്രവേശനം കിട്ടാതെപോയ ആ കാഴ്ച വരാനിരിക്കുന്ന ദുരന്തപൂർണ്ണമായ സംഭവഗതികളുടെ സൂചനയായിരുന്നു. വെള്ളിത്തളികയിലെ പറത്തവളയ്ക്കു പകരം ഗൗരവം നേടിയത് മററുപലതുമാണ്. പാഴ്നിലത്തിൻെറ ആകാശം മറയ്ക്കുന്ന പന്തലിനെക്കുറിച്ചും അതിനുള്ളിൽ തിരശ്ശീലകൊണ്ടും കടലാസുഹൃദയങ്ങൾ കൊണ്ടും രൂപംകൊടുത്ത മണിക്കോലത്തെക്കുറിച്ചും സദ്യയിൽ വിളമ്പിയ ഇറച്ചിക്കഷണങ്ങളെക്കുറിച്ചുമൊക്കെയാണ് ഏവരും സംസാരിച്ചത്.

ആഡംബരങ്ങൾ കണ്ട് അതിശയിച്ച പെൺവീട്ടുകാർ വിനയവാന്മാരായി, വാല്യക്കാരെപ്പോലെ തലതാഴ്ത്തി ഒരു മൂലയിലേക്ക് ഒതുങ്ങിനിന്നു. തങ്ങളുടെ സന്തതികൾക്കുണ്ടായ മഹാസൗഭാഗ്യമോർത്ത് ആഹ്ളാദവാന്മാരായി. ഉടയവരും കാരണവരുമില്ലാത്ത ഒരു കുടുംബത്തിലേക്കാണ് തങ്ങളുടെ ഇരട്ടകൾ കയറിച്ചെന്നിരിക്കുന്നതെന്ന വിചാരം പോലുമില്ലാതായി.

പ്ളമേന ആ ദിവസംമുതലേ പ്രസാദവതിയായിരുന്നു. ഈശിയുടെ ബലിഷ്ഠ ശരീരത്തിൻെറ തണലിൽ നിന്ന് അവൾ പുഞ്ചിരിച്ചു. ഭംഗി വർത്തമാനങ്ങളും ചെറിയ തമാശകളും പറഞ്ഞ് ഉടയവരെ യാത്രയാക്കി. അനത്താസിയാകട്ടെ ചങ്കിലെ മുറിവിൽ നിന്നൂറിയ നിലവിളിയുമായാണ് അവരെ വേർപിരിഞ്ഞത്.

അത്താഴം തൊട്ട് അശുദ്ധമാക്കാതെ. കണ്ണീരു നനഞ്ഞ മുഖംകഴുകാതെ മണവറയിലേക്കുചെന്ന അനത്താസി ബീഡിക്കനലിൻെറ തിളക്കത്തിൽ പേറുവിൻെറ അതൃപ്തമായ മെലിഞ്ഞ മുഖം കണ്ടു.

കൽപ്രതിമപോലെ ചുമരിൽ ചാരിയിരുന്നു ബീഡി പുകയ്ക്കുന്ന മനുഷ്യനെ നോക്കി നോക്കി അവളിരുന്നു. അയാൾ ഒരു വാക്കെങ്കിലും പറയുമെന്ന് അവൾ കരുതി. ഒടുവിൽ നെഞ്ചിലടക്കിനിർത്തിയ നിലവിളികളുടെ കെട്ടഴിഞ്ഞുപോയി. പേറു വിരസതയോടെ അവളെയൊന്നുനോക്കി. പിന്നെ ബീഡി താഴേയ്ക്കെറിഞ്ഞിട്ടു കിടന്നു. ആ നേരത്ത് പാതിരാക്കോഴി കൂകി. ഇരുട്ടിലേക്കു നോക്കിയിരുന്ന് അനത്താസി ഒരുപാടു കരഞ്ഞു. ഉറക്കം കിട്ടുവാനായി ഒരു കൊന്ത ചൊല്ലി കന്യകാമാതാവിനു കാഴ്ച വച്ചു.

തത്സമയം മുറിക്കുള്ളിൽ നേർത്ത പ്രകാശരശ്മി പൊടിച്ചുയരുന്നത് അനത്താസി കണ്ടു. നോക്കിനില്ക്കെ അത് ആളിക്കത്തുവാൻ തുടങ്ങി. അവളുടെ മണവാളനായ പേറുവിൻെറ തലയ്ക്കുഭാഗത്താണ് തീപിടിച്ചിരിക്കുന്നത്. ആദ്യനോട്ടത്തിൽ പേറുവിൻെറ ശിരസ്സ് ആളിക്കത്തുകയാണെന്ന് അവൾക്കുതോന്നി. ആ വെളിച്ചത്തിൽ അവൾക്കു സകലതും തിരിച്ചറിഞ്ഞു കാണാൻ കഴിഞ്ഞു. വരാനിരിക്കുന്ന ഒരു ജീവിതം മുഴുവൻ. ബീഡിക്കനലിൽ നിന്ന് വളർന്ന ജ്വാലകൾ തലയണയിലേയ്ക്കും പടർന്നു.

ആളുന്ന തീനാളം നോക്കി അനത്താസി ഇരുന്നു.

(തുടരും)



എസ്.എ. ഷുജാദ്

# പ്രവചനങ്ങൾ



രാമനാഥന് ഉറങ്ങാൻ കഴിഞ്ഞില്ല. മരണം നടന്ന വീട്ടിൽ നിന്നും വിലാപഗീതവും മേളവും ക്രൂരമായ വേഗതയിൽ ഒഴുകിവന്ന് തീക്കനൽപോലെ അയാളുടെ കാതുകളിലേക്ക് തുളച്ചുകയറി. രാമനാഥൻ കൂററൻ നിഴൽ പരത്തിയുറങ്ങുന്ന റാന്തലിൻെറ തിരിയുയർത്തി സ്വർണിയുടെ ശാന്തമായ മുഖത്തേക്കു നോക്കി. ഗാഢമായ നിദ്ര കനിവുള്ള സ്വപ്നങ്ങളിലേക്ക് അവളെ കൂട്ടിക്കൊണ്ടുപോവുകയാണെന്ന് അയാൾക്കു ബോധ്യമായി. രാജ്യത്ത് ഭീകരമായ യുദ്ധം പൊട്ടിപ്പുറപ്പെടുന്നതിൻെറയും സ്ഫോടകവസ്തുക്കളാൽ ഗ്രാമങ്ങൾ ചാരമാകുന്നതിൻെറയും ചിത്രങ്ങൾ അവൾ കാണുകയാവും എന്ന് രാമനാഥൻ കരുതി.

സ്വർണി ഇടയ്ക്കിടെ ചിരിച്ചപ്പോൾ പകർച്ചവ്യാധിയേററപോലെ മകൻ രഘുവും ചിരിച്ചുകൊണ്ടിരുന്നു.

രാമനാഥൻ ഉറങ്ങിയില്ല. അയാൾ എഴുന്നേററ് റാന്തലിൻെറ തിരി താഴ്ത്തി. കിടക്കയിൽ നിന്നും വാതിലിനടുത്തേക്ക് ഒററച്ചാട്ടം ചാടാൻ കഴിഞ്ഞാൽ മരണവീട്ടിലെ ഒപ്പാരി നിലയ്ക്കുമെന്ന് അയാൾക്കു തോന്നി. വിജയപ്രതീക്ഷയോടെ അയാൾ അടഞ്ഞ കതകിനെ ലക്ഷ്യമാക്കി ചാടിയെങ്കിലും പരാജയപ്പെട്ടു. രണ്ടാം ശ്രമവും വിജയിക്കാതിരുന്നപ്പോൾ മൂന്നാമത്തെ യത്നമാണല്ലോ ഏതിനും ഒരന്ത്യം എന്നു കണക്കുകൂട്ടി ഇരുട്ടിൽ സർവ്വശക്തിയുമുപയോഗിച്ചു ഭാഗ്യം പരീക്ഷിച്ചു. ഇത്തവണ അയാളുടെ ശിരസ്സ് ജനൽപ്പാളിയിലിടിച്ചു. സ്വർണിയും രഘുവും ഒച്ചകേട്ടുണർന്നു. അവൾ ഭീതിയോടെ ചാടിയെഴുന്നേററു.

''അയ്യോ ആ ഒച്ച എവിടുന്നാണ്. നിങ്ങളിവിടെയില്ലേ?''

രാമനാഥൻ ഇരുട്ടിൽ തപ്പിത്തടഞ്ഞോടി കിടക്കയിൽ വന്നുവീണു. അവൾ ഭർത്താവിനെ തൊട്ടുനോക്കി. അയാൾ ചോദിച്ചു.

''നീയിങ്ങനെ ഭയപ്പെടുന്നതെന്തിനാ. നമ്മുടെ ഭൂമി ചാരമായിപ്പോവുന്ന സ്വപ്നം വല്ലോം കണ്ടോ?''

''ഇല്ല. ഞാൻ മരിച്ചുപോയ ആ ചെട്ടിയാരെക്കുറിച്ചു സ്വപ്നം കാണുവാരുന്നു.''

''ഓ നീ ഒറങ്ങിക്കോ. വെറുതെ നല്ല സ്വപ്നങ്ങൾ പാഴാക്ക്ണതെന്തിനാണ്.''

അടുത്ത കുന്നിൽ ഉയർന്നു നില്ക്കുന്ന വീട്ടിൽ നിന്നും തമിഴൊച്ചയും വിലാപഗീതവും മേളവുമൊക്കെ തുടർന്നുകൊണ്ടേയിരുന്നു. രണ്ടുവർഷം മുമ്പ് തമിഴ്നാട്ടിൽനിന്നും വന്നു താമസിക്കുന്ന ഈ കുടുംബത്തിൽ ഇതു രണ്ടാമത്തെ മരണമാണെന്നോർത്ത രാമനാഥൻ ഭാവിയെക്കുറിച്ചു ചിന്തിച്ച് ഉറങ്ങാൻ ശ്രമിച്ചു. വിലാപയൊച്ച ക്രമാതീതമായപ്പോൾ രാമനാഥൻ അശ്ളീല പദങ്ങൾ തൂവിക്കൊണ്ടു ചെട്ടിയാരെ പ്രാകി.

നിദ്ര നഷ്ടപ്പെട്ട പ്രതിസന്ധിയിൽ പ്രകോപിതനായ അയാൾ തലയണ ഉയർത്തി കത്രികയെടുത്തു. സ്വർണിയെ ചേർത്തു കിടത്തി. അവളുടെ ഉടുപ്പ് മുറിച്ചുതുടങ്ങി. പതിവുപോലെ അയാൾ വൃത്താകൃതിയിൽ മുറിച്ചു നഗ്നമാക്കിയ ഭാഗങ്ങളെല്ലാം ചുംബിച്ചുകൊണ്ടിരുന്നു.

''ആ ചെട്ടിയാര്ടെ മോൻ മുത്തു ഒരു നല്ല മനുഷേനാ. പക്ഷേ ആ തന്ത ഒരു ക്രൂരനാരുന്നു അല്ലേ?''

സ്വർണിയുടെ അഭിപ്രായം വിവശമായ വികാരത്തോടെ അയാൾ ശരിവച്ചു. മരണവീട്ടിൽനിന്നും ചെട്ടിയാരെ പുകഴ്ത്തിക്കൊണ്ടുള്ള ഒപ്പാരി അവർക്കു മീതേ ഒഴുകിനടന്നു.

രാമനാഥൻ. അയാൾ ബിരുദത്തിനു പഠിക്കുമ്പോൾ ലോകമഹായുദ്ധങ്ങളുടെ അമൂല്യങ്ങളായ ചിത്രങ്ങൾ ശേഖരിച്ചുതുടങ്ങി. എലികളെപ്പോലെ ചിത്രങ്ങൾ കാർന്നുനശിപ്പിക്കുന്നവരാണ് കുടുംബാംഗങ്ങളെന്ന് അയാൾ പലപ്പോഴും ആരോപിക്കാറുണ്ട്. മൂന്നാം ലോകയുദ്ധം ആസന്നമായെന്നും ഇനി കടങ്ങളൊന്നും മടക്കിക്കൊടുക്കേണ്ടിവരില്ലെന്നും പതിവുപോലെ മകനിൽനിന്നും കേട്ട ഒരസ്തികൂടം കിടക്കയിൽ ഉണ്ടായിരുന്നു. രാമനാഥനു ജന്മം നൽകിയ ആ എല്ലിച്ച മനുഷ്യൻ സ്ഫോടന ചിത്രങ്ങൾ സ്വപ്നം കണ്ടു. ശ്വാസനാളം വരൾച്ചയിലാണ്ടു. മകൻ പറയുന്നതെന്തും വേദവാക്യംപോലെ ആ പിതാവ് വിശ്വസിച്ചുതുടങ്ങി.

രണ്ടാം ലോകയുദ്ധത്തിലെ പടയാളിയായിരുന്ന വിശ്വനാഥപിള്ളയെന്ന വൃദ്ധനാണ് രാമനാഥന് ഈ വിശ്വാസത്തിന് കരുത്തു പകർന്നുകൊടുത്തത്.

ഒരുദിവസം കുന്നിൽ പോയി അസ്തമയം കണ്ടുമടങ്ങുകയായിരുന്നു ബാലനായ രാമനാഥൻ. അവൻ മൂളിക്കൊണ്ടുവന്ന സംഗീതത്തെ മുറിച്ചുകൊണ്ട് വിശ്വനാഥപിള്ളയുടെ വിളി അതീശത്വമുള്ള അതിഥിയെപ്പോലെ അവൻെറ ചെവികളിലേക്ക് വലിഞ്ഞുകയറി. അയാൾ ഭീതി നിറഞ്ഞ യുദ്ധവാർത്തകൾ അവനെ കേൾപ്പിച്ചു. സ്ഫോടകവസ്തുക്കളും യുദ്ധവിമാനങ്ങളും നിറഞ്ഞുതുളുമ്പിയ മനസ്സിൽ പൊട്ടിത്തെറിക്കാൻ പാകമായ ചിന്തകൾ അവനെ അവിടെനിന്നും തുരത്തിയോടിച്ചു.

രാമനാഥൻെറ പൊള്ളുന്ന പ്രവചനങ്ങൾ തുളച്ചുകയറിയപ്പോൾ തലച്ചോറിൽ അമ്പേററതുപോലെ പിതാവ് വ്രണിതനായി കിടക്കയിലേയ്ക്ക് പതിച്ചു. പിതാവിനെ വീഴ്ത്തിയത് രാമനാഥനാണെന്നു കുടുംബാംഗങ്ങൾ കുററപ്പെടുത്തുമ്പോഴും അയാൾ ''എല്ലാം നശിക്കും നാമെല്ലാം അല്പായുസ്സുകളാണ്'' എന്ന് മുന്നറിയിപ്പു നൽകിക്കൊണ്ടിരുന്നു.

പഠനം നിർത്തിയശേഷമുള്ള അലസവേളയിൽ രാമനാഥൻ കമലയെന്ന വിധവയെ സമീപിക്കുമായിരുന്നു. മിക്ക ദിവസവും കിടക്കയിൽ തലയണയും പുതപ്പുമുപയോഗിച്ച് ആൾരൂപം സൃഷ്ടിച്ചശേഷം കത്രിക നീട്ടിപ്പിടിച്ചു ഇരുട്ടിനെ മുറിച്ചുകൊണ്ട് കമലയുടെ വീട്ടിലേക്ക് നീങ്ങും.

ഒരുദിവസം പെട്ടെന്നു കയററുകട്ടിലിൽനിന്ന് ഒരു ഞരങ്ങലോടെ അയാൾ നിലംപതിച്ചു. ഒച്ചകേട്ടുണർന്ന കമലയോട് അയാൾ പറഞ്ഞു.

'ഞാൻ സ്ഫോടനത്തെക്കുറിച്ച് സ്വപ്നം കാണുവാരുന്നു. അനുദിനം നിർമ്മിച്ചോണ്ടിരിക്കുന്ന ആധുനിക സ്ഫോടക വസ്തുക്കൾ ഒരുദിവസം പൊട്ടിത്തെറിക്കും. ഒറപ്പ്.'

ഈ വെളിപാടിനെക്കുറിച്ച് കമല വിശദീകരണം ആവശ്യപ്പെട്ടപ്പോഴും ശിഥിലമായ ചിത്രങ്ങൾ മുന്നിൽ കണ്ടുകൊണ്ട് അതാവർത്തിക്കുകയല്ലാതെ മറെറാന്നും പറയാൻ അയാൾക്ക് കഴിഞ്ഞില്ല.

കത്രികയെടുക്കാൻ മറന്ന ഒരു ദിവസം അയാൾ കമലയുടെ കിടക്കയിൽ നിന്നും വീട്ടിലേക്കോടുകയായിരുന്നു. കത്രികയുമായി വീണ്ടും ഓടി. കമല ഉറങ്ങിയിരിക്കുമോ എന്ന സംശയത്തിനറുതി വരുത്താനായി കത്രിക നിലത്തേക്കെറിഞ്ഞു. രണ്ടുമിനിട്ടിനുള്ളിൽ ഇരുട്ടിൽ പുതഞ്ഞുപോയ കത്രികയെടുത്താൽ അവൾ ഉറങ്ങിയിട്ടുണ്ടാവില്ലെന്ന് അയാൾ വിധിയെഴുതി. പക്ഷേ അഞ്ചുമിനിട്ടോളം വേണ്ടിവന്നു അതു കണ്ടെത്താൻ. അയൽവീട്ടിലെ വൃദ്ധ ഇതെല്ലാം നോക്കി ചിമ്മിനിയുമായി മുററത്തുനില്ക്കുകയായിരുന്നു. അയാൾ വളരെ വേഗം അരണ്ട വെളിച്ചത്തിൻെറ അതിരു കടന്നുമറഞ്ഞു.

കമല ഉറങ്ങിയിരുന്നില്ല. അയാൾ ആശ്വസിച്ചു.

''നീ ഉറങ്ങിയിട്ടുണ്ടാവില്ലെന്ന് എനിക്കറിയാരുന്നു.''

അവൾ ചിരിച്ചു. അയാൾ ആദരപൂർവ്വം അവളെ ചുംബിച്ചു. തുടർന്നു പറഞ്ഞു.

'നീ ആ കെളവിയുമായിട്ട് പോരിടണ്ട. ഞാനിങ്ങോട്ടു പോര്ണത് അവര് ഇന്നു കണ്ടു.'

'കാണട്ടെ, അവരെന്താ ചെയ്ണതെന്ന് കാണാല്ലോ.'

'വെറുതെ വഴക്കുവേണ്ട. ഇനി എത്ര കാലത്തേക്കാ ഈ ശത്രുത. ലോകം മുഴോൻ അന്ധകാരത്തിലാവാൻ ഇനി തോനെ സമയം വേണ്ടിവരൂല.'

'അതെന്താ സൂര്യൻ വരാതിരിക്ക്വോ?'

'സൂര്യനുദിക്കും. ഭൂമിയിലെ ചാരത്തിനു മേലുദിക്കേം വിഷസമുദ്രത്തിലസ്തമിക്കേം ചെയ്യും.'

രാമനാഥൻെറ മൊഴികളിലെ സാരം ഗ്രഹിക്കാനായില്ലെങ്കിലും കമല 'ശരിയാണ് ശരിയാണ്' എന്നു പറഞ്ഞുകൊണ്ട് അയാളുടെ കത്രികയ്ക്കും ചുംബനങ്ങൾക്കും വഴങ്ങിക്കൊണ്ടിരുന്നു.

രാമനാഥൻെറ കാലൊച്ച കേൾക്കുമ്പോൾ ത്തന്നെ കമല ജീർണ്ണിച്ച വസ്ത്രങ്ങളണിയാനായി മുറിയിൽ കയറും. ഒരുദിവസം അവൾ രാമനാഥനിൽനിന്നും കത്രിക വാങ്ങി അയാളുടെ ഉടുപ്പിൻെറ പിൻഭാഗത്തു വൃത്താകൃതിയിലുള്ള ഒരു തുള സൃഷ്ടിച്ചശേഷം ആ നഗ്നഭാഗം നുകർന്നുകൊണ്ടിരുന്നു. പെട്ടെന്നാണ് അയാളുടെ നെഞ്ചിടിപ്പിൻെറ താളം ക്രമാതീതമായി വർദ്ധിച്ചത്. മുന്നറിയിപ്പില്ലാതെ കാററുവീശി തുറപ്പിച്ച ചരിത്രഗ്രന്ഥത്താളുകൾപോലെ, കമലയെ സന്ധിച്ച നാളുകൾ, അയാളിലൂടെ ചിന്നിച്ചിതറി പ്രകാശം പരത്തി.

നിലയ്ക്കാത്ത ശ്വാസോച്ഛ്വാസത്തോടെ രാമനാഥൻ അവളുടെ മേൽ ദീർഘ ചുംബനം നടത്തി തുടർന്നു പറഞ്ഞു.

'നീ ധാരാളം പ്രതീക്ഷകൾ വച്ചുപുലർത്തുന്ന ഒരു സ്ത്രീയായിരിക്കുന്നാണ് ഞാൻ കരുതീത്. അവിടെ എനിക്ക് തെററി. നീയും എന്നെപ്പോലെ...'

അവൾ മകരമാസങ്ങളിലെ കന്യകയെപ്പോലെ വിറച്ചുനിന്നു. പിന്നെ ചൂടുള്ള മന്ദഹാസങ്ങൾ വിതറി.

'കമലേ, നമ്മുടെ ഭൂമി ചാരമാവുന്ന് നീ വിശ്വസിക്ക്ണുണ്ടോ?'

'തീർച്ചേയും.'

രാമനാഥൻ കിടക്ക വെടിഞ്ഞ് അടുത്ത മുറിയിലേയ്ക്ക് കുതിച്ചു. നിദ്രയിലായിരുന്ന പൂച്ചയെ ഉയർത്തിയെടുത്ത് ഒച്ചയിട്ടു. ഗാനാലാപനം നടത്തി നൃത്തം ചെയ്തു. കമലയെ നൃത്തം ചെയ്യാൻ ക്ഷണിച്ചെങ്കിലും അവൾ പിന്മാറി. തുടർന്ന് അയാൾ വിളിച്ചുപറഞ്ഞു.

'കമലേ വേഗം വസ്ത്രം ധരിക്ക്.'

'അതിന്, എല്ലാം തുണ്ടുതുണ്ടായി കീറീല്ലേ.'

അയാൾ ഒരു വലിയ ദിനപ്പത്രമെടുത്ത് അവളെ പൊതിഞ്ഞു. തുടർന്ന് ആ താത്ക്കാലിക വസ്ത്രത്തിൻെറ ചില ഭാഗങ്ങൾ കത്രികകൊണ്ട് സമചതുരാകൃതിയിൽ മുറിച്ചു. അവിടെ ത്രികോണാകൃതിയിൽ ചുംബിച്ചു തുടങ്ങി.

ഇനി അല്പംപോലും വൈകിക്കേണ്ടതില്ല. രാമനാഥൻ തീരുമാനിച്ചു. അടുത്ത പ്രഭാതത്തിൽത്തന്നെ അവളെ വിവാഹം കഴിക്കുമെന്ന് അയാൾ പ്രഖ്യാപിച്ചു. പക്ഷെ അവൾ മറെറാരു വ്യവസ്ഥ മുന്നോട്ടുവച്ചു.

'ഞാനൊരു വിതവേല്ലേ. രാമാതനുവേണ്ടി എനിക്കൊരനിയത്തീണ്ട്. എന്നെപ്പോലൊരു മനസ്സാ അവൾക്കുമൊളളത്.'

അങ്ങനെയാണ് രാമനാഥൻ കമലയുടെ അനുജത്തി സ്വർണിയെ കണ്ടെത്തിയത്.

വിവാഹാരംഭ ദിവസങ്ങളിൽ വസ്ത്രങ്ങൾക്കുവേണ്ടി ധാരാളം പണം മുടക്കുന്നുവെന്ന് അവൾ കുററപ്പെടുത്തി. ഭാവിയുദ്ധത്തിൻെറ ചിത്രം അവളുടെ ഭാവനയിലെത്തിയപ്പോൾ അയാളെ അംഗീകരിക്കാൻ തയ്യാറായി. അങ്ങനെ നിറയെ തുളകൾ വീണ വസ്ത്രവലകൾ കുന്നുകൂടി...

''സ്വർണീ എഴുന്നേല്ക്ക്. പുറത്തെന്തോ ഒച്ച കേൾക്ക്ണ്.''

''ഹൊ എന്തിനാ ഈ വെള്ളപ്പാങ്കാലത്തു വിളിക്ക്ണത്.''

''അതാ ആ പറമ്പില് ഭീകരമായ ഒരൊച്ച നീ ആ റാന്തലിൻെറ തിരി ഉയർത്തിക്കേ.''

അവൾ ഉറക്കച്ചടവിൽനിന്നു മോചനം നേടിയിരുന്നില്ല. രാമനാഥൻെറ ഇടറിയ ശബ്ദം വീണ്ടുമുയർന്നു. എന്തുകൊണ്ടോ അവൾ നിർവ്വികാരയാണെന്ന് അയാൾക്കു ബോധ്യമായി. അയാൾ വീണ്ടും പുറപ്പെടുവിച്ച ഭയാനകമായ അലർച്ച ഒരു സ്ഫോടനത്തിൽ ഞടുങ്ങിയ ഉത്കണ്ഠയോടെ അവളെ ഉണർത്തി വാതിലിനടുത്തെത്തിച്ചു. അയാൾ വാതിൽ തുറക്കാനാവശ്യപ്പെട്ടു.

സ്വർണി ഒററവലിപ്പിനു കതകിൻെറ സാക്ഷ നീക്കുമ്പോൾ അയാളുടെ ഹൃദയം മഴത്തുള്ളികൾ ശ്വാസംമുട്ടിച്ച തടാകമായി മാറി.

പുറത്തു പറമ്പിലുയർന്നുനില്ക്കുന്ന പാറകളും മൂടൽമഞ്ഞു മോചിപ്പിച്ചുകൊണ്ടിരിക്കുന്ന മലകളുമല്ലാതെ മറെറാന്നും അവൾ കണ്ടില്ല.

ചെട്ടിയാരുടെ വസതിയിലെ വിലാപഗീതങ്ങളിൽ പുതിയ നന്മകൾ ജനിച്ച് ഒച്ചയിട്ടു പ്രവഹിച്ചുകൊണ്ടിരുന്നു.

ദാരിദ്ര്യം അനുഭവപ്പെടുമ്പോൾ വീട്ടുപകരണങ്ങളിൽ ഓരോന്നായി രാമനാഥൻ ചെട്ടിയാരുടെ മകൻ മുത്തുവിനു പണയം വച്ചു കടംവാങ്ങിയിരുന്നു. ഇങ്ങനെ പണയപ്പെടുന്ന വസ്തുക്കളൊന്നും തിരിച്ചെടുക്കാൻ അവർക്കു കഴിഞ്ഞില്ല. ഈ പണയവസ്തുക്കളുടെ പട്ടിക രാമനാഥനോർത്തു.

'ഓ നമുക്കെന്തിനാ വീട്ടുപകരണങ്ങൾ' എന്നു പറഞ്ഞുകൊണ്ട് അയാൾ രഘുവിനെ സമീപിച്ചു. അവൻെറ പോക്കററിലൊളിപ്പിച്ചിരുന്ന സ്വർണ്ണം പൂശിയ കത്രിക കണ്ടെടുത്തു കിടക്കയ്ക്കരുകിലെ മൺഗുഹയിൽ ഭദ്രമാക്കിവെച്ചു.

സായാഹ്നമായതിനാൽ അയാൾ മകനേയും കൂട്ടി അസ്തമയം കാണാനായി പതിവായി ഇരിക്കാറുള്ള പരന്ന ശിലയിലേയ്ക്ക് നടന്നു.



വിവാഹത്തിൻെറ ഒരാഴ്ചയ്ക്കുശേഷം സ്വർണിയോടു പറഞ്ഞത് ശിലയിലിരുന്നു രാമനാഥനോർത്തു.

'നമുക്ക് അസ്തമയം കാണുന്ന ഒരു കുന്നിൻെറ മുകളിലെങ്ങാനും കൊറച്ചു സ്ഥലം വാങ്ങി താമസിക്കാം. ഒരു ദുരന്തമുണ്ടാവ്ണതുവരെ ക്രൂരത വെടിഞ്ഞ സൂര്യനെ കണ്ടു കഴിയാംല്ലോ.'

അങ്ങനെ ദീർഘമായ അന്വേഷണങ്ങൾക്കു ശേഷമാണ് അവർ ഇവിടെ എത്തിയത്. അന്നു യാത്ര തിരിക്കുമ്പോൾ കമല ഒരു സ്വർണ്ണം പൂശിയ കത്രിക രാമനാഥനു സമ്മാനിച്ചിരുന്നു.

സൂര്യൻ ഭൂമിയുടെ വെളിച്ചം ഊററിയെടുത്തുകൊണ്ട് അകലെയുള്ള കുന്നിനടിയിലേക്ക് വലിഞ്ഞിറങ്ങുന്നതുനോക്കി അവർ ഇരുന്നു.

നിഷ്കളങ്കമായ വെയിൽ വാത്സല്യപൂർവ്വം രഘുവിൻെറ മുഖത്തു പരത്തുന്ന വിളറിയ വെളിച്ചം നോക്കി രാമനാഥനിരുന്നു. പിന്നെ ഒരു രക്ഷകനെപ്പോലെ നിലാവ് നക്ഷത്രങ്ങളോടൊപ്പം വന്നു ചെറിയ മരച്ചില്ലകൾക്കിടയിലൂടെ അവർക്ക് നിഴലും വെളിച്ചവും വിതറിക്കൊടുത്തു.

കാററ് വീശി. മൂടൽമഞ്ഞ് എവിടെന്നൊക്കെയോ പാഞ്ഞുവന്നു. കാററ് ശക്തമായപ്പോൾ ആകാശം ഇരുണ്ടുതുടങ്ങി. നക്ഷത്രങ്ങളേയും നിലാവിനേയും പുകപടലങ്ങൾ മറച്ചു. സ്വർണി റാന്തലുമായി കടന്നുവന്നു.

രഘു പിതാവിനോടു ചോദിച്ചു.

''അച്ഛരാ വല്യ കാററടിച്ചപ്പം നഷത്തറം അണഞ്ഞതെന്താ?''

''കാററടിക്കമ്പം വെളിച്ചം കെട്ടുപോകുന്നറിയില്ലേ?''

''എന്നാല് റാന്തലണഞ്ഞില്ലല്ലോ.''

ഭീകരമായ ഒരു സ്ഫോടനം കോടുങ്കാററുപോല വരും. അന്ന് നമ്മുട റാന്തലുമണയും.''

അവൻ പേടിച്ചരണ്ടുപോയി. അവർ റാന്തലുമായി വീട്ടിലേക്ക് പോയി.

രഘു പിതാവിൻെറ മുഖത്തുനോക്കി ആശങ്കയോടെ ചോദിച്ചു.

''അച്ഛരാ നമ്മള് മൈസൂറില് പൊണെന്ന് ന്നാള് പറഞ്ഞല്ലോ. എന്നിട്ട് പോവാത്തെന്താ?''

''മൈസൂർ വളരെ അട്ത്തല്ലേ മോനെ. മഴക്കാലം കഴിയട്ടെ. ഈ ലോകവസാനിക്കും മുമ്പ് നമുക്കു ഭൂമി മുഴോൻ ചുററാം.''

സ്വർണി രഘുവിൻെറ മുഖത്ത് രൂക്ഷമായി നോക്കിയശേഷം ചോദിച്ചു.

''നീ ആ ചെട്ടിയാരുടെ വീട്ടിലെ കുട്ട്യോളെ കത്ത്രികൊണ്ടു നോവിക്കാറ്ണ്ട് അല്ലേ?''

അയ്യോ കള്ളം. അതിന് അച്ഛരൻ കത്ത്റി ഒളിച്ചുവെയ്ക്കേല്ലേ.''

വല്ലപ്പോഴുമൊക്കെ രഘു കത്രിക കുഞ്ഞുനിക്കറിൻെറ രഹസ്യ അറയിലിട്ട് അയൽവീടുകളിൽ ഉലാത്തുമായിരുന്നു. ഒരു പെൺകുട്ടിയുടെ ഉടുപ്പിൻെറ പിൻഭാഗം ത്രികോണാകൃതിയിൽ മുറിച്ചത് പരസ്യമായതാണ്.

രഘു മുലകുടിക്കുന്ന പ്രായത്തിലാണ് ആ വസ്തുവിൽ ആസക്തിയേറിയത്. ഒരു രാത്രിയിൽ പിതാവ് കത്രികകൊണ്ടു അമ്മയുടെ ഉടുപ്പു മുറിക്കുന്നത് അവൻ കണ്ടു. പെട്ടെന്നുതന്നെ വിരലുകളിൽ കോർത്ത കത്രിക കൈക്കലാക്കി സ്വർണിയുടെ ഉടുപ്പിൻെറ വീർത്ത മുൻഭാഗം സാവധാനം മുറിച്ചു. ആ ത്വ്രയത്നത്തിൽ അവന് ഏറെക്കുറെ വിജയിക്കാൻ കഴിഞ്ഞു. തുടർന്നുള്ള ദിവസങ്ങളിൽ അവൻ മുലകുടിക്കുന്നത് ഈ കിളിവാതിലിലൂടെയായി.

തൻെറ വീർപ്പുമുട്ടിയ തലച്ചോറിന് ആശങ്ക നിറഞ്ഞ സന്തോഷം കൂടി സമ്മാനിച്ച ഈ സംഭവം മുതൽ അയാൾ മകനെ കൂടുതൽ വാത്സല്യത്തോടെ മേലാകെ ചുംബിക്കുവാൻ തുടങ്ങി.

അയാൾ പതിവായി സ്വർണിയോട് പറയാറുണ്ടായിരുന്നു.

''ഇവൻ എൻെറ മകൻ തന്നെ നിൻെറയും.''

ഈ വാചകം ഉച്ചത്തിൽ ചൊല്ലുകയും പിന്നെ സംഗീതം നല്കി ആലപിക്കയും ചെയ്തിരുന്നു.

ഗ്രാമത്തിൽ ഇന്ദ്രജാല പ്രദർശനത്തിനു വന്നവരുടെ ശീലമറയിൽ ത്രികോണസുഷിരം സൃഷ്ടിച്ച് ഒററക്കണ്ണാൽ പ്രദർശനം കണ്ട ഒരു സായാഹ്നത്തിൽ സംഘാടകർ രഘുവിനെ ശിക്ഷിച്ചിരുന്നു. ആ സംഭവത്തിനു ശേഷം രാമനാഥൻ കത്രിക രഹസ്യമായി സൂക്ഷിച്ചു.

ഇതിനിടെ ആകാശം മൂടിക്കെട്ടിയ ഒരു പകൽ സ്വർണി രണ്ടു പെൺകുഞ്ഞുങ്ങളെ പ്രസവിച്ചു.

ജീവനില്ലാത്ത പകലുകളും രാത്രികളും അയാളെ കടന്നുപോയി. രാജ്യം ഒരു യുദ്ധത്തിൻെറ ഭീഷണിയിൽത്തന്നെയെന്ന് അയാൾ വിശ്വസിച്ചു. ശത്രു രാജ്യത്തിൻെറ ആക്രമണതന്ത്രങ്ങളെക്കുറിച്ചു രാമനാഥൻ നാട്ടുകാരോട് പ്രവചിച്ചു. പക്ഷെ നാട്ടുകാരും സൈക്കിൾയാത്രക്കാരായ സുഹൃത്തുക്കളും 'ഹൊ ഒരു യുദ്ധ പ്രവചനവിദഗ്ദ്ധൻ' എന്ന മട്ടിൽ വിദൂരവീക്ഷണം നടത്തിയശേഷം മുഖം വീർപ്പിച്ചു കടന്നുപോയി.

അടുത്ത ഇടവപ്പാതിക്കുശേഷം അവർ ഒരു പുത്രനുകൂടി ജന്മം നൽകി. മക്കളെല്ലാം നഗ്നരായി അലഞ്ഞുനടന്നു.

അവരുടെ കുടിൽ മൂടൽമഞ്ഞുപൊതിഞ്ഞ ഒരു രാത്രിയിൽ ആദ്യനിദ്ര പൂർത്തിയാക്കി ഞെട്ടിയുണർന്ന രാമനാഥൻ നീട്ടിപ്പിടിച്ച കത്രികയുമായി സ്വർണിയുടെ വസ്ത്രത്തിലേക്ക് അടുത്തു. പക്ഷെ അവൾ തടഞ്ഞു.

''വേണ്ട. ഇനി തുണി വാങ്ങാനൊരു പൈസപോലുമെടുക്കാനില്ല''

''എന്താ സ്വർണീ നീ ഇങ്ങനെയൊക്കെ പറയ്ണത്, ഒരു ദുരന്തമുണ്ടാകുന്നത് ഇനി പിറക്കാനിരിക്കുന്നവരുകൂടി കാണണോന്നാ എൻെറ ആഗ്രഹം.''

''വേണ്ട. ഇപ്പോഴുള്ളതിനൊക്കെപ്പോലും ഒരൊററ ഉടുപ്പില്ല.''

''നീ ഭയപ്പെടാതെ. അവരൊക്കെ വസ്ത്രം ധരിക്കാനുള്ള പ്രായമെത്തുംമുമ്പേ...''

നാളത്തേക്കുള്ള വിശപ്പടക്കാനുള്ള വക പോലുമെടുക്കാനില്ല. ദാ ഈ കെടന്നൊറങ്ങുന്നതിനൊന്നും ഇതുവരെ ഒരു നേരത്തെ ആഹാരം നേരെച്ചൊവ്വേ കൊടുക്കാൻ പററീട്ടില്ല.

''എല്ലാരും ഒരൊടുക്കം പ്രതീക്ഷിച്ചിരിക്കുന്നു. ഈ പിള്ളേരെയൊക്കെ മരിക്ക്ണതുവരെ സുഖമായി നോക്കാനുള്ള അവസരം ഞാനുണ്ടാക്കും. ഈ വീട്ടിൽ ഇനീം പലതും വില്ക്കാനുണ്ട്.''

അവൾ പിന്നെ യാതൊന്നും മിണ്ടിയില്ല. കത്രിക സ്വതന്ത്രമായി സഞ്ചരിച്ചുകൊണ്ടിരുന്നു.

തലേദിനത്തിൻെറ പഴകിയ ഭക്ഷണാവശിഷ്ടങ്ങളിരുന്ന പാത്രങ്ങളുടെ മൂടി തുറന്നു കുട്ടികൾ പ്രതീക്ഷയോടെ നോക്കി. രഘു മൺകലത്തിനുള്ളിലെ ജീർണ്ണിച്ച അവശിഷ്ടം ഗന്ധിച്ചുകൊണ്ടിരിക്കുമ്പോൾ ദുസ്സഹമായ പേററുനോവിൻെറ നിലവിളി സ്വർണിയിൽ നിന്നുമുയർന്നു. കുട്ടികൾ അവശിഷ്ടങ്ങൾ ഗന്ധിച്ചു തൃപ്തരായി.

നിലത്തു നഗ്നനായി കിടക്കുന്ന ചോരക്കുഞ്ഞിനെ നോക്കി രാമനാഥൻ പ്രവചനങ്ങൾ ചൊല്ലി.

അയാൾ പകലുകളെയും അസ്തമയങ്ങളെയും വെറുത്തുതുടങ്ങി. പിന്നെയും ഒരു ദുരന്തം പ്രതീക്ഷിച്ച് ആലസ്യത്തിലാണ്ടു.

കർമ്മനിരതനെന്നുതോന്നുന്ന ചില പ്രഭാതങ്ങളിൽ അയാൾ കുട്ടികളെ വിളിച്ചുണർത്തി, അവരെ വലിച്ചുകൊണ്ടു തൊടിയിലൂടെ തെക്കുവടക്കായി ഓടി.

നിശ്ശബ്ദതയെ മുറിച്ചുകൊണ്ടു ചെട്ടിയാരുടെ വീട്ടിൽനിന്നും വിലാപഗീതം ഒഴുകിവന്ന് നിഷ്ക്കരുണം രാമനാഥൻെറ ഇന്ദ്രിയങ്ങളിലേക്ക് ഇരച്ചുകയറി. അയാൾ കുറെ ദിവസങ്ങളായി രോഗവും ഏററുവാങ്ങിക്കൊണ്ടു കിടക്കയെ പുണർന്നും മൺചുവരിൽ സാങ്കല്പിക ചിത്രങ്ങൾ വരച്ചും കിടക്കുകയാണ്. വിളർത്ത മുഖങ്ങളുമായി ദീർഘമായ നിശ്ശബ്ദത സൃഷ്ടിച്ചും ചിലപ്പോൾ നിലവിളിച്ചുകൊണ്ടും മക്കൾ അവിടെയൊക്കെ നടന്നു.

ചെട്ടിയാരുടെ ഭാര്യയുടെ ശവത്തിൻെറ കരിഞ്ഞ ഗന്ധം കാററ് വഹിച്ചുകൊണ്ടു വന്നപ്പോൾ രാമനാഥൻ പിന്നെയും അസ്വസ്ഥനായി.

മുത്തു ഒററയടിപ്പാതയിലൂടെ കടന്നുവരുന്നുണ്ടായിരുന്നു. കുട്ടികളെ ശാസിച്ച് താഴെ തൊടിയിലേക്ക് ഓടിച്ചശേഷം അയാൾ വീടിനകത്തേക്കു കയറി സ്വർണിയോട് രഹസ്യം പറഞ്ഞു.

ദിനംപ്രതി രാമനാഥൻെറ അസ്വാസ്ഥ്യം വർദ്ധിച്ചുകൊണ്ടിരുന്നു. അയാളുടെ മസ്തിഷ്കമാകെ താപം തിങ്ങിനിറഞ്ഞിരുന്നു. ''അയ്യോ ഒരു തീപ്പൊരി വീണാൽ എൻെറ ശിരസ്സ് പൊട്ടിച്ചിതറും'' എന്ന് ആവർത്തിച്ചു നിലവിളിച്ചുകൊണ്ടിരുന്നു. ഇടവിട്ടുള്ള അർദ്ധബോധാവസ്ഥയ്ക്കുശേഷം രാമനാഥൻ ഉണർന്നെണീററു.

പുറത്തു ശക്തിയായി പെയ്യുന്ന മഴയുടെ അലർച്ച അയാൾ കേട്ടു. ജീർണ്ണിച്ച ഓലയിൽ നിന്നും മുറിയിലേക്ക് ധാരയായി വെള്ളം വീഴാൻ തുടങ്ങി. ദീനംപിടിച്ച കൈക്കുഞ്ഞിനെ തൊട്ടിലിൽ കിടത്തിയശേഷം സ്വർണി അയാളുടെ സമീപമെത്തി. സുഷിരങ്ങൾ നിറഞ്ഞ ഒരു വസ്ത്രം കഴുത്തിലൂടെ ചുററി നഗ്നമായ മാറിനെ മറച്ചിരുന്നു. രാമനാഥൻ തീവ്രമായി ശ്വാസം വലിച്ചുകൊണ്ട് അവളോടു ചോദിച്ചു.

''സ്വർണീ നിൻെറ ദേഹമാകെ ആ മുത്തുൻെറ മണംപോലെയുണ്ടല്ലോ.''

അവൾ ഒന്നും മിണ്ടിയില്ല. അയാൾ കണ്ണുകൾ പൂട്ടിയും തുറന്നും തന്നോടൊപ്പമുള്ള കഠിനമായ ഉഷ്ണത്തെ പ്രകീർത്തിച്ചുകിടന്നു.




കെ. രാജഗോപാൽ


# വാസ്തുബലി



**വീ**ടെത്തി-വാതിലിൽ തങ്ങും ഹൃദയമേ
വീണ്ടും ചതുരങ്ങൾ തൻ ഘനജ്യാമിതി.
കാണാത്ത രശ്മികളെയ്തു ബന്ധിക്കുവാൻ
കണ്ണുകുലച്ചു നില്ക്കും കമാനങ്ങളാൽ
കണ്ടെഴുതപ്പെട്ടതാം വ്യോമവിസ്തൃതി;
വീണ്ടും തടവുകാലം താരകങ്ങളെ
കണ്ടുറങ്ങാനുണരാനരുതാത്തവർ
വീടെത്തി വാതിൽ കടക്കൂ ഹൃദയമേ...

മുള്ളുപതിച്ചതാരീ ഭിത്തിമേൽ? സർപ്പ-
വള്ളികൾപോൽ കാററിഴയും ജനാലയിൽ
കാതോർത്തു നില്ക്കെ കനൽക്കെട്ടിനപ്പുറം
കാലദൂതൻ കാവലാളുന്ന കൊത്തളം
പാഞ്ഞടുക്കുന്നു സ്മൃതിപ്രവാഹം; മൃതി
മേഞ്ഞു നടക്കുമായുസ്സിൻെറ താഴ്‌വര
പാടും ദുരിതവും പാടി മുററത്തിതാ
പൂതങ്ങളായി പിരിഞ്ഞ മുത്തശ്ശിമാർ
നേരം മതികെട്ടുറങ്ങും തടാകത്തിൽ
ആരുമറിയാതിറങ്ങി മറഞ്ഞവർ
കാററുകൾ കൊണ്ടുവന്നു ഗന്ധരാജനെ;
കാഴ്ചകെട്ടുത്സവം ചാറും നിറങ്ങളെ.
അക്വേറിയത്തിന്നടിത്തട്ടുപോലെ
കിടപ്പറയ്ക്കുള്ളിലെ മെത്തമേൽ കുട്ടികൾ
ചുററും ധവളവിരിപ്പിൻ വലക്കണ്ണി
പൊട്ടാതെ മുട്ടിത്തിരിയുകയാണവർ

ശില്പങ്ങൾ തമ്മിൽ ശിരസ്സുമുട്ടിക്കും മുറി-
ക്കുള്ളിൽ മുഖം നോക്കുവാൻ നമുക്കാകാശം
ആശകൾക്കേതലമാര നൽകും നമ്മൾ?
ആധികൾക്കേതറ നീക്കിവെയ്ക്കും-മുഖം
മൂടാൻ മറന്നോരതിഥിക്കുറങ്ങുവാൻ
ആരുടെ സ്വപ്നവിരിപ്പു നൽകും നമ്മൾ?

ആഴി വിഴുങ്ങി രാഗങ്ങളെ മീളുവാൻ
ആഴങ്ങളിൽ മുങ്ങി മൂകസ്വരങ്ങളാൽ
പാടുകയാണൊരു ഗന്ധർവ്വൻ ഗന്ധക-
പ്പാട്ടിനാലീ സ്വരഗ്രാമമെരിക്കുവാൻ
പോരാത്തതെന്താണു വീടുപേക്ഷിച്ചുനീ
കാരുടൽ കാരാഗൃഹം കടന്നേകനായ്.

പെട്ടെന്നിരുട്ടു പോകുന്നു-പെരുവഴി,
പത്രം, പകൽ, പാല്-പച്ചക്കുതിരയെ
നോററിരിക്കും മകൻ; മുററത്തരളിയായ്
പൂത്തിറങ്ങും വെയിൽ; വേലത്തിരക്കിലും
വേലിപ്പരുത്തി മീട്ടും മഴത്തുള്ളിപോൽ
വേദനയ്ക്കേഴുനിറം ചേർത്ത നിൻ ചിരി
ജ്വാലാമുഖികളടുപ്പുകൾ-നിന്നന്ത-
രാധികൾ ഓരോന്നെരിയുമടുക്കള.

-ഞാനോ തടവുകാരൻ, താരകങ്ങളെ
കണ്ടുറങ്ങാനുണരാനരുതാത്തവൻ...

പിന്നെ അവളോട് ചോദിച്ചു.

''ഇന്നു വല്ലതും വേവിച്ചോ?''

''ഇല്ല.''

''രാജ്യത്തെ കലാപമൊക്കെ അവസാനിച്ചോ?''

അവൾ ഒന്നും മിണ്ടിയില്ല.

''കലാപകാരിയുടെ കൈകൊണ്ട് മരിക്കുന്നതിലും ഭേദോല്ലേ ഒരു പൊട്ടിത്തെറീല് ചാരമായിത്തീര്ണത്.''

അയാളുടെ വർത്തമാനങ്ങളെ ഉപേക്ഷിച്ചുകൊണ്ട് സ്വർണി വെറുപ്പോടെ പറഞ്ഞു.

''ആ സ്വർണ കത്തിരി എന്തിനാ വെച്ചേക്ക്ണത്. അതങ്ങ് മുത്തൂന് വിററൂടേ.''

''വില്ക്കണ്ട.''

കനിവൂറിയ കണ്ണുകളോടെ അവളെ നോക്കിക്കൊണ്ട് അയാൾ പറഞ്ഞു. അവൾ ഒരു പുതിയ വാർത്ത അയാളെ അറിയിച്ചു.

''ആ മുത്തു വീടും പറമ്പുമൊക്കെ വിററു. നാളെ അവരു കോയമ്പത്തൂരിലേക്ക് പോവുകാ. ഹൊ ഈ മുടിഞ്ഞ സ്ഥലത്ത്ന്ന് എങ്ങോട്ടെങ്കിലും പോവാൻ കഴിഞ്ഞെങ്കി.''

അവളുടെ അഭിലാഷത്തോടു രാമനാഥൻ പ്രതികരിച്ചില്ല. അയാൾ വീണ്ടും ചോദിച്ചു.

''ഇനി ഇവിടെ വില്ക്കാൻ മറെറാന്നുമില്ലേ?''

അയാളുടെ ചോദ്യത്തെ നിസ്സാരതയിൽ തള്ളിയിട്ടുകൊണ്ട് സ്വർണി നിശ്ശബ്ദതയിലേക്കു പോയി. നാവ് അവളെ ചെറുത്തുകൊണ്ടിരുന്നു. പെട്ടെന്ന് രാമനാഥൻ ചുംബിക്കാൻ വേണ്ടി അവളുടെ മുഖം വലിച്ചടുപ്പിച്ചു.

''ഹൊ ആ വായ് വല്ലാത്ത ഗന്ധം.''

അവൾ വെറുപ്പോടെ മുഖം വലിച്ചെടുത്തു. അയാൾ പറഞ്ഞു.

''നിനക്ക് എന്നിലുള്ള വിശ്വാസം നഷ്ടപ്പെട്ടിരിക്കും. ഇവിടെയൊരു ദുരന്തം ഒറപ്പാണ്. അങ്ങനെ ഞാനും കുട്ടികളും ഈ കഷ്ടപ്പാടില് നിന്നും രക്ഷ നേടും.''

രാത്രി മുത്തു ഇരുട്ടിൽ പതുങ്ങിവന്നു. സ്വർണിയോട് രഹസ്യം പറഞ്ഞു. അയാൾ സ്വർണിക്ക് പുതിയ ഉടയാടകൾ സമ്മാനിച്ചശേഷം പിന്നെയും എന്തൊക്കെയോ മൂളിക്കൊണ്ടിരുന്നു. അസ്തികൂടങ്ങളെപ്പോലെ കുട്ടികൾ തൊട്ടിലിലും നിലത്തുമായി മയങ്ങിക്കിടന്നു.

''ആ റാന്തലണയാറായല്ലോ. ഇനി മണ്ണെണ്ണയില്ലേ?''

രാമനാഥൻെറ ഒച്ച കേട്ട് വിളറിയ മുഖവുമായി രഘു പിതാവിൻെറ കിടക്കയെ സമീപിച്ചു. അവൻെറ ദേഹം വരണ്ടിരുന്നു. റാന്തൽ ഇരുട്ടിനെ ക്ഷണിച്ചുകൊണ്ട് അതിൻെറ ചുററുമുള്ള ഭീകരമായ നിഴലിനെ മായ്ക്കാൻ ശ്രമിക്കുകയായിരുന്നു. രഘു റാന്തലിനെ നോക്കി ചിന്താമഗ്നനായി ഇരുന്നു. രാമനാഥൻ ഞരങ്ങി.

''എന്താ മോനേ ആലോചിക്ക്ണത്?''

''അച്ചൻ പണ്ടു പറഞ്ഞത്, നമ്മക്ക് ലോകം മുഴോൻ ചുററാംന്ന് പറഞ്ഞത്.''

''നമ്മളൊക്കെ എപ്പോഴും യാത്ര ചെയ്തുകൊണ്ടിരിക്കയാണ് മോനേ. ഭൂമി കറങ്ങുകയാണെന്ന് നീ പഠിച്ചിട്ടില്ലേ.''



എസ്.ഗുപ്തൻനായർ

ഒ.എൻ.വിയുടെ 'ഉജ്ജയിനി' എന്ന കാവ്യം മലയാളത്തിൽ ഒരു സാഹിത്യ സംഭവമായിത്തീർന്നിരിക്കുന്നു. തൻെറ നാട്ടിലെ വിശ്വപ്രശസ്തനായ കവിയുടെ സ്മരണയ്ക്കുമുമ്പിൽ കത്തിച്ചുവച്ച ഒരു നെയ്‌വിളക്കാണ് ഈ കാവ്യം. ■ കാളിദാസകൃതികളിൽ മൂക്കോളം മുങ്ങിയ ഒരാളിനെ 'ഉജ്ജയിനി'യിലെ വരികൾക്കിടയിൽ കാണാം. അങ്ങനെ മുങ്ങിപ്പൊക്കിയെടുത്ത 'ഉജ്ജയിനി' മലയാളകവിതയിലെ കാല്പനികഭംഗിയുടെ ഒരു പതച്ചുപൊങ്ങലാണ്.

# കാല്പനിക ഭംഗികൾ വീണ്ടും



വ്യാസ കാളിദാസാദികവി മുഖ്യന്മാരുടെ വററാത്ത വാക്പ്രവാഹത്തിലൂടെ പുഷ്ടിപ്രാപിച്ചതാണ് ഭാരതീയ സംസ്കൃതിയും ഭാരതീയ സാഹിത്യവും. ആ മഹാപ്രവാഹത്തിന്, വർഷാകാല സംപുഷ്ടിയെന്നതുപോലെ ഗ്രീഷ്മകാല ശുഷ്കതയും കാലാകാലങ്ങളിൽ സംഭവിച്ചിട്ടുണ്ട്. നാം ജീവിക്കുന്ന പ്രകാശശൂന്യമായ ഈ വർത്തമാനകാലത്തിൽപ്പോലും ആ പുണ്യധാര തീരെ വററി മണ്ണോടുചേർന്നുപോയിട്ടില്ല. അതുതന്നെയാണ് ഭാരതീയ സംസ്കൃതിയുടെ പ്രകീർത്തിതമായ അനുസ്യൂതി.

ഒ.എൻ.വി.കുറുപ്പ് 'ഉജ്ജയിനി' എന്ന കാവ്യാഖ്യായിക എഴുതുമ്പോൾ ഈ അനുസ്യൂതിയെ മനസ്സിലിട്ടു താലോലിക്കുക മാത്രമായിരുന്നില്ല, ഭക്തിപൂർവം ആവാഹിക്കുക കൂടിയാണ് ചെയ്തത്. നമ്മുടെ മുതുമുത്തശ്ശന്മാരുടെ കാലത്ത് ആരും, ദേശീയോദ്ഗ്രഥനത്തെപ്പററി ഘോരമായി പ്രസംഗിച്ചിരുന്നില്ല. ഭാരതീയൻെറ ആത്മാവിലലിഞ്ഞുചേർന്ന ഒരു ഉണ്മയായിരുന്നു, അത്. 'ആസേതുഹിമാചലം' എന്നതു വെറുമൊരു ശൈലിയുമായിരുന്നില്ല. സംസ്കൃത സാഹിത്യവും ഇതിഹാസപുരാണങ്ങളും കൂടി സൃഷ്ടിച്ചതാണ് ഈ അനുഭൂതി. എത്ര വഴി നടന്നാലും കാൽപ്പരിശ്രമമറിയാത്ത അനേകായിരം തീർത്ഥാടകർ തെക്കുവടക്കു സഞ്ചരിച്ചിരുന്നു. വിദൂര ദിക്കുകളെപ്പററി അവർക്ക് കണ്ടറിവും കേട്ടറിവുമുണ്ടായിരുന്നു. കാളിദാസ കവിയും ആസേതുഹിമാചലമെന്ന ആ ഒരുമയുടെ മഹത്വം തൻെറ കാവ്യങ്ങളിലൂടെ വരച്ചുകാട്ടിയിട്ടുണ്ട്.

'ഉജ്ജയിനി' ഒരു കാവ്യാഖ്യായിക ആണെന്നു പറയുമ്പോൾ സംഭവബഹുലവും പാത്രബഹുലവും ആയ ഒരു ദീർഘ സങ്കീർണ്ണ കഥയെന്നല്ല അർത്ഥമാക്കേണ്ടത്. നാലഞ്ചു കഥാപാത്രങ്ങൾ മാത്രം. അവർ നമുക്കു കാവ്യനാടകാദികളിലൂടെ നേരത്തേ സുപരിചിതർ. സ്വാഭാവികമായി വിരിഞ്ഞു വാടിപ്പോകുന്ന ഒരു പ്രണയത്തിൻെറ കഥ. സഹൃദയനും പ്രതാപശാലിയുമായ വിക്രമാദിത്യ ചക്രവർത്തി. ആ ചക്രവർത്തിയുടെ സദസ്സിലുണ്ടായിരുന്ന കാളിദാസൻ. നായികയായ മാളവിക, പിന്നെ ഒരാൾ കൂടിയുണ്ട്; കവിയുടെ ശുശ്രൂഷകനും ഇഷ്ടതോഴനുമായ പല്ലവൻ. (അയാൾ കവികല്പിത കഥാപാത്രമാണ്.) ഇത്രയും ഋജുവും ലളിതവുമായ കഥ എന്തുകൊണ്ടു നമ്മെ ആകർഷിക്കുന്നു? അതു കാളിദാസൻെറ കഥയായതുകൊണ്ടു തന്നെ. സുചിന്തിതമായി പുനഃസൃഷ്ടിക്കപ്പെട്ട കാളിദാസൻെറ ജീവിതമാണിത്. കാളിദാസനെപ്പററി ഒട്ടുവളരെ കെട്ടുകഥകൾ ഇന്ത്യയിൽ പ്രചരിച്ചിട്ടുണ്ട്. തിരുമണ്ടനായിരുന്നു, കാളിയുടെ വരപ്രസാദംകൊണ്ടു കവിയായി. രാജാവിൻെറ സഹോദരിയെ സ്നേഹിച്ചു. രാജാവു കോപിച്ച് കവിയെ നാടുകടത്തി-, അങ്ങനെ പലതും. ഈ കെട്ടുകഥകളൊന്നും ആ കാവ്യങ്ങളുടെ സുസമ്മതമായ ഗാംഭീര്യത്തിനിണങ്ങുന്നതല്ല. ഒന്നിനു മാത്രമേ സംഭവ്യതയുള്ളു. കാളിദാസന് എങ്ങോ ഒരു പ്രണയഭാജനമുണ്ടായിരുന്നു. അവളിൽ നിന്നു വേർപാടുണ്ടാവുകയും ചെയ്തു. നാനാ ശാസ്ത്രങ്ങളിലും പുരാണേതിഹാസങ്ങളിലും അഗാധ ജ്ഞാനമുണ്ടായിരുന്ന കാളിദാസൻ തിരുമണ്ടനായിരുന്നില്ല, തീർച്ച. അപ്പോൾ എന്തായിരുന്നു, ആ ജീവിതത്തിൻെറ രൂപരേഖ? "കാളിദാസ കൃതികളിലൂടെ അസ്വസ്ഥമായ ഒരാത്മാവ് നടത്തിയ പര്യടനത്തിനിടയിൽ" കിട്ടിയ ചില വെളിച്ചങ്ങൾ-ചില ഭൂതോദയങ്ങൾ-ചില അപരോക്ഷാനുഭൂതികൾ-അവയാണിവിടെ കാവ്യമോഹനമായി ആവിഷ്കൃതമാകുന്നത്.

ചോദ്യങ്ങൾ വരാം. അംഗാരത്തിലെരിഞ്ഞു ശുദ്ധി തേടുന്ന രാഗത്തിൻെറ ഉദാത്ത ഭാവങ്ങളെ വർണ്ണിക്കുന്ന കാളിദാസനെ ഇത്തരമൊരു നന്ദൂത പ്രണയവികാരത്തിൻെറ നാഥനായി ചിത്രീകരിക്കാമോ? ചിത്രീകരിക്കാം. വാർദ്ധകൃത്തിൽ മുനിവൃത്തിയും യൗവനത്തിൽ വിഷയസുഖങ്ങളും സമമായി സ്വീകരിച്ച രഘുവംശ രാജാക്കന്മാരെ ചാതുര്യത്തോടെ വർണ്ണിച്ച കാളിദാസന് വിഷയവൈരാഗ്യമില്ലായിരുന്നു എന്നു തീർച്ചയല്ലേ? മറെറാരു ചോദ്യവും പ്രസക്തമാണ്. രാജസദസ്സിൽ സുഖഭോഗങ്ങളുടെ നടുവിൽ കഴിഞ്ഞ കാളിദാസന് ഇത്ര സ്വാതന്ത്ര്യബുദ്ധിയോ? പോരെങ്കിൽ നമ്മുടെ പ്രശസ്ത വിമർശകനായ മുണ്ടശ്ശേരി പറഞ്ഞിട്ടുമുണ്ട്, കാളിദാസനും കാലത്തിൻെറ ദാസനായിരുന്നെന്ന്. പെൺകൊതിയന്മാരായ രാജാക്കന്മാരെ വെള്ളയടിച്ചുകാട്ടലായിരുന്നു, മഹാകവിയുടെ ഗൂഢലക്ഷ്യമെന്നും! ആണോ? ആണെന്നു തോന്നുന്നില്ല. വിഷയലാലസന്മാരായ അഗ്നിവർണ്ണന്മാരുടെ അനിവാര്യമായ പതനവും ആത്മത്യാഗസന്നദ്ധന്മാരായ ദിലീപന്മാരുടെ അദ്ഭുത മഹത്വവും വർണ്ണിച്ച കാളിദാസൻ, രാജാക്കന്മാരെ കണ്ണുംപൂട്ടി ശ്ലാഘിക്കുകയായിരുന്നില്ല. മഹാകവി രവീന്ദ്രനാഥ ടാഗൂർ, വാനപ്രസ്ഥത്തിൻെറ മതം (റിലിജൻ ഒഫ് ദ ഫോറസ്ററ്) എന്ന ആ പ്രസിദ്ധമായ പ്രബന്ധത്തിൽ ഇതു തെളിച്ചുതന്നെ പറഞ്ഞിട്ടുണ്ട്. "തൻെറ രാജകീയ പുരസ്കർത്താവിൻെറ കാമകേളികൾക്കു കളമൊരുക്കിക്കൊടുക്കുന്ന ഒരാളായിരുന്നില്ല, കാളിദാസൻ. ഒരുവശത്ത് രാജകീയ പ്രൗഢിയുടെ അസമീക്ഷ്യകാരിതയെ വർണ്ണിക്കുന്ന കൃതികൾ. മറുവശത്ത്, സുശിക്ഷിതമായ രാഗമോഹങ്ങളുടെ പ്രശാന്തഗൗരവവും വർണ്ണിക്കുന്നുണ്ട്." (ക്രിയേററീവ് യൂണിററി.)

ടാഗൂർ പറയുന്ന ഈ സുശിക്ഷിത കാമനകളുടെ കവിയായ കാളിദാസനെയാണ് ഒ.എൻ.വി അവതരിപ്പിക്കുന്നത്. ജീവിതത്തെ ധർമ്മാർത്ഥകാമങ്ങളുടെയും വിവേക വൈരാഗ്യങ്ങളുടെയും ഒരു സാകല്യമായിക്കണ്ട കാളിദാസനെ ഭോഗൈശ്വര്യങ്ങളുടെ വിലാസഭൂമിയായ ഉജ്ജയിനിയിൽ നവരത്നങ്ങളുടെ നടുനായകമായി കഴിയുമ്പോഴും അത്തരമൊരു കവി ദിവ്യമായ ചില അസ്വാസ്ഥ്യങ്ങളാൽ വ്യാകുലനാകുക അസാധാരണമല്ല. ആസ്ഥാനകവി എന്നുപറഞ്ഞാൽ വൈതാളിക കവി എന്നു ധരിക്കുന്നത് തെററ്. പേരുകേട്ട കവികളെ ക്ഷണിച്ചുവരുത്തി രാജാവ് തൻെറ സദസ്സിന്നലങ്കാരഭൂതന്മാരാക്കുന്നത് അന്നത്തെ പതിവ്. യഥാർത്ഥ കവി രാജാവിൻെറ പ്രീതിയും അപ്രീതിയും വകവയ്ക്കാതെ തൻെറ കവിവ്യക്തിത്വത്തെ-പോയെററിക്, പേഴ്സനാലിററിയെ-അന്യൂനമായി സംരക്ഷിക്കും. ഒട്ടിനിൽക്കുന്നതിനെക്കാൾ ഒഴിഞ്ഞു നിൽക്കുന്നതിലാണ് കവിയുടെ മനഃസുഖം. ഒ.എൻ.വി ഇതു കണ്ടറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു.



ദൈർഘ്യവും കവിതയും ഒന്നിച്ചുപോകില്ല എന്നൊരു ആരോപണമുണ്ട്. ഭാവഗീതവും ഗീതകവുമാണെങ്കിൽ ചെറുതു മതി. പക്ഷേ ആഖ്യാനകാവ്യത്തിന് ദൈർഘ്യം അനുപേക്ഷണീയം. ഈ കാവ്യത്തിന് പൂർണ്ണതയുടെ ഗൗരവമുണ്ട്. ആ നിലയിൽ ഉജ്ജയിനി ഒ.എൻ.വിയുടെ മാസ്ററർപീസാണ്.

നമുക്ക് കഥാവസ്തുവിലേക്കു കടക്കാം. രണ്ടാം ചന്ദ്രഗുപ്ത വിക്രമാദിത്യൻ പ്രതാപത്തോടെ വാണരുളുന്ന കാലം. (എ.ഡി 380-413) ആർ.സി.മജുംദാരുടെ ഭാരത ചരിത്രത്തിൽ ഈ വിക്രമാദിത്യനെപ്പററി രസകരമായ ഒരു പ്രസ്താവമുണ്ട്. "നിർവികാരമായ പ്രണയബന്ധങ്ങളിലൂടെയും സൈനികാക്രമണങ്ങളിലൂടെയുമാണ് അദ്ദേഹം ലക്ഷ്യം നിറവേററിയത്." (അഡ്വാൻസ്ഡ് ഹിസ്റ്ററി ഓഫ് ഇന്ത്യ) ഇതിൽനിന്ന് ഏറെ ഭിന്നനല്ല ഒ.എൻ.വി വർണ്ണിക്കുന്ന വിക്രമാദിത്യനും. എന്നാൽ ധീരോദാത്തനെക്കാൾ ധീരലളിതനാണെന്നു പറയാം-മാളവികാഗ്നിമിത്രത്തിലെ അഗ്നിമിത്രനെപ്പോലെ. നൃത്തസംഗീതാദി സുകുമാര കലകളിൽ ആമഗ്നൻ. സഹൃദയത്വവും സുഖാന്വേഷണവും വീരത്തിനു വിരുദ്ധമല്ലെന്നു കാണിച്ചു. രാജധാനിയായ ഉജ്ജയിനി കാളിദാസൻെറ മേഘദൂതിൽ മേദുര പ്രൗഢിയോടെ വർണ്ണിതമായിട്ടുണ്ട്: സ്വർഗ്ഗത്തിൻെറ ഒളിവിതറുന്ന കാന്തിമത് ഖണ്ഡം പോലെയാണത്രേ ഐശ്വര്യപൂർണ്ണമായ അവന്തി. (ശേഷൈഃ പുണ്യൈഃ കൃതമിവ ദിവഃ കാന്തിമത് ഖണ്ഡമേകം) അവിടെനിന്ന് അകലെയായുള്ള ഒരു ഗ്രാമത്തിൽ നമ്മുടെ കവി പിറന്നുവളർന്നു. പൂർവപുണ്യം കൊണ്ടു കവിയായി. ഭൂർജ്ജപത്രക്കീററുകളിൽ ഓരോന്നങ്ങനെ കുത്തിക്കുറിച്ചുകൊണ്ട് ഒതുങ്ങിക്കഴിഞ്ഞുകൂടി. കവിയെ ആത്മക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചാരാധിക്കുന്ന ഒരു പഥികൻ വർത്തമാനകാലത്തിൽനിന്ന് കാലയന്ത്രത്തിലൂടെ പിന്നോക്കം പാഞ്ഞ് ആ വിദൂര ഭൂതത്തിലെത്തിപ്പെട്ടു. കവിയുടെ കഥ കേൾക്കാൻ ഔത്സുക്യത്തോടെ അയാൾ പലതും ചോദിച്ചു. മെല്ലെ ആ കഥയുടെ ചുരുളഴിയുന്നു. തങ്ങളുടെ കാളിദാസൻ ഒരു കവിയാണെന്ന് ആ ഗ്രാമവാസികൾ അഭിമാനത്തോടെ മനസ്സിലാക്കി. അവിടെയൊരു ഗ്രാമവൃദ്ധൻെറ മകൾക്ക് കവിയെക്കാണുമ്പോൾ ഒരു ഓമന

ക്കൗതുകം. കവി ശ്രദ്ധിക്കുമ്പോൾ അവളുടെ മനസ്സിൽ ചന്ദ്രോദയം പാർത്തെഴുമാഴി പോലെ ഒരു വേലിയേററം. അങ്ങനെയിരിക്കെ ഒരു ദിവസം മാളവത്തിന്റെ ആ സുന്ദരിപ്പെൺകൊടിയെ–അവളെ നമ്മുടെ കവി മാളവിക എന്നുവിളിക്കുന്നു–അവന്തിയിലെ വിക്രമാദിത്യ ചക്രവർത്തി കണ്ടെത്തിപോൽ–ആ അലൂന പല്ലവത്തെ–ആ അനാഘ്രാത കുസുമത്തെ–തന്റെ അന്തഃപുരത്തിന്നലങ്കാരമാക്കണമെന്നു രാജാവിനു തോന്നി. അച്ഛനതറിഞ്ഞപ്പോൾ ദുഃഖം; കവിക്ക് അസ്വസ്ഥത; നാട്ടുകാർക്കഭിമാനം! രാജദൂതന്മാർ അവളെ പല്ലക്കിലേററിക്കൊണ്ടുപോയി. ലാളിച്ചുവളർത്തിയ അച്ഛനെയും പിറന്ന മണ്ണിനെയും ഹൃദയചോരനായ കവിയെയും പിരിഞ്ഞുപോയത് ഭാരമേറിയ ഹൃദയത്തോടെയാണ്. പക്ഷേ രത്നഹാരിയായ രാജാവിന്റെ അവകാശം ചോദ്യം ചെയ്യപ്പെടാറില്ലല്ലോ. ''കൂടറിയുന്നില്ല പക്ഷിയുടെ സങ്കടം'' എന്നു കവി.

കാളിദാസന്റെ കവിതകൾ കാതോടുകാത് കേട്ടു പഠിച്ചവർ ആ വരികൾ ദേശദേശാന്തരം പാടിനടന്നു. കവിയുടെ കീർത്തി പൊന്തി. എവിടത്തുകാരനാണാ കവി എന്നു ജനം അദ്ഭുതംകൂറി. വംഗമെന്നു ചിലർ, കലിംഗമെന്ന് അപരർ. കാശ്മീരമെന്നു മററു ചിലർ. ഗ്രാമ സൗന്ദര്യത്തിന്റെ വേർപാടിൽ ചിന്താക്കുഡനായ കവി അന്തമില്ലാപ്പെരുവഴികളിലൂടെ അലഞ്ഞുതിരിഞ്ഞു. ഗംഗയുണരുന്ന ഹിമഗിരിശൃംഗവും കുങ്കുമപ്പൂ വിരിയുന്ന കാശ്മീരവും കണ്ടുകണ്ട് കവി തന്റെ മാളവഗ്രാമത്തിൽ മടങ്ങിയെത്തിയപ്പോൾ 'നെഞ്ചിലൊരാനന്ദതാളം'. 'എങ്ങായിരുന്നിത്രനാളും' എന്ന് മധുരപരിഭവത്തോടെ നാട്ടുകാർ ആരാഞ്ഞു. ആൽമരത്തണലിൽ ഒററയ്ക്കിരിക്കുമ്പോൾ, അകന്നുപോയ പല്ലക്കിൽ തലകുനിച്ചിരുന്നു മൂകമായി വിടചൊല്ലിയവളെ ഓർത്തു നെടുവീർപ്പിട്ടുപോകുന്നു. അപ്പോളതാ കവിയുടെ കീർത്തിയാൽ വ്യാമുഗ്ധനായ രാജാവ് പല്ലക്കും ആളകമ്പടിയുമായി കവിയെ വിളിക്കാൻ ദൂതന്മാരെ അയച്ചിരിക്കുന്നു. മനസ്സിൽ കടുത്ത സംഘർഷം. 'പോകരുത്' എന്നൊരു ശബ്ദം. 'അങ്ങു പോകണം'–ഗ്രാമീണർ പറഞ്ഞു. കവിയുടെ ഉള്ളിൽ അന്തഃകരണത്തിന്റെ നേർത്ത ശബ്ദം–''ആ മുഖം വീണ്ടും കാണാനാവുമല്ലോ. പോവുക.'' കവി പോയി.

ഉജ്ജയിനി കവിക്ക് ഹാർദ്ദമായ സ്വാഗതമരുളി. താമരപ്പൂക്കളുടെ സുഗന്ധമോലുന്ന ശിപ്രയുടെ ശീതോപചാരവും മഹാകാലന്റെ ആലയത്തിലെ ഘണ്ടാനിനദവും സാരസങ്ങളുടെ മദമിളകിയ കളകൂജനവും കവിക്ക് ഉന്മേഷം നൽകി. എങ്കിലും രാജമന്ദിരത്തിന്റെ രാജസ പ്രൗഢി കവിയെ ശ്വാസം മുട്ടിച്ചു. രാജാവു സൗഹൃദഹസ്തം നീട്ടുമ്പോൾ 'അസമാന ഹൃദയർ തമ്മിലെന്തു സൗഹൃദം?' എന്നു കവിയുടെ ഉൾപ്പൂവു മന്ത്രിച്ചു. കവിയെ ശുശ്രൂഷിക്കാൻ നിയുക്തനായ പല്ലവൻ ആശ്വാസത്തിന്റെ കുളിർകാററുപോലെ വന്നെത്തി. നാളുകളേറെച്ചെന്നില്ല. വസന്തോത്സവം അടുത്തുവരുന്നു. അപ്പോളഭിനയിക്കാൻ ഒരു നാടകം വേണമെന്നു രാജാവ് ആജ്ഞാപിച്ചു. കവി ജീവിതത്തിലാദ്യമായൊരു നാടകമെഴുതി–മാളവികാഗ്നിമിത്രം. തന്റെ പ്രണയമിത്രത്തെത്തന്നെ അതിലെ നായികയായി സങ്കല്പിച്ചു. രാജാവിന്റെ പ്രണയോന്മാദം തനിക്കു മനസ്സിലായെന്നു രാജാവറിയട്ടെ എന്നു കവിയുടെ ഉള്ളം. മാളവിക തന്നെ വേഷം കെട്ടണമെന്നു രാജാവും കല്പിച്ചു. അവൾ മാദകമായ ചലിത നൃത്തമാടി സദസ്സിനെ താളംതുള്ളിച്ചു. രാജാവിന്റെ ഹൃദയത്തിൽ വേലിയേററം. അഭിനയം കഴിഞ്ഞ് രംഗവേദി ശൂന്യമായപ്പോൾ കവിക്കു തോന്നി, തന്റെ ഹൃദയവും നിശ്ശൂന്യമായെന്ന്.

''കണ്ടെത്തലിന്റെയാഹ്ളാദമോ മിന്നലായ്
കണ്ടുമറഞ്ഞതിൻ ഖേദമോ? ഒന്നുമേ
മിണ്ടുവാനായതില്ലെന്ന വിഷാദമോ?
കണ്ടിട്ടറിഞ്ഞുവോ? കണ്ടെന്നതുണ്മയോ?

എന്തൊരു ഭാവശബളത!

കവിയുടെ ഹൃദയം ഗ്രഹിച്ച പല്ലവൻ പറഞ്ഞു കവിയെ മാളവിക പാർക്കുന്ന അന്തഃപുര വാതിൽക്കൽ രഹസ്യമായെത്തിക്കാമെന്ന്. കാഞ്ചനക്കൂട്ടിലെ രണ്ടു പക്ഷികൾ. അവർ കണ്ടു. നെടുവീർപ്പുകൾ, പൂർവസ്മരണകൾ, നിസ്സഹായതയുടെ വേദനകൾ. അച്ഛൻ മരിച്ചുപോയ കഥയും കവിയിൽ നിന്ന് അവളറിഞ്ഞു.

കാണുമ്പോൾ ദുഃഖമെന്നാലും
കാണാൻ തോന്നുന്നു പിന്നെയും
അതിന്നിടയിലുണ്ടാകാ–
മല്പമാത്ര സുഖങ്ങളും

പിന്നെയൊരു ഗ്രീഷ്മോത്സവം വന്നെത്തി. പരിണാമരമണീയങ്ങളായ പകലുകളെ വാഴ്ത്തിക്കൊണ്ട് അന്നുമൊരു നാടകമരങ്ങേറി–ശാകുന്തളം. കണ്വപുത്രി ശകുന്തളയായി വന്നതും അതേ മാളവിക തന്നെ.





കവിയും മാളവികയും പിന്നെയും പിന്നെയും രഹസ്യമായി കണ്ടുകൊണ്ടിരുന്നു. അന്തഃപുര രഹസ്യം ക്രമേണ രാജാവിന്റെ ചെവിയിലുമെത്തി. രാജാവ് നടുങ്ങി. പാലുകൊടുത്ത കൈക്ക് കൊത്തുന്ന കാളസർപ്പമോ കവി, എന്ന് വിചാരംപൂണ്ടു. എങ്കിലും കോപമൊതുക്കി തന്ത്രജ്ഞനായ വിക്രമാദിത്യൻ. ''വിദൂര വിന്ധ്യാതടങ്ങളിൽ പോയി വിശ്രമിച്ച് സ്വച്ഛന്ദമായി കുറേനാൾ ജീവിക്കൂ, കാവ്യങ്ങൾ രചിക്കൂ'' എന്നു കവിക്ക് ശിക്ഷ വിധിച്ചു, രാജാവ്.

കവി പോകുമ്പോൾ തന്റെ കൈത്തണ്ടയിൽ കിടന്ന സ്വർണ്ണവള ഊരി ചങ്ങാതിയായ പല്ലവനെ ഏല്പിച്ചു. ''ഇത് എന്റെ രണ്ടാമുയിരായ അവൾക്കു കൊടുക്കുക'' പല്ലവൻ പൊട്ടിക്കരഞ്ഞുകൊണ്ടതുവാങ്ങി. ആമ്രകുഞ്ജങ്ങളും ഹരിതസാനുക്കളും ആനക്കൂട്ടങ്ങളെ അനുസ്മരിപ്പിക്കുന്ന കാമരൂപങ്ങളായ മേഘമാലകളും കണ്ട്, തന്റെ മനസ്സിൽ ഘനീഭൂതമായിക്കിടന്ന വിരഹവേദനയെ കവി ഒരനശ്വര കാവ്യമാക്കി മാററി–മേഘദൂതം.

വർഷമൊന്നു കഴിഞ്ഞു. കാഷായാംബര ഭൂഷിതനായി കവി തിരിച്ചെത്തി. ആദ്യമായി പല്ലവന്റെ പടിവാതുക്കൽ മുട്ടി.

''എങ്ങവൾ? എങ്ങുമാവട്ടെ, ഒരുനോക്കു കണ്ടുപോകണം; ഒരിക്കൽ ഒരുകുറി.''

അപ്പോൾ പല്ലവൻ, ഒരു പല്ലക്കിന്റെ കഥ പറയുന്നു. രാജാവിന്റെ അന്തഃപുരസുന്ദരിയെ കണ്ടപ്പോൾ രാജധാനിയിൽ പുത്തനായി വന്നെത്തിയ ദൗഹിത്രൻ വാഹാടക രാജകുമാരന് വല്ലാത്തൊരു മോഹം. അവളെ തനിക്കുവേണം. മുത്തച്ഛന്റെ മനസ്സെന്തെന്ന് അറിയേണ്ട കാര്യമയാൾക്കില്ലല്ലോ. വിമനസ്സായിട്ടെങ്കിലും രാജാവ് തന്റെ മാളവികയെ വിട്ടുകൊടുത്തു. പഞ്ജരസ്ഥയായ കിളിയോട് ആരും അനുവാദം ചോദിക്കാറില്ലല്ലോ. പക്ഷേ പല്ലക്കിലടയ്ക്കപ്പെട്ട മാളവികയ്ക്കു പറയാവതല്ലാത്ത അമർഷം തോന്നി. ഇതെന്തു രാജനീതി? അവൾ തന്റെ കോപം കഠിനമായ ഉപവാസത്തിലൂടെ തോഴികളെ മാത്രം അറിയിച്ചു. ആറാം ദിവസം പല്ലക്കിന്റെ പട്ടുമറ മാററിയപ്പോൾ കണ്ടത് അവളുടെ ജഡം. ഈ കഥ കണ്ഠസ്തംഭിത ബാഷ്പവൃത്തിയായി പല്ലവൻ പറയുമ്പോൾ കവി ചിന്താമൂകനായിനിന്നു. താനെഴുതിയ മേഘദൂതം–പ്രേമത്തിന്റെ ആ അനശ്വരമുദ്ര സ്മാരകപ്പല്ലക്കിന്റെ മുന്നിൽ മറെറാരു കെടാവിളക്കായി കവി സമർപ്പിച്ചു.

പോയ്മറഞ്ഞു, കവി, പിൻതുടരാ–
നായിടാത്തതാം ശൂന്യതമസ്സിൽ

☆ ☆ ☆

സ്വപ്നമായിരുന്നൊക്കെയുമെന്നോ?
സ്വപ്നമുൺമതൻ പൊയ്മുഖമെന്നോ?

'കാലത്തിന്റെ രഥ്യയിലൂടെ പാടിവരുന്ന കാളിദാസ കഥയെന്ന മട്ടിൽ ഒ.എൻ.വി ഈ കല്പിതകഥ പറയുമ്പോൾ ഏതാനും ചോദ്യങ്ങൾ നമുക്കു പ്രതീക്ഷിക്കാം.

1. കവി എന്തിനീ പഴംകഥ അയവിറക്കി?



**പി.ടി. അബ്ദുറഹിമാൻ**

# അമർത്യതയ്ക്കറിയാവുന്ന അർത്ഥം



എട്ടുദിക്കിലും കത്തി–
നില്ക്കുമിസ്സൂര്യന്മാർക്കി–
ല്ലസ്തമിക്കുവാനൊരു
മനസ്സും കടലായി!
ജ്വലനങ്ങളിൽ വർണ്ണ–
പ്പൊരുളിൻ പൊലിമയായ്
വിലസും വിരേചന–
മീ വിഷ്ണുപദമായി!

ഇരുട്ടിൻ കരിമഷി–
ക്കുപ്പിയിൽ കവി മുന്ന–
മൊരുനാൾ തൂവൽത്തുമ്പായ്
മുങ്ങിവന്നെഴുതിയ
വെള്ളരിപ്രാക്കൾ പറ–
ന്നെത്തീയീ മദ്ധ്യാഹ്നത്തി–
ലഗ്നിയായ്, സംത്രാസങ്ങൾ
കരിക്കും വിശ്വാസമായ്!

ദഹിച്ച വിപിനത്തിൽ
ഹിംസ്രജന്തുക്കൾ, വിഷം
ചുരത്തുമുരഗങ്ങ–
ളൊക്കെയും സ്മൃതിയായി.
ഇടയ്ക്കു തുള്ളിച്ചാടും
സുഖസ്വപ്നങ്ങൾ, കൃഷ്ണ–
മൃഗങ്ങൾ അകലങ്ങൾ–
ക്കകലെയെങ്ങോ പോയി!

''നവ്യമാണമർത്ത്യത–
യ്ക്കറിയാമിതിന്നർത്ഥം
ദിവ്യമീയനുഭൂതി''–
യെന്നു ചൊല്ലുവതാരോ?
നഗ്നനേത്രങ്ങൾ ദർശി–
ച്ചില്ല, മാംസള ശ്രോത്രം
ശബ്ദങ്ങൾ പിടിച്ചെടു–
ത്തില്ലയിതഭൗമികം!

2. കവിയുടെ പുനഃസൃഷ്ടിയായ ഈ കാളിദാസൻ നമ്മുടെ മനസ്സിൽ തലമുറകളായി ഉരുവം പൂണ്ട കാളിദാസ പ്രതിമതന്നെയോ?

3. പറഞ്ഞ കഥയുടെ പ്രമേയത്തിനിണങ്ങുന്നതായോ ഇതിന്റെ രൂപഭാവപ്പൊരുത്തം?

എല്ലാ ചോദ്യങ്ങൾക്കും കൂടി ഒന്നിച്ച് ഉത്തരം പറഞ്ഞാൽ മതിയാവും. കാളിദാസനെപ്പോലെ ഒരു വിശ്വമഹാകവിയുടെ ചരിതം ഏതു കവിക്കും വർണ്ണനായോഗ്യമാണ്. അതു പഴംകഥയല്ലേ എന്ന ചോദ്യമേ അപ്രസക്തം. ഗ്വെഥെയുടെ കഥ തോമസ്മൻ എഴുതുമ്പോൾ (ലോട്ടി ഇൻ വൈമാർ) തന്റെ നാട്ടിലെ വിശ്വപ്രശസ്തനായ കവിയുടെ സ്മരണയ്ക്കു മുമ്പിൽ ഒരു നെയ്‌വിളക്കു കത്തിക്കുകയായിരുന്നു. ഇതും അതുപോലെ എന്നുവയ്ക്കുക.

ഒ.എൻ.വിക്ക് അതിനുള്ള അർഹതയും അഭ്യാസവും ഉണ്ടെന്നതിനു തെളിവ് ഈ കാവ്യം തന്നെ. ഏറെനാൾ പഠിച്ച് പതം വരുത്തിയ കാളിദാസ കൃതികളിൽ മൂക്കോളം മുങ്ങിയ ഒരാളിനെ ഉജ്ജയിനിയിലെ വരികൾക്കിടയിലൂടെ കാണാം. എത്രയോനാൾ ഈ ആശയങ്ങളെ കവി മനസ്സിലിട്ടു താലോലിച്ചിരിക്കണം! കാവ്യം വായിച്ചുപോകുമ്പോൾ, എന്റെ ഓർമ്മയിൽ വന്നെത്തിയ കാളിദാസ ശൈലികൾ ഞാൻ അവിടവിടെ കുറിച്ചു തുടങ്ങി. ''ശബ്ദായന്തേ മധുരമനിലൈഃ പൂര്യമാണാഃ'' എന്നു തുടക്കം കുറിച്ചു. പിന്നെ അർഘ്യയോഗ്യങ്ങളായ കുടജ കുസുമങ്ങളിലൂടെ, പാടിയെത്തും വലാഹകങ്ങളിലൂടെ, കൈത്തണ്ടിലണിയുന്ന വിസതന്തുക്കളിലൂടെ, കാതിലാടുന്ന വാകപ്പൂക്കളിലൂടെ, ''നയയൗനതസ്ഥൗ'' എന്ന ആ അപൂർവ്വ നിലയിലൂടെ–അങ്ങനെ കുറേദൂരം പോയപ്പോൾ ഞാൻ എന്റെ വ്യായാമം മതിയാക്കി. എന്തെന്നാൽ അവ അത്രമേൽ സുലഭമാണ്–ഒന്നും അസന്ദർഭത്തിലല്ലതാനും. കാളിദാസ കവിത പരിചയമില്ലാത്ത ശരാശരി വായനക്കാരനുപോലും ഇതിന്റെ കാല്പനിക സൗന്ദര്യം അനുഭൂതമാകാതിരിക്കയില്ല.

ഇപ്പറഞ്ഞത് പദശില്പത്തിന്റെയും അലങ്കാരശില്പത്തിന്റെയും കാര്യം. ഇതിനെക്കാൾ ഗൗരവമുള്ളതാണല്ലോ കാവ്യാത്മാവ്. മേഘച്ഛായയിൽ കവിയുടെ ആത്മാംശം അവ്യക്തമായി നിഴലിക്കുന്നുണ്ടെന്നു പണ്ടേ പലരും പറഞ്ഞിട്ടുണ്ട്. എന്നാൽ മാളവികാഗ്നിമിത്രത്തിലെ മാളവികയാണ് കവിയുടെ മാനസഹാരിണി എന്ന ആ കണ്ടെത്തൽ ഒരു ധ്യാനനിമിഷത്തിന്റെ ഭൂതോദയമാണ്. കവിക്ക് അതിമാത്രം അനുഗുണയായാണാ നർത്തകീമണിയെന്നതിനെക്കാൾ ഹൃദ്യമായത്, അവൾ

കവിയുടെ സ്വന്തം ഗ്രാമത്തിലെ അശിക്ഷിതയായ ഒരു സൗന്ദര്യധാമമായിരുന്നു എന്ന ആ നിഗമനമാണ്. ഇതാണ് കഥയുടെ ഏററവും മർമ്മസ്പൃക്കായ അംശവും. രാജധാനിയിൽ മാളവിക എത്തിയതിനുശേഷമാണ് കവിയെത്തിയതെന്ന സൂചന കാളിദാസജീവിതത്തിലെ രതിവിരതികളുടെ സംഘർഷത്തിനു സ്വാദു കൂട്ടുന്നു.

കാളിദാസൻ തത്വദർശനത്തിൽ വേദാന്തിയും അനുഷ്ഠാനങ്ങളിൽ ശൈവനുമായിരുന്നു എന്ന ഗവേഷകമതം ശരിയാവാം. "ആ ഉദാത്തഭാവമൊന്നും ഇതിൽ കാണുന്നില്ലല്ലോ" എന്നു ചിലർ പറഞ്ഞേക്കാം. പക്ഷേ കാളിദാസൻ സർവസംഗപരിത്യാഗിയായ സന്ന്യാസിയായിരുന്നില്ലെന്നു തീർച്ച. രതിയുടെ ചേഷ്ടാവിലാസങ്ങളെ ജഗദ്പിതാക്കളുടെ കാമലീലയുടെ പരകോടിയോളം വർണ്ണിച്ച കാളിദാസന് സംഭോഗശൃംഗാരം പരോക്ഷാനുഭൂതി മാത്രമോ? ഒരിക്കലുമല്ല. ശിവനെ കാളിദാസൻ നിഗൃഹീത മന്മഥനായി മാത്രമല്ല, ഗൃഹീത മന്മഥനായിക്കൂടി അവതരിപ്പിച്ചിട്ടേ പിൻവാങ്ങിയുള്ളു. മഹർഷി അരവിന്ദൻ സംശയലേശമില്ലാതെ പറഞ്ഞിട്ടുണ്ട്: "Kalidasa was the supreme poet of the senses, of aesthetic beauty, of sensuous emotion" ആ കവിയെ മറന്നുകൊണ്ടല്ല ഒ.എൻ.വി തന്റെ കാല്പനിക കാവ്യം രചിക്കുന്നത്. ഇത്രയുംപോരെങ്കിൽ ഒന്നുകൂടി ഓർമ്മിക്കുക. വിപ്രലംഭ ശൃംഗാരത്തിന്റെ വിജയവൈജയന്തിയായ മേഘദൂതിന്റെ നിർമ്മാണ പശ്ചാത്തലമാണ് കവിയുടെ കൗതുകാധാനഹേതു. അതിനാൽ ഒ.എൻ.വിയുടെ ഈ പ്രതിഷ്ഠാമൂർത്തി കാളിദാസന്റെ മൂലമൂർത്തിതന്നെ. നമ്മുടെ ഭാരതത്തിൽ ശൃംഗാരശതകവും വൈരാഗ്യശതകവും ഒരേ കവിതന്നെ നിർമ്മിക്കുക എന്ന പാരമ്പര്യവുമുണ്ട്.

എന്തുകൊണ്ടാണ് ഈ പ്രണയകഥ നമ്മെ ആകർഷിക്കുന്നത്? ഇതു കാളിദാസന്റെ കാവ്യജീവിതത്തോടു ബന്ധപ്പെട്ടതായതുകൊണ്ടുതന്നെ. ആസ്ഥാന കവിയുടെ മനസ്സ് എത്ര സ്വച്ഛന്ദ ഗതിയായിരുന്നു എന്നു നാം ഇതിൽനിന്നു മനസ്സിലാക്കുന്നു. മാളവികയുടെ ആരാധനാഭരിതമായ ഹൃദയത്തിന്റെ അതിസൂക്ഷ്മ ഭാവങ്ങളെ കവി കണ്ടെത്തുന്നു. സൂര്യനെ സ്നേഹിച്ച സൂര്യകാന്തിയുടെ നിലയാണ് തന്റേതെന്ന് അവൾക്കറിയാം.

കൈയെത്തുവാൻ നിനക്കാവാത്തൊരുന്നത
വൈദിക ബ്രാഹ്മണഗോത്രത്തിലുള്ളവൻ
ആയുവാവെങ്ങു? പഴങ്കഥ പാടുന്ന
പാവമാം പാണന്റെ പുത്രിയെങ്ങെന്തിനു
താനരുതാത്തതു ചിന്തിച്ചുപോയ് ശുദ്ധ
മാനസയാമവൾ നിന്നു വിവശയായ്.

ഇന്നും മറഞ്ഞുപോയിട്ടില്ലാത്ത ജാതിവർഗ്ഗഭേദക്ലേശങ്ങൾ; മനസ്സിന്റെ അനിയത വികാരങ്ങൾ; ഭാഗ്യത്തിന്റെ അനിർവചനീയ ലീലകൾ–എല്ലാമിതിലുണ്ട്. പുതിയ ഭാഷയിൽ പറഞ്ഞാൽ നാടകീയ മുഹൂർത്തങ്ങൾ ഒട്ടുവളരെ. അതുതന്നെയാണ് ചമത്കാരജനകമായ കാല്പനിക ഭംഗികളെന്നു ഞാൻ പറയുന്നതും.

എന്താണ് ഈ കാവ്യമെഴുതിയതുകൊണ്ടുള്ള കാവ്യേതരമായ നേട്ടം? ഭാരതീയ സംസ്കാര ചരിത്രത്തിൽ കുലപർവ്വതംപോലെ പൊങ്ങിനിൽക്കുന്ന കാളിദാസന്റെ ആത്മസ്വരൂപത്തെ പ്രത്യാനയിക്കാൻ ഒരു നവീന കവി നടത്തുന്ന ധീര ശ്രമമാണിത്. ഇതു പിൻതിരിപ്പനായ 'റിവൈവലിസ'മാണെന്ന് ആക്ഷേപിക്കപ്പെടാം. റിവൈവലിസ്ററുകൾക്കാകട്ടെ, ഇത് ഭൗതിക സുഖലാളനയാണെന്നും ആക്ഷേപിക്കാം. വാസ്തവത്തിൽ ഇത് അതൊന്നുമല്ല. റീവൈററലൈസേഷനാണ് (നവോന്മേഷപ്രദാനം) അല്ലാതെ നഷ്ടഭാഗ്യങ്ങളെച്ചൊല്ലിയുള്ള നെടുവീർപ്പല്ല.

ഒ.എൻ.വി.കുറുപ്പ് ഈ കാവ്യത്തിലൂടെ താനതിന് അധികാരിയാണെന്നു തെളിയിച്ചു. ഒരാധുനിക കവി ഒരു പ്രാചീന കവിയിലേക്കു പരകായ പ്രവേശം നടത്തിയിരിക്കുകയാണിവിടെ.

കഥയെന്ന നിലയ്ക്കും ഇതിന്റെ ഘടന അനുമോദനീയമാണ്. സന്ധിസന്ധ്യംഗപ്പൊരുത്തം, ഭാവരൂപപ്പൊരുത്തം എന്നിവയിൽ നന്നായി ശ്രദ്ധിച്ചിട്ടുണ്ടെന്നു ചുരുക്കം. സുഭദ്രമായ ആഖ്യാനം; സുഘടിതമായ ഇതിവൃത്തം. ഇതിവൃത്തത്തിന്റെ ഇതളുകൾ സ്വാഭാവികമായി വിരിയുന്നു, സ്വാഭവികമായി കൂമ്പുന്നു.

കവിക്ക് ചരിത്രം തിരുത്തിയെഴുതാൻ കുറേ സ്വാതന്ത്ര്യമുണ്ടെന്നു സമ്മതിച്ചുകൊണ്ട് ഒരു കാര്യം ചൂണ്ടിക്കാട്ടേണ്ടിയിരിക്കുന്നു. മേഘദൂതിനുശേഷമേ കാളിദാസൻ രഘുവംശവും കുമാരസംഭവവും ശാകുന്തളവും മററും എഴുതിയിരിക്കാനിടയുള്ളു എന്നാണ് പണ്ഡിതമതം. കുമാരസംഭവമാണ് അവസാനത്തെ കൃതിയെന്നാണ് മഹർഷി അരവിന്ദന്റെ നിഗമനം. അക്കാരണത്താലാണ് കുമാരസംഭവം അപൂർണ്ണമായി അവസാനിച്ചുപോയതെന്നും അദ്ദേഹം വാദിക്കുന്നു.

ഒ.എൻ.വി.യുടെ കാവ്യസങ്കല്പമനുസരിച്ച്, ശാകുന്തളവും രഘുവംശവും എല്ലാം മേഘദൂതിനുമുമ്പുതന്നെ എഴുതിപ്പോയിരിക്കുന്നു. മാളവിക ഉർവശിയുടെയും ശകുന്തളയുടെയും വേഷംകെട്ടി ആടുകയും ചെയ്തു. ഇതിൽ അല്പം കാലപ്പിണക്കമുണ്ട്. കവിയുടെ സ്വാതന്ത്ര്യം മാത്രമല്ല, കഥയുടെ ഘടനയ്ക്കും അതാവശ്യമായി വരികയും ചെയ്തു. കൃതികളുടെ ആനുപൂർവി അങ്ങനെ അവഗണിക്കപ്പെട്ടു.

പക്ഷേ ഇതു കാതലായ ഒരു കുഴപ്പമല്ല, ഗവേഷകന്റെ തലവേദനയാണ്. ദൈർഘ്യവും കവിതയും ഒന്നിച്ചുപോകില്ല എന്നൊരു ആരോപണമുണ്ട്. ഭാവഗീതവും ഗീതകവും ആണെങ്കിൽ ചെറുതു മതി. പക്ഷേ ആഖ്യാനകാവ്യത്തിന് ദൈർഘ്യം അനുപേക്ഷണീയം. കാളിദാസൻ തന്നെ പറഞ്ഞല്ലോ 'രിക്തഃ സർവോ ഭവതി ഹി ലഘുഃ പൂർണ്ണതാഗൗരവായ" എന്ന്. ഈ കാവ്യത്തിനു പൂർണ്ണതയുടെ ഗൗരവമുണ്ട്. ആ നിലയിൽ ഉജ്ജയിനി ഒ.എൻ.വിയുടെ മാസ്ററർ പീസാണ്.





ലാലു ജോസഫ്

ജെ. രാജശേഖരൻനായർ

# മഹർഷി ഭരദ്വാജിന്റെ വൈമാനിക ശാസ്ത്രം

**കരയിലും കടലിലും ആകാശത്തും ഒരേപോലെ സഞ്ചരിക്കാൻ പക്വമായ ഒരുതരം യുദ്ധവാഹനം പുരാതന ഭാരതത്തിലുണ്ടായിരുന്നു. ഈ വാഹനത്തെക്കുറിച്ച് 'യന്ത്രസർവ്വസ്വം' എന്ന മഹർഷി ഭരദ്വാജിന്റെ ബൃഹദ് ഗ്രന്ഥത്തിലാണ് വിവരിക്കുന്നത്. പക്ഷികളെപ്പോലെ ആകാശത്തിൽ പറന്ന ഈ പ്രാചീന ഭാരതീയ വാഹനത്തെ വിമാനം എന്നുതന്നെ വിളിക്കാം. 'യന്ത്രസർവ്വസ്വ'ത്തിന്റെ 40–ാം അദ്ധ്യായത്തിലാണ് വൈമാനിക ശാസ്ത്രത്തെക്കുറിച്ച് വിവരിക്കുന്നത്. ഏറനോട്ടിക്സിന്റെ ആ പുരാതനശാസ്ത്രം പരിചയപ്പെടുത്തുകയാണിവിടെ.**

തെററ്. ചരിത്രം തെററ്. ഉരുവിട്ടു പഠിച്ച പാഠങ്ങളും മനഃപാഠമാക്കിയ പേരുകളും തെററ്. വ്യോമയാന ചരിത്രത്തിന്റെ അലകും പിടിയും തെററ്.

റൈറ്റ് സഹോദരർ തടിയിലും ഫൈബറിലുമായിത്തീർത്ത വിമാനം യന്ത്രശക്തിയാൽ ആകാശത്ത് ഒഴുകിനീങ്ങിയതിനും എത്രയോ നൂറു തലമുറകൾക്കുമുമ്പ് ലോഹനിർമ്മിത വിമാനങ്ങൾ യുദ്ധത്തിന്റെ ആസുരസൗന്ദര്യം ആകാശത്തിന്റെ അകത്തളങ്ങളിൽപ്പോലും കൊണ്ടെത്തിച്ചിരുന്നു. കണ്ണഞ്ചിക്കുന്ന വേഗത്തിൽ പാഞ്ഞും, മേഘത്തിനുള്ളിൽ ഒളിച്ചും, നട്ടുച്ചയ്ക്ക് ആകാശത്തിൽ ഇരുളുവിതറി ഞൊടിയിടകൊണ്ട് അപ്രത്യക്ഷമായും, സർപ്പംപോലെ പുളഞ്ഞും, അഗ്നിഗോളങ്ങൾ ഉതിർത്തും, രാസായുധങ്ങൾ പ്രയോഗിച്ചും എത്രയോ യുദ്ധവിമാനങ്ങൾ ദൗത്യം പൂർത്തിയാക്കി പാളയത്തിൽ തിരിച്ചെത്തിയിരുന്നു. കാററിന്റെ മാത്രം ശക്തികൊണ്ടു പറക്കുന്ന വിമാനങ്ങൾ. കാററിന്റെ ഗതിവിഗതികൾക്കനുസരിച്ച് ഉയർന്നുപൊങ്ങിയശേഷം ഇന്ധനം ഉപയോഗിച്ച് ഇൗററുപോലെ പായുന്ന വിമാനങ്ങൾ. നിന്നയിടത്തുനിന്ന് ഒരിഞ്ചുപോലും മുന്നോട്ട് ഉരുണ്ടുനീങ്ങാതെ ഹെലികോപ്ററർ കണക്കെ ഉയരുന്ന വിമാനങ്ങൾ. കൃത്രിമ ഉപഗ്രഹങ്ങളെപ്പോലെ സൗരോർജ്ജം ഉപയോഗിച്ചു പറക്കുന്ന യാത്രാവിമാനങ്ങൾ. ആകാശത്തും കരയിലും ഒരുപോലെ സഞ്ചരിക്കാൻ കഴിയുന്നതും, ഞൊടിയിടകൊണ്ട് ബോട്ടായി മാറി വെള്ളത്തിൽ തെന്നിനടക്കാനും അന്തർവാഹിനി കണക്കെ ഊളിയിട്ടു നീങ്ങാനും കഴിവുള്ള വിമാനങ്ങൾ.

അവിശ്വസനീയതയുടെ ഈ ഘോഷയാത്ര പക്ഷേ, സത്യമാണ്. 'വൈമാനിക ശാസ്ത്രം' എന്ന അതിപുരാതന സംസ്കൃത ഗ്രന്ഥമാണ് സ്ഫടികപ്പാത്രം പൊട്ടിച്ച് സത്യത്തെ നമുക്ക് മുഖത്തോടു മുഖം നിർത്തുന്നത്. ഗ്രന്ഥകർത്താവ് ഭരദ്വാജ് നമുക്കത്ര പരിചിതനല്ല. എന്നാൽ ഘൃതാചിയുടെ നഗ്നത കണ്ട് കാമം ഉണർന്ന മഹർഷി ഭരദ്വാജിനെ നമ്മൾ അറിയും. ടെസ്ററ് ട്യൂബിന്റെ സുതാര്യതയില്ലാത്ത മുളന്തണ്ടിനുള്ളിൽ ജന്മമെടുത്ത ഭരദ്വാജിന്റെ പുത്രൻ ദ്രോണരെ നമ്മൾ അറിയും. പുരാണങ്ങളുടേയും ഇതിഹാസങ്ങളുടേയും അങ്ങേത്തലയ്ക്കൽനിന്ന് മഹർഷി ഭരദ്വാജ് നമ്മോടു സംവേദിക്കുന്നു.

'യന്ത്ര സർവ്വസ്വം' എന്ന ഭരദ്വാജിന്റെ ബൃഹദ് ഗ്രന്ഥത്തിന്റെ 40–ാം അദ്ധ്യായമാണ് 'വൈമാനിക ശാസ്ത്രം'. 100 വിഷയങ്ങളെക്കുറിച്ചുള്ള 500 സൂത്രങ്ങളാണ് വൈമാനിക ശാസ്ത്രം. തന്റെ രചന നാരായണൻ, ശൗനകൻ, ഗാർഗൻ, വചസ്പതി, ചക്രായനി, ധുന്ദിനാഥൻ എന്നിവരുടെ 'വിമാനചന്ദ്രിക', 'വ്യോമയാന തന്ത്ര', 'യന്ത്രകല്പ', 'യാനബിന്ദു', 'കേതയാന പ്രദീപിക', 'വ്യോമയാന അർക്ക പ്രകാശ' എന്നീ ഗ്രന്ഥങ്ങളുടെ സഹായത്തോടെയാണ് നടന്നതെന്ന് ആമുഖത്തിൽ പറയുന്നുണ്ട്.

പക്ഷികളെപ്പോലെ വേഗതയുള്ളതിനാൽ ഈ യന്ത്രത്തെ വിമാനം എന്നു വിളിക്കാം എന്നു തുടങ്ങുന്ന ഒന്നാം സൂത്രത്തിൽ ആരംഭിച്ച് കരയിലും കടലിലും ആകാശത്തും ഒരുപോലെ സഞ്ചരിക്കാൻ പക്വമായ സാങ്കേതികമേന്മ പുലർത്തുന്ന ത്രിപുരവിമാനത്തെക്കുറിച്ചുള്ള വിവരണമടങ്ങുന്ന അഞ്ചാമത്തെ സൂത്രത്തിൽ എത്തുമ്പോൾ ഏറോനോട്ടിക്സിനെക്കുറിച്ചുള്ള ചലനചിത്രം കാണുന്നതിനേക്കാൾ ശക്തമായ അനുഭവമാണ് വായനക്കാരനുണ്ടാവുക. ടെലഗ്രാഫിക് കോഡുകൾപോലുള്ള ഭരദ്വാജിന്റെ സൂത്രങ്ങൾക്ക് പില്ക്കാലത്ത് ഭൂതാനന്ദൻ വ്യാഖ്യാനം നല്കി. ഈ വ്യാഖ്യാനങ്ങളുടെ സഹായമില്ലാതെ ശരാശരി വായനക്കാരന് സൂത്രങ്ങളുടെ അർത്ഥം മനസ്സിലാകില്ല. ഉദാഹരണത്തിന്, ഒന്നാം അദ്ധ്യായത്തിലെ നാലാം സൂത്രം 'ചുഴികൾ' എന്ന ഒററ വാക്കാണ്. ഇത് വായുമണ്ഡലത്തിലെ ചുഴികളാണെന്ന് നമുക്കു മനസ്സിലായേക്കും. എന്നാൽ വായുമണ്ഡലത്തിലെ അനേകം ചുഴികളിൽ വിമാനപാതയിൽ വരുന്നവ അഞ്ചെണ്ണമാണെന്നും, അത് രേഖാപഥത്തിലെ ഊർജ്ജച്ചുഴിയും, മണ്ഡലപഥത്തിലെ കാററിന്റെ ചുഴിയും, കക്ഷ്യപഥത്തിലെ സൗരരശ്മികളുടെ ചുഴിയും, ശക്തിപഥത്തിൽ ഉണ്ടാകാറുള്ള ശീതപ്രവാഹങ്ങളുടെ ചുഴിയും, കേന്ദ്രപഥത്തിലെ ഘർഷണച്ചുഴിയുമാണെന്ന് വ്യാഖ്യാനത്തിലൂടെ മാത്രമേ മനസ്സിലാകൂ. ആധികാരിക സംസ്കൃതഗ്രന്ഥങ്ങൾ അപഗ്രഥിച്ചാണ് ഭൂതാനന്ദൻ ഈ വ്യാഖ്യാനം നടത്തിയിരിക്കുന്നത്.

20–ാം നൂററാണ്ടിൽ, കൃത്യമായിപ്പറഞ്ഞാൽ 1923–ൽ ബാംഗ്ലൂരിലെ സംസ്കൃത പണ്ഡിതനായ അനേകൽ സുബ്ബരായ ശാസ്ത്രി ഭരദ്വാജിന്റെ സൂത്രങ്ങളും അതിന് ഭൂതാ

നന്ദൻ നല്കിയ വ്യാഖ്യാനവും ഇംഗ്ളീഷി ലേക്കു വിവർത്തനം ചെയ്തു. താളിയോല യിൽനിന്ന് അടർത്തിയെടുത്ത ഈ പുരാതന ശാസ്ത്ര സൗന്ദര്യം എന്നിട്ടും അധികമാരും അറിയാതെ പോയി. മൈസൂറിലെ അന്താ രാഷ്ട്ര സംസ്കൃത ഗവേഷണ അക്കാദമി ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുള്ള ശാസ്ത്രി യുടെ ഇംഗ്ളീഷ് പരിഭാഷയാണ് ഈ റിപ്പോർട്ടിനാധാരം. സുബ്ബരായ ശാസ്ത്രിയുടെ മാർഗ്ഗനിർദ്ദേശത്തിൽ ററി.കെ. എല്ലപ്പ (T.K. Ellappa) വരച്ച വിമാനങ്ങളുടെ ഔട്ട്ലൈൻ സ്കെച്ചുകൾ അതേപടി ഇവിടെ പകർത്തുന്നു.

എട്ട് അദ്ധ്യായങ്ങളിൽ ഏററവും പ്രധാന പ്പെട്ടത് അഞ്ചാം അദ്ധ്യായമാണ്. വിമാന ത്തിന് അവശ്യം വേണ്ട യന്ത്രങ്ങളെക്കുറിച്ചും വിമാനം ഉപയോഗിക്കുന്ന ശക്തികളെക്കുറി ച്ചുമാണിത്. അഗ്നി, ഭൂമി, സൂര്യൻ, ചന്ദ്രൻ, വായു, ജലം, ആകാശം എന്നീ ഏഴു സ്രോതസ്സുകളിൽനിന്നുള്ള ഏഴു ശക്തികളുടെ സഹായത്താലാണ്, വിമാനം പ്രവർത്തിക്കു ന്നത്. ഈ ശക്തികൾ ഉല്പാദിപ്പിക്കുന്ന ഏഴ് യന്ത്രങ്ങൾ ഉൾപ്പെടെ 32 യന്ത്രങ്ങളാണ് പ്രധാനമായും വിമാനത്തിലുള്ളത്. ഈ യന്ത്രങ്ങളുടെ നിർമ്മാണത്തെ സംബന്ധിച്ചും മററും 'യന്ത്ര സർവ്വസ്വ'ത്തിൻെറ ഏഴാം അദ്ധ്യായത്തിൽ ഭരദ്വാജൻതന്നെ പറഞ്ഞിട്ടുള്ള കാര്യങ്ങളാണ് വ്യാഖ്യാനമായി ചേർത്തിട്ടു ള്ളത്. പറക്കാൻ സഹായിക്കുന്നവയും, പ്രകൃ തിയുടെ വിനാശ ശക്തികളിൽനിന്നു വിമാ നത്തെ രക്ഷിക്കുന്നവയും, ശത്രുവിമാനങ്ങ ളുടെ ആക്രമണങ്ങൾക്ക് പരിച കാട്ടുന്നതും, ശത്രു സംഹാരലക്ഷ്യമുള്ളവയുമാണ് ഈ 32 യന്ത്രങ്ങൾ.

## വിശ്വക്രിയാദർപ്പണം

നിരീക്ഷണത്തിനുവേണ്ടിയുള്ള ഒരു കണ്ണാടി, കുറുകേ ദ്വാരമിട്ട ഒരു സ്ഫടികമുത്ത്, വൈദ്യുതിയന്ത്രം, ഇലക്ട്രിക് വയർ, ഗോബ് ലററിൻെറ ആകൃതിയുള്ള മറെറാരു കണ്ണാടി, രസം നിറച്ച ഒരു പാത്രം ഇവയാണ് ഈ യന്ത്രത്തിൻെറ മുഖ്യ ഭാഗങ്ങൾ. വിമാനം സഞ്ചരിക്കുന്ന പാതയ്ക്കു ചുററുമുള്ള വസ്തു ക്കൾ ക്യാമറയിൽ എന്നപോലെ വിശ്വക്രിയാ ദർപ്പണത്തിൽ തെളിയുന്നു. വിമാനത്തിൻെറ ഏതു ഭാഗത്തേക്കും തിരിക്കാവുന്ന സംവിധാ നവും ഈ യന്ത്രത്തിനുണ്ട്. വൈമാനികൻെറ കൈയെത്തുന്ന ദൂരത്ത് കറങ്ങുന്ന പീഠത്തി ലാണ് ഇതിൻെറ സ്ഥാനം.

## ശക്ത്യാകർഷണ യന്ത്രം

വായുമണ്ഡലത്തിൻെറ ഉപരിതലങ്ങ ളിലെ പ്രവാഹങ്ങളും ഋതുഭേദങ്ങൾക്കനുസ രിച്ച് മാറിവരുന്ന കാററുകളും വിമാനത്തിന് ഹാനികരമായ ഒട്ടേറെ ശക്തികളെ സൃഷ്ടി ക്കുന്നു. ഇവയെ അപേക്ഷിച്ച് ശക്തമായ മറെറാരു ശക്തി കൃത്രിമമായുണ്ടാക്കി അവ യുടെ ശക്തി ചോർത്തിക്കളയുന്നതാണ് ഈ യന്ത്രം. കാന്തം, ഘർഷണം, അമ്ളം, സ്ഫടികം, സൗരോർജ്ജം ഇവയുടെ സംയു ക്ത പ്രവർത്തനത്തിലൂടെയാണ് യന്ത്രം ഈ ശക്തി വികസിപ്പിച്ചെടുക്കുന്നത്.

## പരിവേഷക്രിയ യന്ത്രം

മഴ, മിന്നൽ, മേഘം, നക്ഷത്രം, ആകാശം ഇവയുടെ ശക്തിയിൽനിന്ന് ഒരുതരം പ്രഭ സൃഷ്ടിച്ച് വിമാനത്തിന് ആവരണമിടുന്ന യന്ത്രമാണിത്. സൂര്യരശ്മികളെ കൂടുതലായി ആകർഷിക്കാൻ ഈ പ്രഭയ്ക്കു കഴിയുന്നു. വിമാനത്തിൻെറ കടിഞ്ഞാൺപോലെ മാറുന്ന ഈ സൂര്യരശ്മികൾ സുരക്ഷാപഥത്തിലൂടെ വിമാനത്തെ നയിക്കുന്നു. ഗ്ളാസ്സ് കുഴലുകൾ, എട്ടുതരം അമ്ളം, സ്ഫടികം, കണ്ണാടി ഇവയുടെ പ്രവർത്തനത്തിലൂടെയാണ് പ്രഭ സൃഷ്ടിക്കുന്നത്.

## അംഗോപ സംഹാരക യന്ത്രം

സൂര്യചന്ദ്രതാരങ്ങൾ സദാ നീങ്ങി ക്കൊണ്ടിരിക്കുന്ന ഗഗനപാതയിൽ നാനാ തരത്തിലുള്ളതും പരസ്പരവിരുദ്ധവുമായ ശക്തികൾ കൂട്ടിമുട്ടുമ്പോൾ സർവ്വസംഹാര മായ ശക്തിപ്രവാഹങ്ങൾ ഉണ്ടാകുന്നു. വിമാനം ചാമ്പലാക്കാൻ ഇവയ്ക്കു കഴിയും. ചുടളക്കുന്ന യന്ത്രങ്ങളുടെ സഹായത്തോടെ വൈമാനികൻ ഈ ശക്തികളുടെ വരവ് മുൻകൂട്ടി അറിയുന്നു. പിന്നീട്, അംഗോപ സംഹാരക യന്ത്രത്തിൻെറ പ്രവർത്തനത്തി ലൂടെ വിമാനത്തിൻെറ വിടർന്ന ഭാഗങ്ങൾ മടക്കി ഒതുക്കിവച്ച് ആ ശക്തിപ്രവാഹത്തിൽ നിന്നും വിമാനത്തെ സംരക്ഷിക്കുന്നു.

## വിസ്തൃതക്രിയ യന്ത്രം

ഭൂമി, കടൽ, മേഘം, വൈദ്യുതി ഇവയിൽ നിന്നുള്ള ചില ശക്തികൾ ചില സമയങ്ങളിൽ സമന്വയിച്ച് വിശ്വംബരി എന്ന ശക്തിയുണ്ടാ കുന്നു. ഭൂമിയിൽനിന്നുയരുന്ന ഈ ശക്തി അതിവേഗത്തിൽ സഞ്ചരിക്കുന്നതും കടുത്ത ചൂടുള്ളതുമാണ്. ആകാശപഥത്തിലെത്തി ഇത് വിമാനത്തെ ആവരണം ചെയ്യുന്നു. 'വിശ്വംബ രി'യുടെ വിഷമവൃത്തത്തിൽനിന്ന് വിമാ നത്തെ പുറത്തുകടത്തിയില്ലെങ്കിൽ, അത് യാത്രക്കാർക്ക് ശാരീരികക്ഷതം നല്കും; തലച്ചോറ് മരവിപ്പിക്കും. യന്ത്രത്തിനുള്ളിലെ ചക്രങ്ങൾ അതിവേഗം പ്രവർത്തിപ്പിച്ച്, 'വിശ്വംബരി'യെ ചുററിക്കറക്കി, വാപൊളിച്ചു നില്ക്കുന്ന ഉലകൾക്കുള്ളിലാക്കി, അവിടെ നിന്ന് കുഴൽവഴി വിമാനത്തിൻെറ പുറത്തേ ക്കൊഴുക്കിക്കളയുന്ന സംവിധാനമാണ് ഈ യന്ത്രത്തിനുള്ളത്.

## വൈരൂപ്യദർപ്പണ യന്ത്രം

നാശം വിതയ്ക്കാനായി ശത്രുവിമാന ങ്ങൾ പാഞ്ഞടുക്കുമ്പോൾ ശത്രുക്കളെ ഭയ ചകിതരാക്കുന്ന ഒരു കണ്ണാടിയാണ് ഇതിൻെറ പ്രധാന ഭാഗം. പീഠം, വൈദ്യുതി ദണ്ഡ്, പുകക്കുഴൽ, എണ്ണ, മൂന്നുവീലുള്ള സ്പ്രിംഗ്, പുക കത്തിക്കാനുള്ള യന്ത്രം എന്നിവയാണ് മററു ഭാഗങ്ങൾ. എണ്ണയിൽ വൈദ്യുതി കടത്തി വിഷപ്പുക സൃഷ്ടിച്ച്, പുകയുടെ മൂന്നിൽ രണ്ടുഭാഗം കുഴൽവഴി ശത്രുവിമാ നത്തിൻെറ നേർക്ക് ശക്തിയായി ഒഴുക്കുന്നു. ഇത് ശത്രുവിമാനത്തെ ആവരണം ചെയ്യുന്ന മുറയ്ക്ക് എണ്ണ കത്തിച്ച് ജ്യോതിസ്തംഭത്തിൽ വയ്ക്കുന്നു. ചുവന്ന പ്രകാശം പരത്തുന്ന ജ്യോതിസ്തംഭത്തിലേക്ക് വൈദ്യുതി കടത്തി വിട്ട് കണ്ണഞ്ചിപ്പിക്കുന്ന പ്രഭയോടെ മാരിവി ല്ലിൻെറ വർണ്ണരാജി സൃഷ്ടിക്കുന്നു. ഈ വർണ്ണപ്രഭയിലേക്ക് നേരത്തേ സൃഷ്ടിച്ച വിഷപ്പുകയുടെ ബാക്കിഭാഗം ശക്തിയായി തെറിപ്പിച്ച് ആ പ്രകാശം വൈരൂപ്യദർപ്പണ ത്തിൽ പതിപ്പിക്കും. അതിശക്തമായ കണ്ണാടി അതിനെ ആയിരംമടങ്ങ് പ്രകാശമുള്ളതാക്കി മാററി ശത്രുവിമാനത്തിൻെറ നേരേ തിരിച്ചു വിടുന്നു. കൊടുംപ്രകാശത്തിൽ ശത്രുയോദ്ധാ ക്കൾ അന്ധരായിപ്പോകുന്നതിനിടയ്ക്ക് വിമാ നം ശത്രുക്കളുടെ ശ്രദ്ധയിൽനിന്നു മാററി ക്കൊണ്ടു പോകാൻ കഴിയും. മാത്രമല്ല, നേരത്തേതന്നെ ശത്രുവിമാനത്തെ ആവരണം ചെയ്തിരിക്കുന്ന വിഷപ്പുക ഇതിനകം അ തിൻെറ പ്രവർത്തനം തുടങ്ങിക്കഴിഞ്ഞിരിക്കും.

## പത്മചക്രമുഖ യന്ത്രം

താമരപോലെ വിടരുന്ന കണ്ണാടിദളങ്ങളും, ഉലകളും, കുഴലുകളുമാണ് ഈ യന്ത്രത്തിൻെറ പ്രധാന ഭാഗങ്ങൾ. ഋതുസന്ധികളിൽ ആകാശ ത്തിലേയും കടലിലേയും ചില ശക്തികൾ വിമാനപഥത്തിലേക്കുയരുന്നു. ഉയരങ്ങളിൽ വച്ച് ഇവ കൊടുങ്കാററായി പരിണമിക്കുന്നു. വിമാനം തവിടുപൊടിയാക്കാനും യാത്രിക രുടെ തൊലിയിൽ മസൂരിപ്പൊള്ളൽപോലുള്ള കുമിളകൾ വിതറാനും ഇവയ്ക്കു കഴിയും. വിമാനത്തിൻെറ വടക്കും കിഴക്കും ഭാഗത്ത് നിരനിരയായി സ്ഥാപിച്ചിട്ടുള്ള പത്മചക്രമുഖ യന്ത്രത്തിൻെറ ദളങ്ങൾ ആവശ്യാനുസരണം വിടർത്താനും ചുരുക്കാനും പ്രത്യേകം സ്വിച്ചു ണ്ട്. ദളങ്ങൾ ആവാഹിക്കുന്ന കാററ് വാപിളർന്നു നില്ക്കുന്ന ഉലകൾ ഉള്ളിലാക്കി, വിമാനത്തിന് ആപത്തുണ്ടാക്കാത്ത രീതിയിൽ കുഴലുകൾ വഴി മറെറാരു വഴിയിലേക്കു ഗതിമാററി പുറത്തുകളയുന്നു.

## കുന്തിനീശക്തിയന്ത്രം

വേനൽ മദ്ധ്യത്തിൽ സൂര്യരശ്മികളുടെ മൂന്നും അഞ്ചും പത്തും ഇനങ്ങൾ ഒന്നുചേർന്ന് 'കുലക' എന്ന കൊടും താപം സൃഷ്ടിക്കുന്നു. തിളയ്ക്കുന്ന കുലകയ്ക്ക് നിഷ്പ്രയാസം വിമാനത്തെ ചാരമാക്കാൻ കഴിയും. അഗ്നിയെ ജലംകൊണ്ടു ശമിപ്പിക്കുന്നതുപോലെ വലിയ ഒരു സ്ഫടികപ്പാത്രത്തിൽ കൃത്രിമമായി കൊടും ശൈത്യം സൃഷ്ടിച്ച്, 'കുലക'യെ നാളങ്ങളിലൂടെ ആവാഹിച്ച് സ്ഫടികപ്പാത്ര ത്തിനുള്ളിലേക്കു പ്രവഹിപ്പിച്ച് നിർവീര്യ മാക്കുന്നു.

## പുഷ്പിനീയന്ത്രം

വസന്തത്തിൽ തെക്കുകിഴക്കുനിന്ന് 'സൗരി ക' എന്ന ശക്തിയും ഉഷ്ണകാലത്ത് വടക്കുപടിഞ്ഞാറുനിന്ന് 'പഞ്ചശിഖ' എന്ന ശക്തിയും ഉണ്ടാകുന്നു. 'പഞ്ചശിഖ'യിൽ രണ്ടുതരം വിഷങ്ങളുണ്ട്. പുറത്തു ചൂടും അകത്ത് ശൈത്യപാളിയുമുള്ള ശക്തിപ്രവാഹ മാണ് 'സൗരിക'. 'പഞ്ചശിഖ'യിലെ വിഷാംശം ചോർത്തിക്കളയാനും 'സൗരിക'യിലെ ചൂടുള്ള പ്രതലവും തണുത്ത ഉള്ളും വേർതിരിച്ചെടുത്ത് വൈമാനികൻെറ മുറിയിൽ ശീതോഷ്ണ സന്തുലനം (air conditioned effect) ഉണ്ടാ ക്കാനും കഴിയുന്ന പുഷ്പിനീയന്ത്രം വിമാന ത്തിൻെറ തെക്കുഭാഗത്താണ് സ്ഥാപിച്ചിട്ടു ള്ളത്.



രുക്മവിമാനത്തിൻെറ പാർശ്വവീക്ഷണം

## പിഞ്ജുള ദർപ്പണം

വിലവഴിക്കു വീശുന്ന കാററുകൾ കൂട്ടിമുട്ടി ചുഴികളായി മാറുമ്പോൾ ഉണ്ടാകുന്ന മിന്ന ലിൻെറ ക്ഷതമേററ് വിമാനം തകർന്നേക്കാം. ഈ അവസ്ഥ നേരിടാൻ വിമാനത്തിൻെറ തെക്കുഭാഗത്ത് വൈമാനികൻെറ കൈയുയര ത്തിൽ സ്ഥാപിച്ചിരിക്കുന്ന യന്ത്രമാണ് പിഞ്ജുള ദർപ്പണം. പിഞ്ജുള ഗ്ളാസ്സിൽത്തീർത്ത എട്ടു ദളങ്ങളുള്ള താമര വിടർത്തി ഇലക്ട്രിക് വയർ കോയിലുകൾ വഴി മിന്നൽപ്പിണരുക ളിലെ വൈദ്യുതി ആവാഹിച്ചെടുത്ത് നിർവ്വീ ര്യമാക്കുന്നു.

## നാളപഞ്ചക യന്ത്രം

വിമാനത്തിനകത്തുള്ള പുക പുറത്തേക്കു തള്ളിക്കളയാനുള്ള യന്ത്രമാണിത്. കാന്ത ശക്തിയുള്ള ഇരുമ്പ്, മൈക്ക, ആമത്തോട് തുടങ്ങി അഞ്ചു പദാർത്ഥങ്ങൾ പ്രത്യേക അനുപാതത്തിൽ കോവയിൽ വച്ചുരുക്കി തണുപ്പിച്ചെടുക്കുന്ന സ്വർണ്ണനിറമുള്ള മിശ്ര ലോഹംകൊണ്ടു തീർത്ത അഞ്ചു കുഴലുകളും പുകവലിച്ചെടുക്കുന്ന അഞ്ചു സ്ഫടികങ്ങളു മാണ് ഈ യന്ത്രത്തിൻെറ ഭാഗങ്ങൾ. വിമാനത്തിൻെറ നാലുവശത്തേക്കും, മുകളി ലേക്കുമായി അഞ്ചു ദിശകളിലേക്ക് ഈ യന്ത്രം പുക തള്ളിക്കളയുന്നു.

## ഗുഹാഗർഭ യന്ത്രം

വിമാനം താഴ്ന്നു പറക്കുകയും ഭൂമിയിൽ ഇറങ്ങുകയും ചെയ്യുന്ന സമയത്ത് അവയെ നശിപ്പിക്കാൻ ശത്രുക്കൾ പാകിയിട്ടുള്ള ബോംബുകളും കുഴിച്ചിട്ടിട്ടുള്ള മൈനുകളും കണ്ടുപിടിക്കാനുള്ള സംവിധാനമാണീ യന്ത്രം. ത്രികോണാകൃതിയിലും ചതുരാകൃതിയിലും വൃത്താകൃതിയിലുമുള്ള അതിശക്തമായ മൂന്നു കണ്ണാടികൾ വഴിയാണ് ഇതു സാദ്ധ്യമാകു ന്നത്. വിമാനത്തിനു താഴെ ഭൂമിയെ നോക്കി യാണ് വൃത്തദർപ്പണത്തിൻെറ നില. ചതു രാകൃതിയിലുള്ള കണ്ണാടി മുകളിൽ. രണ്ടി ൻെറയും വടക്കുഭാഗത്തായി അഞ്ചു വശമുള്ള വില്ലാവരിയിൽ ഘടിപ്പിച്ച ത്രികോണാകൃതി യിലുള്ള കണ്ണാടി. ഈ കണ്ണാടിക്കു മുഖം കാട്ടി ഒരു തുണിസ്ക്രീൻ. പ്രതിഫലിക്കുന്ന ബിംബങ്ങൾ രേഖപ്പെടുത്താൻ ശേഷിയുള്ള രാസപദാർത്ഥങ്ങൾ പൂശി തയ്യാറാക്കി എടു ത്തതാണ് ഈ സ്ക്രീൻ. ദർപ്പണങ്ങളുടെ സഹായത്തോടെ ഭൂമിയിൽ ഒളിപ്പിച്ചിട്ടുള്ള ബോംബ്, മൈൻ മുതലായവ കണ്ടെത്തി, അവ സ്ക്രീനിൽ പതിപ്പിച്ച്, സ്ക്രീനിൽ ലേപനം ചെയ്തിട്ടുള്ള രാസപദാർത്ഥങ്ങളുടെ സഹായത്തോടെ ഛായാചിത്രമാക്കി മാററുന്നു. വിമാനത്തിൻെറ ഗതി മാററുകയോ, ബോംബു കൾ നശിപ്പിക്കുകയോ ആണ് അടുത്ത ഘട്ടം.

## തമോയന്ത്രം

ശത്രുവിമാനങ്ങളിൽനിന്ന് രാസായുധ പ്രയോഗം ഉണ്ടാകാം. ഏതു വിമാനത്തിനെ തിരെയാണോ അതു പ്രയോഗിക്കുന്നത്, ആ വിമാനത്തിലെ യാത്രക്കാർ വിഷപ്പുക ശ്വസിച്ച് മരിച്ചെന്നും വരും. ശത്രുവിൻെറ രാസായുധ പ്രയോഗംതന്നെ അസാദ്ധ്യമാക്കുംവിധം വി മാനത്തെ ഇരുട്ടിൽ ഒളിപ്പിച്ച് ശത്രുവിൻെറ കണ്ണിൽനിന്ന് അതിനെ മറയ്ക്കുക എന്ന താണ് തമോയന്ത്രത്തിൻെറ ധർമ്മം. സൂര്യ പ്രകാശം വലിച്ചെടുക്കുന്ന ഒരു കുഴൽ, ഇരുട്ടു

വർദ്ധിപ്പിക്കുന്ന ഒരു കണ്ണാടി, സ്ഫടികം, അമ്ളം എന്നിവയുടെ സഹായത്തോടെ വിമാനത്തിനകത്തും പുറത്തും കൃത്രിമമായി ഇരുട്ടു പരത്താൻ ഈ യന്ത്രത്തിനു കഴിയും. വിമാനത്തിൻെറ പിറകുവശത്ത് പഞ്ചവാത സ്കന്ദനാളത്തിൻെറ വടക്കുപടിഞ്ഞാറു ഭാഗത്തായിട്ടാണ് ഈ യന്ത്രം സ്ഥാപിച്ചിരിക്കുന്നത്.



## പഞ്ചവാത സ്കന്ദനാളം

വായുവിൻെറ പാളികൾ തമ്മിൽത്തട്ടി ഞെരുങ്ങുമ്പോൾ അനേകം ശക്തിപ്രവാഹങ്ങൾ ഉണ്ടാകും. ഇവയിൽ പലതിലും വിഷാംശമുണ്ട്. ഈ വിഷപ്രവാഹങ്ങളിൽ നിന്ന് വിമാനത്തെ മോചിപ്പിക്കുന്നത് പഞ്ചവാത സ്കന്ദനാളം എന്ന യന്ത്രമാണ്. വിമാനത്തിൻെറ പിറകുവശത്താണ് ഇതിൻെറ സ്ഥാനം. വാതധാരണം എന്ന മിശ്രിതലോഹം കൊണ്ടു തീർത്ത അഞ്ചു കുഴലുകൾ, അവയോടു ഘടിപ്പിച്ചിട്ടുള്ള അഞ്ച് ഉലകൾ, ഒരു ചക്രം ഇവയാണ് യന്ത്രത്തിൻെറ പ്രധാന ഭാഗങ്ങൾ. വിമാനത്തിൻെറ ഇരുവശത്തും ഈരണ്ടു വീതവും അടിഭാഗത്ത് ഒന്നും എന്ന രീതിയിലാണ് കുഴലുകൾ സ്ഥാപിച്ചിട്ടുള്ളത്. ചക്രം വേഗത്തിൽ കറക്കി വിഷപ്പുക വലിച്ചെടുത്ത് ഉലവഴി കുഴലിനുള്ളിലാക്കി വിമാനത്തിൻെറ പുറത്തേക്കൊഴുക്കുന്നു.

## രൗദ്രീ ദർപ്പണയന്ത്രം

വസന്തത്തിനും വേനലിനുമിടയ്ക്കുള്ള ഒരു പ്രത്യേക കാലയളവിൽ ഭൂമിയുടേയും സൂര്യൻെറയും അച്ചുതണ്ടിൻെറ തെക്കുകിഴക്കു ഭാഗത്തുനിന്നു വരുന്ന രശ്മികൾ സർവ്വസംഹാരികളായി മാറും. ഈ രശ്മികളുടെ സാമീപ്യം മനസ്സിലാക്കിയ ഉടൻ വൈമാനികൻ രൗദ്രീ ദർപ്പണയന്ത്രം പ്രവർത്തിപ്പിക്കാനുള്ള സ്വിച്ചിടുന്നു. വിമാനത്തിൻെറ അടിയിൽ സ്ഥാപിച്ചിട്ടുള്ള കണ്ണാടികൊണ്ടു നിർമ്മിച്ച ദളങ്ങൾ ഒരു കുടയെന്നപോലെ വിടർന്ന് വിമാനത്തിനു കവചം തീർക്കുന്നു.

## വാതസ്കന്ദനാള യന്ത്രം

ആകാശത്തിൻെറ നാലാംപാളിയിലൂടെ സഞ്ചരിക്കുന്ന സമയത്ത് വായുമണ്ഡലത്തിലെ 122 ഇനം പ്രവാഹങ്ങളിൽ ചിലത് വിമാനത്തിൽ കടുത്ത മർദ്ദം ഏല്പിച്ച് വിമാനത്തിൻെറ ചലനം വളഞ്ഞും പുളഞ്ഞും ഉള്ളതാക്കുന്നു. ഈ വായുപ്രവാഹങ്ങളിൽ നിന്ന് വിമാനത്തെ രക്ഷിക്കുന്നത് വാതസ്കന്ദനാള യന്ത്രമാണ്. വിമാനത്തിൻെറ അടിഭാഗത്താണ് ഇതിൻെറ സ്ഥാനം. വാതസ്തംഭനം എന്ന മിശ്രലോഹംകൊണ്ടു നിർമ്മിച്ച തുറന്ന വായോടുകൂടിയ ആറു കുഴലുകൾ വിമാനത്തിൻെറ വാലററത്തും വശങ്ങളിലും നടുവിലുമായി സ്ഥാപിച്ചിട്ടുണ്ട്. ഓരോ കുഴലിൻെറയും വായ്‌വട്ടത്തിൽ കാററ് വലിച്ചെടുക്കുന്ന ഓരോ സ്ഫടികമുണ്ട്. ഓരോ കുഴലിനോടും ചേർന്ന് ഓരോ ചക്രവും. ചക്രം വേഗത്തിൽ കറക്കി ഈ വായുപ്രവാഹങ്ങളെ ആവാഹിച്ച് സ്ഫടികംവഴി കുഴലിനുള്ളിലേക്കു വലിച്ചെടുത്ത് പുറത്തു കളയുന്നു.

## വൈദ്യുത് യന്ത്രം

മഴക്കാലത്തിൻെറ തുടക്കത്തോടെ മിന്നലുകളുടെ വരവായി. അഞ്ചിനം മിന്നലുകളിൽ വരുണി, അഗ്നിമുഖി എന്നിവ വളരെ ശക്തിയുള്ളവയാണ്. വിമാനത്തിലെ രൗദ്രീ ദർപ്പണം ഇവയെ ആകർഷിക്കാനും തുടർന്നുണ്ടാകുന്ന വൈദ്യുതിപ്രവാഹത്തിൽ വിമാനം കത്തിച്ചാമ്പലാകാനും ഇടയുണ്ട്. വിമാനത്തിൻെറ മുമ്പിലും വലതുഭാഗത്തുമായി സ്ഥാപിച്ചിട്ടുള്ള വൈദ്യുത് ദർപ്പണയന്ത്രം ഈ ആപത്ത് ഒഴിവാക്കും. വിവിധതരം ലോഹങ്ങളും രാസവസ്തുക്കളും ഉൾപ്പെടെ 16 വ്യത്യസ്ത പഥാർത്ഥങ്ങൾ പൊടിച്ച് പ്രത്യേകതരം കോവയിലിട്ട് ഉരുക്കുന്നു. അതിശക്തമായ മുന്നൂറിനം ശക്തികൾ ഈ ദ്രാവകത്തിനുണ്ട്. വൈദ്യുത് ദർപ്പണയന്ത്രത്തിലുള്ള കണ്ണാടികൊണ്ടു നിർമ്മിച്ച ദണ്ഡ് അതിവേഗം കറക്കി വരുണി, അഗ്നിമുഖി എന്നീ മിന്നലുകളെ ആകർഷിച്ച് തിളച്ചുമറിഞ്ഞു കിടക്കുന്ന ലായനിയിൽ പ്രവേശിപ്പിച്ച് നിർവ്വീര്യമാക്കുന്നു.

## ശബ്ദ കേന്ദ്രമുഖ യന്ത്രം

ആകാശത്തിൽ ശബ്ദമുണ്ടാകുന്ന സ്ഥലങ്ങളാണ് ശബ്ദകേന്ദ്രങ്ങൾ. നാനാവിധ ശബ്ദപ്രവാഹങ്ങളുടെ ആഘാതത്തിൽനിന്ന് ഈ യന്ത്രം വിമാനത്തെ രക്ഷിക്കും. ചണം, മത്സ്യം, ആനയുടെ തുമ്പിക്കൈ തുടങ്ങി 19 പദാർത്ഥങ്ങൾ അരച്ചു കുഴമ്പാക്കി കുരങ്ങിൻ ചർമ്മത്തിൽ ഏഴുവട്ടം ലേപനംചെയ്ത് ഉണക്കിയെടുത്താൽ ശബ്ദത്തിൻെറ കാഠിന്യം കുറയ്ക്കാനുള്ള ശക്തി അതിനുണ്ടാകും. ആകാശത്തിലെ ശബ്ദകേന്ദ്രങ്ങളിൽനിന്നുള്ള ആപൽക്കാരികളായ ശബ്ദങ്ങൾ ഉലവഴി വലിച്ചെടുത്ത് ലോഹപ്പാത്രത്തിനുള്ളിൽ പ്രത്യേകം സൂക്ഷിച്ചിട്ടുള്ള സ്ഫടികംവഴി കപിചർമ്മത്തിൽ എത്തിക്കുന്നു.





## വൈദ്യുത് ദ്വാദശക യന്ത്രം

ആകാശത്തിലെ ഉൽക്കകളുടേയും വാൽനക്ഷത്രങ്ങളുടേയും എണ്ണം 30703221 (മൂന്നുകോടി എഴുപതുലക്ഷത്തി മൂവായിരത്തി ഇരുന്നൂററി ഇരുപത്തൊന്ന്) ആണ്. ഒക്ടോബർ-നവംബർ മാസങ്ങളിലും മാർച്ച്-ഏപ്രിൽ മാസങ്ങളിലും വാൽനക്ഷത്രങ്ങളുടെ പ്രകാശം കൂടും. ഈ പ്രകാശരശ്മികൾ സൂര്യരശ്മികളുമായി കൂട്ടിമുട്ടി ''അജഗര' എന്ന ശക്തി ഉണ്ടാകുന്നു. ആകാശത്തിൻെറ 20-ാമത്തെ പാളിയിലൂടെ സഞ്ചരിക്കുമ്പോൾ ഈ ശക്തി വിമാനത്തെ തളർത്തിക്കളയുന്നു. ഇതിൽ നിന്നുള്ള രക്ഷാസങ്കേതമാണ് ഈ യന്ത്രം. ചുററിക്കറങ്ങുന്ന 12 സ്ഫടിക പിഞ്ചരങ്ങൾ 'അജഗര'യെ ആവാഹിച്ച് അതിലെ വാൽനക്ഷത്രത്തിൻെറ രശ്മിയും സൂര്യരശ്മിയും ഇഴപിരിച്ചെടുത്ത് അമ്ളം നിറച്ച എട്ടു ദണ്ഡുകളിലേക്കു വ്യാപിപ്പിക്കുന്നു. പിന്നീട് ഇതിനുള്ളിലേക്ക് വായു കടത്തി ശക്തിക്ഷയിപ്പിക്കുന്നു.

## പ്രാണകുണ്ഠലിനീ യന്ത്രം

പുകയുടേയും മിന്നലിൻെറയും കാററിൻെറയും ശക്തികളെ തടഞ്ഞുനിർത്താനും, ചിതറിക്കാനും അവയിലൂടെ വിമാനം ആവശ്യാനുസരണം ചലിപ്പിക്കാനും സഹായിക്കുന്നതാണ് ഈ യന്ത്രം.

## ശക്ത്യുദ്ഗമ യന്ത്രം

നവംബർ-ഡിസംബർ മാസങ്ങളിൽ വിമാനപാതയിൽ മൂന്നുതരം ശീതപ്രവാഹങ്ങൾ ഉണ്ടാകും. മരംകോച്ചുന്ന തണുത്ത കാററാണ് ആദ്യത്തേതും മൂന്നാമത്തേതും. മഞ്ഞിൻെറ ധാരമുറിയാത്ത ഒഴുക്കാണ് രണ്ടാമത്തെ ശക്തി. ആദ്യത്തേത് യന്ത്രങ്ങളെ നിശ്ചലമാക്കും. യാത്രക്കാരെ കോച്ചി വിറപ്പിക്കാൻ പോന്നതാണ് രണ്ടാമത്തെ പ്രവാഹം. മൂന്നാമത്തെ ശീതപ്രവാഹം വിമാനത്തെ ആവരണം ചെയ്ത് അതിൻെറ കാഴ്ചയ്ക്കു മറയിടുന്നു. മുന്നോട്ടുള്ള വഴിയറിയാതെ വിമാനം തകർന്നുപോകാനും ഇടയുണ്ട്. ശീതപ്രവാഹങ്ങളിൽനിന്ന് വിമാനത്തെയും യാത്രക്കാരെയും രക്ഷിക്കാനുള്ള യന്ത്രമാണിത്. കൊടും ശൈത്യംപോലും ഒപ്പിയെടുക്കുന്ന ലോഹനിർമ്മിത കവചം വിമാനത്തിൻെറ മുന്നിലും പിറകിലുമുണ്ട്. ഇതുകൂടാതെ വൈമാനികനു മാത്രമായി പ്രത്യേകം സംരക്ഷണം നല്കുന്ന മറെറാരു രക്ഷാകവചവുമുണ്ട്. ലോഹകവചങ്ങൾ അതിശൈത്യം ഒപ്പിയെടുത്ത് കുഴലുകൾ വഴി വിമാനത്തിൻെറ വെളിയിൽ കൊണ്ടുപോയി ചിതറിപ്പിച്ചുകളയുന്നു.

**1923-ൽ ബാംഗ്ലൂരിലെ സംസ്കൃതപണ്ഡിതനായ അനേകൽ സുബ്ബരായ ശാസ്ത്രി ഭരദ്വാജിൻെറ സൂത്രങ്ങളും അതിന് ഭൂതാനന്ദൻ നല്കിയ വ്യാഖ്യാനവും ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്തു. താളിയോലയിൽനിന്ന് അടർത്തിയെടുത്ത ഈ പുരാതന ശാസ്ത്രസൗന്ദര്യം എന്നിട്ടും ആരും അറിയാതെ പോയി.**



രുക്മവിമാനത്തിൻെറ അകവശം

## വക്രപ്രസാരണ യന്ത്രം

ശത്രുമിസൈലുകളിൽനിന്നു രക്ഷ നേടുന്നതിന് സർപ്പംപോലെ വളഞ്ഞുപുളഞ്ഞു പോകാനും, പെട്ടെന്ന് വെട്ടിത്തിരിയാനും പിറകോട്ടു പോകാനും വിമാനത്തെ സഹായിക്കുന്ന യന്ത്രമാണിത്.

## ശക്തിപഞ്ചരകീലക യന്ത്രം

വിമാനത്തിൻെറ എല്ലായിടത്തും വൈദ്യുതി എത്തിച്ചുകൊടുക്കുന്ന സെൻട്രൽ സ്വിച്ച് ബോർഡാണിത്. വിമാനത്തിൻെറ 32 ഭാഗങ്ങളുമായി ബന്ധിക്കുന്ന ഇലക്ട്രിക് വയറും വൈദ്യുതി നിയന്ത്രിക്കുന്ന 32 യന്ത്രങ്ങളും അടങ്ങിയതാണ് ഈ യന്ത്രം. ശക്തിഗർഭ എന്ന മിശ്രലോഹംകൊണ്ടാണ് ഈ യന്ത്രം നിർമ്മിക്കുന്നത്. ഉരുക്ക്, ഇരുമ്പ്, ക്രൗഞ്ചകി എന്ന മറെറാരു മിശ്രലോഹം ഇവ 10: 8: 9 എന്ന അനുപാതത്തിൽ പൊടിച്ചു ചൂടാക്കി അതിലേക്ക് വൈദ്യുതി കടത്തിവിട്ടാണ് ശക്തിഗർഭം ഉണ്ടാക്കുന്നത്.

## ഷിരകീലക യന്ത്രം

മഴമേഘങ്ങളുടെ താഴെക്കൂടി സഞ്ചരിക്കുന്ന സമയത്ത് വിമാനം മിന്നലേററു തകരാനുള്ള സാദ്ധ്യതയുണ്ട്. അങ്ങനെ സംഭവിക്കാതെ നോക്കുന്ന യന്ത്രമാണിത്. വിമാനത്തിൻെറ മുന്നിൽ നിവർത്തിയ കുടയുടെ ആകൃതിയിൽ ഒരു കിരീടംപോലെയാണ് ഈ യന്ത്രം സ്ഥാപിച്ചിരിക്കുന്നത്. യന്ത്രത്തിന് നേർത്ത ഗ്ളാസ്സുകൊണ്ട് ഒരു മൂടിയുമുണ്ട്. ഇടിമിന്നൽ ഉണ്ടാകാൻ സാദ്ധ്യതയുള്ളപ്പോൾത്തന്നെ ഈ കണ്ണാടിക്കൂട് തനിയേ പൊട്ടും. കൂടുപൊട്ടുന്ന ശബ്ദം അതിൽ ഘടിപ്പിച്ചിട്ടുള്ള ഒരു കുഴൽവഴി വൈമാനികൻെറ ക്യാബിനിൽ എത്തും. ഷിരകീലകം പ്രവർത്തിപ്പിക്കാനുള്ള സൂചനയാണിത്. സ്വിച്ച് ഇടുന്നതോടെ കുടപോലുള്ള യന്ത്രവും അതോടു ചേർന്നുള്ള സ്ഫടികവും അതിവേഗം ചുററിത്തിരിയുന്നു. മിന്നലിൻെറ ശക്തി ചിതറിക്കാനും വിമാനം സുരക്ഷിതമായി മുന്നോട്ടു കൊണ്ടുപോകാനും അങ്ങനെ സാദ്ധ്യമാകുന്നു.

## ശബ്ദാകർഷണ യന്ത്രം

ഇത് വയർലസ് സംവിധാനമാണ്. വിമാനത്തിൻെറ ഇരുചുമലുകളിലുമായി സ്ഥാപിച്ചിട്ടുള്ള ഈ യന്ത്രത്തിന് 27 മൈൽ ചുററളവിനുള്ളിൽ ഉണ്ടാകുന്ന ഏതു ശബ്ദവും പിടിച്ചെടുക്കാൻ കഴിയും. ശബ്ദം ആകർഷിക്കാൻ കഴിവുള്ള ഒരു ലോഹദണ്ഡ് ശബ്ദവീചികൾ പിടിച്ചെടുത്ത് പക്ഷിയുടെ നേർത്ത ചർമ്മംകൊണ്ടു തീർത്ത ഗോളാകൃതിയിലുള്ള യന്ത്രത്തിൽ രേഖപ്പെടുത്തുന്നു. രേഖപ്പെടുത്തിക്കഴിഞ്ഞ ശബ്ദങ്ങൾ ആവശ്യാനുസരണം സ്വിച്ചമർത്തി ഒരു കുഴൽവഴി പൈലററിനു കേൾക്കാൻ കഴിയും. ശത്രുവിമാനത്തിനുള്ളിലെ രഹസ്യസംഭാഷണങ്ങൾ പോലും ചോർത്തിയെടുക്കാൻ കഴിയുന്നു എന്നതാണ് ഈ യന്ത്രത്തിൻെറ പ്രത്യേകത.

## പാതപ്രസാരണ യന്ത്രം

വിമാനത്തിൻെറ വഴിയിൽ ഉണ്ടാകാവുന്ന ആപത്തുകൾ മുൻകൂട്ടിയറിഞ്ഞ് വിമാന

ത്തിൻെറ ഗതി മാററിവിടുന്നതിനുളളതാണ് ഈ യന്ത്രം. വിമാനത്തിൻെറ ചുമലിൽ ത്തന്നെയാണ് ഇതിൻെറയും സ്ഥാനം. ചുവന്ന പ്രകാശം സൃഷ്ടിച്ച് യന്ത്രം, ആപത്തുകളെക്കുറിച്ച് മുന്നറിയിപ്പു നല്കുന്നു. അനുകൂല സാഹചര്യങ്ങൾ മററു നിറങ്ങൾ വഴിയാണ് അറിയിക്കുന്നത്. പ്രത്യേക രാസ പ്രവർത്തനങ്ങൾ വഴി തയ്യാറാക്കിയ ദ്രാവകം, തുണിയിൽ ലേപനംചെയ്ത്, അതിൽ ഏഴു നിറങ്ങൾ ചാലിച്ചാണ് ഇൻഡിക്കേററർ ലൈററ് ഉണ്ടാക്കിയിരിക്കുന്നത്.

## ദിശാംപതി യന്ത്രം

യാത്രയ്ക്കിടയിൽ എട്ടു ദിശകളിൽ നിന്നായി 15 ഇനം ചുഴലിക്കാററുകൾ വിമാനത്തെ പൊതിയാനിടയുണ്ട്. കൗബീര എന്ന പൊതുനാമത്തിൽ അറിയപ്പെടുന്ന ഈ ചുഴലിക്കാററുകൾ പ്രതികൂല കാലാവസ്ഥ യിൽ നക്ഷത്രങ്ങളുടേയും സൂര്യൻെറയും ശക്തിയിൽനിന്നാണുണ്ടാകുന്നത്. ശ്വാസ കോശത്തിനും, തൊണ്ടയ്ക്കും, ചർമ്മത്തിനും ഹാനികരമായ ഈ കാററുകളിൽനിന്ന് യാത്രക്കാർക്കു സംരക്ഷണം നല്കാനായി വിമാനത്തിൻെറ ഇടംചുമലിലാണ് ഈ യന്ത്രം സ്ഥാപിച്ചിട്ടുളളത്.

## പട്ടികാഭ്രക യന്ത്രം

ഭ്രമണപഥത്തിലൂടെയുളള യാത്രയ്ക്കിടയിൽ ചില ഗ്രഹങ്ങൾ അപൂർവ്വം ചില നേരങ്ങളിൽ ഒന്നിനൊന്നു തൊട്ടു നീങ്ങും. ഈ സമയത്ത് അവയുടെ ശക്തികൾ കൂട്ടിമുട്ടി 'ജ്വാലാമുഖി' എന്നു പേരുളള സർവ്വസംഹാരിയായ അഗ്നിയുണ്ടാകുന്നു. ഇതിൽനിന്നുളള രക്ഷയ്ക്കുവേണ്ടിയാണ് ഈ യന്ത്രം. മൈക്കകൊണ്ടാണ് ഇതിൻെറ പല ഭാഗങ്ങളും നിർമ്മിക്കുന്നത്. വിമാനത്തിൻെറ നേർക്ക് 'ജ്വാലാമുഖി' നീങ്ങുന്നു എന്നറിയുമ്പോൾ യന്ത്രത്തിൻെറ സ്വിച്ച് ഓണാക്കി ദന്തസംഭരണിയിൽ സൂക്ഷിച്ചിട്ടുളള അമ്ളവും രസവും ചേർന്ന ലായനിയിൽ അതിശൈത്യത്തിൻെറ തരംഗം സൃഷ്ടിക്കുന്നു. ഇത് ജ്വാലാമുഖിയെ ആവാഹിച്ച് സ്ഫടികംവഴി ഒരു ചെറുകുഴലിലൂടെ വീണ്ടും അന്തരീക്ഷത്തിൽ കൊണ്ടുചെന്ന് അണച്ചു കളയുന്നു.

## സൂര്യരശ്മ്യാപകർഷണ യന്ത്രം

ശൈത്യമാസങ്ങളിലെ കൊടുംതണുപ്പിൽനിന്ന് വിമാനത്തിനും യാത്രക്കാർക്കും രക്ഷ നല്കാനുളളതാണ് ഈ യന്ത്രം. വളരെപ്പെട്ടെന്ന് സൗരോർജ്ജം വലിച്ചെടുക്കാൻ കഴിയുന്ന ഒരു കണ്ണാടിയാണ് ഇതിനുപയോഗിക്കുന്നത്. ആലം, മണൽ, രസം, ഗന്ധകം, അമോണിയം ക്ളോറൈഡ്, കടൽപ്പത തുടങ്ങി 12 പദാർത്ഥങ്ങൾ തിളപ്പിച്ച് കടഞ്ഞെടുത്തശേഷം മൂശയിൽവച്ചു തണുപ്പിച്ചെടുത്താൽ ഘനം കുറഞ്ഞതും, ശക്തവും സ്വർണ്ണനിറമുളളതുമായ കണ്ണാടി യുണ്ടാക്കാം. ഈ കണ്ണാടിക്ക് സൗരോർജ്ജം വലിച്ചെടുക്കാനുളള കഴിവുണ്ട്. 80 ഇഞ്ച് നീളവും, 20 ഇഞ്ച് വീതിയും, രണ്ടിഞ്ച് ഘനവുമുളള കണ്ണാടിയാണ് ഇതിനുവേണ്ടി ഉപയോഗിക്കുന്നത്. കണ്ണാടി സൂര്യതാപം വലിച്ചെടുക്കുന്നതിനോടൊപ്പംതന്നെ യന്ത്രത്തിൻെറ മറുഭാഗത്തു ഘടിപ്പിച്ചിട്ടുളള പങ്കയും ലോഹ വയറുകളും അന്തരീക്ഷത്തിലെ തണുപ്പ് വലിച്ചെടുത്ത് ഗ്ളാസ്സ് കുഴൽവഴി സംഭരണിയിൽ സൂക്ഷിച്ചിട്ടുളള അമ്ളത്തിൽ മുക്കി നിർവ്വീര്യമാക്കുന്നു.

## അപസ്മാര ധൂമപ്രസാരണ യന്ത്രം

ശത്രുവിമാനത്തിനു നേരേ വിഷധൂമം പായിച്ച് രാസപ്രവർത്തനം വഴി യാത്രക്കാരെ അശക്തരാക്കി വിമാനം മൊത്തത്തിൽ തകർക്കുന്നതിനുവേണ്ടിയുളള യന്ത്രമാണിത്. സിങ്ക് (Zinc), രസം, ഉരുക്ക്, മെററാലിക് സിൽവർ എന്നിവ ഉരുക്കിയെടുക്കുന്ന ഷൗന്ദീര എന്ന മിശ്രലോഹം കൊണ്ടാണ് ഈ യന്ത്രം നിർമ്മിക്കുന്നത്. ശത്രുവിമാനം ലക്ഷ്യ ദൂരത്തിനുളളിലായിക്കഴിഞ്ഞാൽ ആദ്യം സ്വയ രക്ഷയ്ക്കായി വിമാനം മൊത്തത്തിൽ ഒരു ഉല (bellows) യ്ക്കുളളിലാക്കുന്നു. ഈ ഉലയുടെ നാലുഭാഗത്തായി മററു നാലു ചെറിയ ഉലകൾകൂടിയുണ്ട്. വിഷപ്പൊടി നിറച്ച സംഭരണിയിലേക്ക് വൈദ്യുതി കടത്തി ഞൊടിയിടകൊണ്ട് അതിനെ വിഷധൂമമാക്കി മാററുന്നു. ചെറിയ നാല് ഉലകൾ ഈ പുക വലിച്ചെടുത്ത് ശത്രുവിമാനത്തിനു നേർക്ക് ശക്തിയായി പായിക്കുന്നു.

## സ്തംഭന യന്ത്രം

അന്തരീക്ഷത്തിലെ ജലാംശമുളള തട്ടുകളിൽ നാനാതരത്തിലുളള ശക്തികൾ കൂട്ടിമുട്ടി ചൂളംവിളിച്ചെത്തുന്ന ചുഴലിക്കാററുകൾ ഉണ്ടാകുന്നു. ഇവയിൽ ചെന്നുപെടാതെ വിമാനത്തെ രക്ഷിക്കുക എന്നതാണ് വിമാനത്തിൻെറ അടിഭാഗത്ത് സ്ഥാപിച്ചിട്ടുളള സ്തംഭനയന്ത്രത്തിൻെറ ധർമ്മം. ചുഴലിക്കാററിൻെറ ചൂളംവിളിയിൽനിന്നുതന്നെ അതിൻെറ ശക്തിയും ദിശയും മനസ്സിലാക്കി വിമാനത്തിൻെറ വിടർന്നിരിക്കുന്ന ഭാഗങ്ങൾ മടക്കിയൊതുക്കി വയ്ക്കുന്നതിനുളള സ്വിച്ച് പ്രവർത്തിപ്പിച്ച് വിമാനത്തിൻെറ വേഗതയ്ക്കു കടിഞ്ഞാണിടുന്നു. വേഗത കുറഞ്ഞ വിമാനത്തിൻെറ ചലനം പൂർണ്ണമായും ഇല്ലാതാക്കി ബ്രേക്കിട്ടപോലെ ആകാശത്തിൽ നിർത്തുക എന്നതാണ് രണ്ടാം ഘട്ടം. തുടർന്ന് വിമാനത്തിൻെറ ചിറകുകൾ വിടർത്തി ശക്തിയായി അടിക്കുന്നു. ചിറകടി സൃഷ്ടിക്കുന്ന കാററ് അന്തരീക്ഷത്തിൽ അനങ്ങാതെ നില്ക്കുന്ന വിമാനത്തിന് കനത്ത ആവരണം സൃഷ്ടിക്കുന്നു. ഈ കാററുമറയുടെ ഭിത്തികളിൽത്തട്ടി ചുഴലിക്കാററിൻെറ ശക്തി ചിതറിത്തെറിച്ചു പോകും.

## വൈസ്വാനരനാള യന്ത്രം

യാത്രക്കാർക്ക് മതകർമ്മങ്ങൾ അനുഷ്ഠിക്കാനും, ഭക്ഷണം പാകംചെയ്യാനും വേണ്ട അഗ്നി വിമാനത്തിനുളളിൽത്തന്നെ സൃഷ്ടിക്കാനുളള യന്ത്രമാണിത്. വിമാനത്തിൻെറ പൊക്കിൾത്തടത്തിലാണ് ഇത് സ്ഥാപിച്ചിരിക്കുന്നത്. അമ്ളങ്ങളുടേയും സ്ഫടികപ്പാത്രങ്ങളുടേയും പ്രവർത്തനത്തിലൂടെയാണ് ഇഷ്ടമുളള സമയത്ത്, ഇഷ്ടമുളളയിടത്ത് തീയുണ്ടാക്കാൻ കഴിയുന്നത്.

32 യന്ത്രങ്ങളെക്കുറിച്ചു പറയുന്ന അഞ്ചാം അദ്ധ്യായം കഴിഞ്ഞാൽ ഏററവും പ്രധാനപ്പെട്ടത് വിമാനങ്ങളെക്കുറിച്ചു പറയുന്ന ആറാം അദ്ധ്യായമാണ്. ശകുന വിമാനം, സുന്ദര വിമാനം, രുക്മ വിമാനം, ത്രിപുര വിമാനം എന്നീ വിമാനങ്ങളെക്കുറിച്ചുളള വിവരണവും, ഈ വിമാനങ്ങളുടെ 14 ഔട്ട്ലൈൻ സ്കെച്ചുകളുമാണ് ഈ അദ്ധ്യായത്തിൽ.

(തുടരും)







# ബക്കളവും പാറപ്പുറവും



ഒരു സോഷ്യലിസ്റ്റ് ജീവിതത്തിൽ നിന്ന്

## എ.വി. അനിൽകുമാർ

### 8



ജയിലിനുളളിലെ ആശയ സംവാദങ്ങളും ഗ്രന്ഥ പരിചയങ്ങളും ഗാന്ധിയൻ പാതയ്ക്കും രാഷ്ട്രീയ സമീപനങ്ങൾക്കുമെതിരായ വിമർശനത്തിൻെറ പുതിയ ധാരയുയർത്തി. അനുഷ്ഠാന രാഷ്ട്രീയത്തിൽനിന്ന് വിഭിന്നമായി തൊഴിലാളി-കർഷക ജനവിഭാഗങ്ങളെ ദേശീയ പ്രസ്ഥാനത്തിൻെറ കേന്ദ്ര സ്ഥാനത്തേക്ക് കൈപിടിച്ചുകൊണ്ടുവരുന്നതിൽ ഈ സമാന്തര ധാര ഊന്നൽ നൽകി. വർഗ്ഗസംഘടനകളുടെ ഉദയം ഇതോടെയാണ്. അഖിലേന്ത്യാ നിലവാരത്തിൽ സോഷ്യലിസ്ററാഭിമുഖ്യത്തിലുളളവരുടെ സമ്മേളനത്തിലേക്ക് ഇ.എം.എസ് പ്രതിനിധിയായി പോകുന്നു...

ഈ അഖിലേന്ത്യാ സമ്മേളനത്തിനുമുമ്പു തന്നെ കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയുടെ ഘടകം ഇവിടെ നിലവിൽ വന്നു. 1934 മെയ് 12-ന് കേളപ്പൻെറ അധ്യക്ഷതയിൽ ചേർന്ന യോഗം പി.കൃഷ്ണപിളളയെ സെക്രട്ടറിയായും സി.കെ. ഗോവിന്ദൻനായരെ പ്രസിഡൻറായും തിരഞ്ഞെടുത്തു.

എന്തിന് സോഷ്യലിസ (Why Socialism) മെന്ന കൃതിയിലൂടെ കേരളത്തിലെ കോൺഗ്രസ്സ് സോഷ്യലിസ്ററുകാരിൽ പരിചിതനായ ജയപ്രകാശ് നാരായണൻെറ മലബാർ സന്ദർശനം പുതിയ കുതിപ്പായി. ഗാന്ധിസത്തിൻേറതിൽനിന്ന് വ്യത്യസ്തമായ ബദൽ കാഴ്ചപ്പാടുകൾക്കെതിരെ അഖിലേന്ത്യാ തലത്തിലും കേരളത്തിലും വലതുപക്ഷ വിമർശനം രൂക്ഷമായി. 1934 മെയ് 12-ൻെറ കോഴിക്കോട് സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്ന കേളപ്പൻ വലതുപക്ഷത്ത് ശക്തമായി നിലയുറപ്പിച്ചു. 'ഇവരെ സൂക്ഷിക്കുക' എന്ന ശീർഷകത്തിൽ അദ്ദേഹം 'മാതൃഭൂമി'യിലെഴുതിയ ലേഖനം ഇടത്-വലത് സംഘർഷത്തിൻെറ വ്യാപ്തി വിളിച്ചോതുന്നതായിരുന്നു. പി.കൃഷ്ണപിളള, ഇ.എം.എസ്, എ.കെ.ജി, കെ.പി.ആർ തുടങ്ങിയ നേതാക്കൾ സംഘടനാപരമായി കോൺഗ്രസ്സിനുളളിൽത്തന്നെയായിരുന്നെങ്കിലും ആശയപരമായി ഗാന്ധിയൻ ചിന്താപദ്ധതികൾക്ക് പുറത്തായിരുന്നു.

സോഷ്യലിസ്ററ്-കമ്മ്യൂണിസ്ററ് ചിന്താഗതിയുടെ വികാസത്തിൻെറ ഒരു ഘട്ടത്തിലാണ് കർഷകരും തൊഴിലാളികളും ദേശീയ മുന്നേററത്തിൽ സജീവ സാന്നിധ്യം തെളിയിക്കുന്നത്. തങ്ങളെ ചൂഷണത്തിൻെറ നുകത്തിൻ കീഴിൽ വെച്ച ജന്മിത്വത്തിനും രാഷ്ട്രീയാധികാരമായി നിലനിന്ന സാമ്രാജ്യത്വത്തിനുമെതിരെ ദ്വിമുഖ പോരാട്ടത്തിൻെറ ആവശ്യകതയും ബോധ്യമായി. യുദ്ധകാല ഘട്ടത്തിൽ സാധനവില ക്രമാതീതമായി ഉയർന്നു. ജന്മിത്വമാകട്ടെ, അക്രമപ്പിരിവുകളിലൂടെ ക്രൗര്യം പൂണ്ടു. ഈ സന്ധിയിൽ കർഷക പ്രസ്ഥാനം പിറവിയെടുക്കുന്നു... മലബാറിലെ ആദ്യത്തെ കർഷകസംഘം നണിയൂരിലാണ് സംഘടിപ്പിക്കപ്പെട്ടത്. വി.എം.വിഷ്ണുഭാരതീയൻ പ്രസിഡൻറും കെ.എ.കേരളീയൻ സെക്രട്ടറിയും. ഇതേത്തുടർന്ന് ചിറയ്ക്കൽ താലൂക്കിൻെറ വിവിധ ഭാഗങ്ങളിൽ സംഘം വ്യാപിച്ചു. കരിവെളളൂരിൽ എ.വി.കുഞ്ഞമ്പുവിൻെറയും എം.പി.അപ്പു മാസ്ററുടെയും നേതൃത്വത്തിൽ കർഷകർ സംഘടനയ്ക്കു കീഴിൽ ഒന്നിച്ചുനിന്നു. വിഷ്ണുഭാരതീയനും കേരളീയനുമൊപ്പം കർഷകസംഘടനയുടെ പ്രവർത്തനങ്ങൾക്ക് ഊർജ്ജസ്വലമായി പ്രവർത്തിച്ചതിൽ ഏററവും പ്രധാനി കെ.പി.ആറായിരുന്നു.



കെ.പി.ആർ. ഗോപാലൻ

കർഷക പ്രസ്ഥാനത്തിൻെറ രൂപീകരണ മെന്ന ജയിൽ ചർച്ചകളുടെ സാക്ഷാത്കാരത്തിനു പുറത്ത് നിരവധി ഒത്തുചേരലുകൾ നടന്നു. ഇതിലെ നാലുപേർ കെ.പി.ഗോപാലൻ, കേരളീയൻ, ഭാരതീയൻ, കെ.പി.ആർ എന്നിവരായിരുന്നു. 1935 ജൂലായ് 13-നു നടന്ന യോഗത്തിൽ ഇവർക്കു പുറമെ കുഞ്ഞപ്പു മാസ്ററർ, പാട്ടത്തിൽ പത്മനാഭൻ തുടങ്ങിയവരടക്കം 28 പേരെത്തി. പാട്ടത്തിൽ പത്മനാഭൻെറ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം 17 പേരടങ്ങുന്ന പ്രവർത്തക സമിതിയെയും തിരഞ്ഞെടുത്തു. സംഘം രൂപീകരണ പ്രഖ്യാപനമെന്ന നിലയിൽ നണിയൂരിലെ തിലക മൈതാനത്ത് പൊതുയോഗം നടത്താൻ തീരുമാനിച്ചു. 1919-ൽ ആദ്യമായി അവിടെ ഒരു യോഗം നടന്നിരുന്നു. 'സ്വാതന്ത്ര്യം എൻെറ ജന്മാവകാശ'മെന്ന് പ്രഖ്യാപിച്ച ലോകമാന്യ ബാലഗംഗാധരതിലകൻെറ സ്മരണയെ മുൻനിർത്തിയാണ് മൈതാനത്തിന് ആ പേർ കൊടുത്തത്.

യോഗത്തിൽ പ്രസംഗിക്കാൻ ഭാരതീയൻ, കേരളീയൻ, കെ.പി.ആർ തുടങ്ങിയവരെത്തി. യോഗസ്ഥലത്തിനടുത്ത് അത് അലങ്കോലമാക്കാൻ ജന്മിയുടെ നിർദ്ദേശപ്രകാരം ഗുണ്ടകളുമെത്തി. ഭാരതീയൻ പ്രസംഗിക്കാനുളള സ്ഥലം കരുമാറത്ത് ഇല്ലത്തെ നമ്പൂതിരിയുടേതാണെന്നും യോഗം അനുവദിക്കില്ലെന്നും ഗുണ്ടകൾ പ്രഖ്യാപിച്ചു. കുഴപ്പം ഒഴിവാക്കാൻ യോഗം നടത്താതെ പിരിഞ്ഞു. കുറച്ചു നാളുകൾക്കുശേഷം വീണ്ടും യോഗം ചേരാൻ തീരുമാനമായി. കണ്ണൂരിൽനിന്ന് പി.സി.കോരനും ഇക്കുറി പ്രസംഗിക്കാനെത്തി. രണ്ടു തവണയും യോഗം നടത്താൻ കഴിയാത്തതിൽ നിന്ന് സംഘം ഒന്നുറച്ചു: മൂന്നാം പ്രാവശ്യം യോഗം നടത്തുമെന്ന് പ്രഖ്യാപിച്ചു.

ആ യോഗത്തിലേക്ക് പറശ്ശിനിക്കടവിൽ നിന്ന് പി.എം.ഗോപാലൻെറ നേതൃത്വത്തിൽ സംഘടിതരായി ആളുകളെത്തി. അന്ന് പരിപാടി വിജയമാക്കുന്നതിൽ കെ.പി.ആറിൻെറ നേതൃത്വം ശ്രദ്ധേയമായിരുന്നു. ജന്മിഗുണ്ടകൾ മടങ്ങിപ്പോയി. യോഗം കലക്കാൻ വന്നവരിലധികവും ജന്മിമാരുടെ കുടിയാന്മാരായിരുന്നു. പ്രതീക്ഷയ്ക്കു വിരുദ്ധമായി അവരും നേതാക്കളുടെ പ്രസംഗം കഴിയുന്നതുവരെ അവിടെ തങ്ങി. അതിൽ കരിമ്പിൽ അമ്പുട്ടി എന്ന കുടിയാന് പ്രസംഗത്തിലെ പ്രതിപാദ്യവും ലളിതവിവരണവും നന്നേ ബോധിച്ചു. ഈ അമ്പുട്ടിയുടെയും ഇളമ്പിലാൽക്കണ്ടി ചെമ്മരത്തിയുടെയും കുരുമുളക് ജന്മിഗുണ്ടകൾ പറിച്ചെടുത്ത പ്രശ്നത്തിൽ ഇടപെട്ടുകൊണ്ട് കെ.പി.ആർ ഗ്രാമങ്ങളിലേക്ക് വീണ്ടും താഴ്ന്നിറങ്ങി.

പുതിയ മുന്നേററത്തിൻെറ പശ്ചാത്തലത്തിൽ 1936 നവംബർ ഒന്നിന് പറശ്ശിനിക്കടവിൽ ചിറയ്ക്കൽ താലൂക്ക് കർഷക സമ്മേളനം നടത്താൻ തീരുമാനിച്ചു. പറശ്ശിനിക്കടവിലെ കണ്ണോത്ത് എന്ന വീട്ടിൽ ചേർന്ന ആലോചനായോഗം പി.എം.കഞ്ഞിക്കണ്ണൻ പ്രസിഡൻറായും കെ.വി.നാരായണൻ നമ്പ്യാർ സെക്രട്ടറിയായും സ്വാഗതസംഘം രൂപീകരിച്ചു. സമ്മേളനത്തിൽ ബാരിസ്ററർ എ.കെ.പിള്ളയായിരുന്നു അദ്ധ്യക്ഷൻ. ഭാരതീയൻ, കേരളീയൻ, കെ.പി.ആർ, എ.വി.കുഞ്ഞമ്പു തുടങ്ങിയവർ സമ്മേളനത്തിൽ പങ്കെടുത്തു. ബ്രിട്ടീഷ് ഗവൺമെൻറിൻെറ വിലക്കുണ്ടായിരുന്നതിനാൽ സമ്മേളനത്തിൽ പങ്കെടുത്ത എ.കെ.ജി പ്രസംഗിച്ചില്ല. കേളപ്പൻെറ അദ്ധ്യക്ഷതയിൽ അന്ന് ചിറയ്ക്കൽ താലൂക്ക് യുവജനസമ്മേളനവും നടന്നു. കണ്ണൂരിൽനിന്ന് കെ.വാസുദേവപിള്ളയുടെ നേതൃത്വത്തിൽ തൊഴിലാളി ജാഥയും കയരളം, കണ്ടക്കൈ, കുറുമാത്തൂർ, മലപ്പട്ടം, കൊളച്ചേരി, ചേലേരി, മൊറാഴ, കല്യാശ്ശേരി തുടങ്ങിയ സ്ഥലങ്ങളിൽനിന്ന് കർഷകജാഥകളും പറശ്ശിനിക്കടവിലെത്തി. തൊഴിലാളി-കർഷക ഐക്യത്തിൻെറ ഉദാഹരണമായിരുന്നു ഇത്.

ഉച്ചഭാഷിണിയോ ട്യൂബ് ലൈററുകളോ ഇല്ലാതിരുന്ന സമ്മേളനത്തിൽ ആയിരങ്ങൾ ചമ്രം പടിഞ്ഞിരുന്ന് നേതാക്കളുടെ പ്രസംഗം കേട്ടു. സമ്മേളനം വിഷ്ണുഭാരതീയൻ പ്രസിഡൻറും കേരളീയൻ സെക്രട്ടറിയുമായി ചിറയ്ക്കൽ താലൂക്ക് കർഷകസംഘം രൂപീകരിച്ചു. കൃഷിക്കാർക്കിടയിൽ സംഘത്തോടുള്ള ആഭിമുഖ്യം ആവേശമായപ്പോൾ ജന്മിമാർ അങ്കലാപ്പിലായി. സ്വാഗതസംഘാദ്ധ്യക്ഷനായ കുഞ്ഞിക്കണ്ണൻെറ തോക്ക് ലൈസൻസ് അകാരണമായി റദ്ദാക്കപ്പെട്ടു. രാഷ്ട്രീയ പ്രബുദ്ധതയുടെ കേന്ദ്രമാണെന്നുകണ്ട് പറശ്ശിനിക്കടവിലെ വായനശാല, പൊലീസ് കൈയേറി. മലപ്പട്ടത്തും എള്ളെരിഞ്ഞിയിലും കർഷകസംഘത്തിൻെറ സന്ദേശം ആഴത്തിൽ വേരുപിടിപ്പിക്കുന്നതിൽ കെ.പി.ആറിൻെറ നേതൃത്വം ശ്രദ്ധേയമായിരുന്നു.

1936-ൽ ലഖ്നൗവിൽ ചേർന്ന അഖിലേന്ത്യാ കിസാൻസഭാ രൂപീകരണ സമ്മേളനം ശ്രദ്ധേയമായിരുന്നു. ഈ സമ്മേളനത്തിനുശേഷമാണ് ഫെയ്സിപൂരിൽ കോൺഗ്രസ്സ് സമ്മേളനം നടന്നത്. കാർഷികരംഗത്തെയും കൃഷിക്കാരെയും സ്പർശിക്കുന്ന 13 ഇന പരിപാടി അംഗീകരിക്കപ്പെട്ടു. സോഷ്യലിസ്ററ് അവബോധത്തിലൂടെയും വർഗ്ഗസംഘടനകളുടെ പ്രവർത്തനത്തിലൂടെയും സജീവമായ പുതിയ വെളിച്ചത്തിൻെറയും കരുത്തിൻെറയും പശ്ചാത്തലത്തിൽ ബക്കളത്തുനടന്ന പത്താം കേരള കോൺഗ്രസ്സ് രാഷ്ട്രീയ സമ്മേളനം പ്രസിദ്ധമാണ്. കോൺഗ്രസ്സിനകത്ത് ഇടത്-വലത് അഭിപ്രായ സംഘർഷം രൂക്ഷമായിരുന്നതിനാലും ഇടതു വിഭാഗത്തിന് മുൻതൂക്കമുള്ള അവസരമായതിനാലും 1939-ലെ ബക്കളം സമ്മേളനത്തെ പരാജയപ്പെടുത്താൻ വലതുപക്ഷം കഠിനമായി യത്നിച്ചു. ചിറയ്ക്കൽ താലൂക്കിലെ കൃഷിക്കാരുടെ പിന്തുണയിൽ സമ്മേളനം വിജയമാക്കിയതിൽ പ്രധാനി കെ.പി.ആർ ആയിരുന്നു. അദ്ദേഹമായിരുന്നു സ്വാഗതസംഘം സെക്രട്ടറി. പി.എം.കുഞ്ഞിരാമൻ നമ്പ്യാരായിരുന്നു അദ്ധ്യക്ഷൻ. കെ.എ.കേരളീയന് പ്രസിദ്ധീകരണത്തിൻെറ ചുമതലയും.

വലതുപക്ഷത്തിൻെറ ബഹിഷ്ക്കരണത്തിൻെറ ഫലമായി കെ.പി.സി.സി പൂർണ്ണമായും ഇടതുപക്ഷത്തിൻെറ നിയന്ത്രണത്തിലായി. വലതുപക്ഷ നേതാവ് കെ.കേളപ്പൻ കോൺഗ്രസ്സ് ഗാന്ധിസംഘത്തിന് രൂപം നൽകി. ഇത്തരമൊരു വിഭജനത്തിൻെറയും വലതുപക്ഷ വഞ്ചനയുടെയും നടുവിലാണ് ത്രിപുരയിൽ സുഭാഷ് ചന്ദ്രബോസിൻെറ അദ്ധ്യക്ഷതയിൽ കോൺഗ്രസ്സ് സമ്മേളനം നടന്നത്. ആ സമ്മേളനത്തിലേക്ക് കൃഷ്ണപിള്ളയുടെ നേതൃത്വത്തിൽ കേരളത്തിൽനിന്ന് കെ.പി.ആറുമുണ്ടായിരുന്നു.

കോൺഗ്രസ്സ് പ്രസിഡൻറ് വർക്കിങ് കമ്മിററിയംഗങ്ങളെ ഗാന്ധിജിയോട് അന്വേഷിച്ചായിരിക്കണം നിർദ്ദേശിക്കേണ്ടതെന്ന ഗോവിന്ദവല്ലഭായ് പന്തിൻെറ പ്രമേയം വന്നു. ഇതിനോട് മൃദുവായ സമീപന-വോട്ട് ചെയ്യേണ്ടെന്നുമാണ് സോഷ്യലിസ്ററുകാരെടുത്തത്. സോഷ്യലിസ്ററ് നേതാക്കളുടെ വഞ്ചന രുചിച്ചറിഞ്ഞ ബോസ് രാജിവച്ചു. ഈ അനുഭവവുമായാണ് കെ.പി.ആർ കേരളത്തിലെത്തുന്നത്. ത്രിപുരാ സമ്മേളനത്തിൻെറ മോഡലിൽ ബക്കളം സമ്മേളനവും പ്ലാൻ ചെയ്തു.

വലതുപക്ഷം പരാജയപ്പെടുത്താൻ എല്ലാ സന്നാഹവും ഒരുക്കിയതിനാൽ സമ്മേളന വിജയത്തിനായികെ.പി.ആർ വാശിയോടെ പ്രവർത്തിച്ചു. ഗ്രാമങ്ങളിൽ ഇതിൻെറ പ്രചരണാർത്ഥം യോഗങ്ങൾ സംഘടിപ്പിച്ചു. വായനശാലകളും ഈ പ്രവർത്തനങ്ങളുടെ കേന്ദ്രങ്ങളായി. വർഗ്ഗ സംഘടനകളുടെ ശക്തി പ്രതിഫലിച്ച സമ്മേളനത്തിൽ മുഖ്യ പന്തൽ, താമസ സൗകര്യം, കുളം എന്നിവയുടെയെല്ലാം നിർമ്മാണത്തിനു പിന്നിൽ സംഘടനാ പ്രവർത്തകർ തന്നെയായിരുന്നു. പ്രധാന റോഡിൽ നിന്ന് സമ്മേളന നഗറിലേക്കുള്ള റോഡു വെട്ടിയത് മാങ്ങാട്ട് പറമ്പിലെ കല്ലുകൊത്ത് തൊഴിലാളികളായിരുന്നു. റോഡിന് ഗാന്ധി റോഡ് എന്നുപേരിട്ടു. ആ റോഡിൽ സുഭാഷ് ഗേററും മറെറാരു പ്രധാന കവാടത്തിൽ കിസാൻ-മസ്ദൂർ ഗേററും ഉയർത്തി. സമ്മേളനത്തിൻെറ പ്രചരണാർത്ഥം താലൂക്കിലാകമാനം ആയിരങ്ങൾ പങ്കെടുത്ത യോഗങ്ങൾ നടന്നു.

മലബാറിൻെറ രാഷ്ട്രീയ ചരിത്രത്തിൽ ഇടതുപക്ഷ മേധാവിത്വം വിളിച്ചറിയിക്കുകയും അത് ഉറപ്പിക്കുകയും ചെയ്ത സമ്മേളനത്തിൽ സർദാർ ചന്ദ്രോത്ത് കുഞ്ഞിരാമൻ നായരുടെ നേതൃത്വത്തിൽ ചുവപ്പ് വാളണ്ടിയർ സേനയുമുണ്ടായി. മൂന്നു ദിവസം നീണ്ടുനിന്ന രാഷ്ട്രീയ സമ്മേളനത്തോടൊപ്പം കർഷക സമ്മേളനം, അദ്ധ്യാപക സമ്മേളനം, വിദ്യാർത്ഥി സമ്മേളനം. യുവക്



കേളപ്പജി

സമ്മേളനം, സാഹിത്യ സമ്മേളനം എന്നിവയും നടന്നു. ഈ കൂടിച്ചേരലുകൾ ഇടതുപക്ഷ രാഷ്ട്രീയത്തെ പുതിയ വഴിത്തിരിവിലെത്തിച്ചു. വർഗ്ഗ ഐക്യത്തിൻെറ പുതിയ പാഠങ്ങൾ സമ്മേളന വിജയം ജനവിഭാഗങ്ങളെ ഹൃദിസ്ഥമാക്കി.

സ്വാഗതസംഘാദ്ധ്യക്ഷൻ പി.എം.കുഞ്ഞിരാമൻ നമ്പ്യാർ സ്വാഗത പ്രസംഗത്തിൽ പറഞ്ഞത്, "....സ്വാതന്ത്ര്യത്തിൻെറ അർത്ഥം, ദാരിദ്ര്യത്തിലും നിരക്ഷരതയിലും ആണ്ടുകഴിയുന്ന ജനകോടികളുടെ മോചനമാണ്. രാഷ്ട്രീയ സ്വാതന്ത്ര്യത്തേക്കാളേറെ സാമ്പത്തിക സ്വാതന്ത്ര്യം നമുക്ക് ലഭിക്കേണ്ടിയിരിക്കുന്നു. കോൺഗ്രസ്സ്, സമൂഹത്തിലെ ഉന്നതന്മാരുടെ താത്പര്യത്തിനു വേണ്ടിയല്ല നിലകൊള്ളേണ്ടത്. ഉന്നതന്മാർക്ക് ബ്രിട്ടീഷ് ഭരണത്തിൻ കീഴിൽപ്പോലും അവരുടെ താത്പര്യങ്ങൾ സംരക്ഷിക്കാൻ കഴിയുന്നുണ്ട്..." എന്നാണ്. അന്ന് വികസിച്ച സമാന്തര ധാരയുടെ പ്രതിഫലനമായിരുന്നു ഇത്. ബ്രിട്ടൻെറ യുദ്ധ നയത്തെ രൂക്ഷമായി വിമർശിച്ച് പ്രമേയം പാസ്സാക്കിയ സമ്മേളനം ജനമുന്നേററങ്ങൾക്കൊപ്പം നിൽക്കാൻ കോൺഗ്രസ്സ് പ്രവർത്തകരെ ആഹ്വാനം ചെയ്തു. ഈ പ്രമേയത്തിന് ചിലർ മുന്നോട്ടുവച്ച ഭേദഗതി ഇൻക്വിലാബ് വിളികളോടെ സമ്മേളനം തള്ളിക്കളഞ്ഞു.

പട്ടിണിജാഥയ്ക്കുശേഷം കെ.പി.ആറിലെ സംഘാടകൻെറ മാററും കരുത്തും തെളിയിക്കപ്പെട്ട സംഭവമായിരുന്നു ബക്കളം സമ്മേളനം.

കോൺഗ്രസ്സിലെ ഇടത്-വലത് സംഘട്ടനം കൊടുമ്പിരിക്കൊണ്ട കാലം. ദേശീയപ്രസ്ഥാനത്തെ ഇടത്തോട്ടു നീക്കാൻ നടത്തിയ ഇടപെടലുകൾ പലേടത്തും വ്യക്തമായിത്തുടങ്ങി...

മലബാറിലെ സി.എസ്.പി നേതൃത്വം കമ്മ്യൂണിസത്തിൻെറയും സോവിയററ് യൂണിയൻെറയും അനുഭാവികളായി മാറി. ആ ചരിത്ര പരിവർത്തനത്തിൻെറ തുടർച്ചയായ വലിയൊരു കുതിപ്പായിരുന്നു, പിണറായി പാറപ്പുറം സമ്മേളനം. കേരളത്തിൻെറ രാ



കേരളീയൻ

ഷ്ട്രീയ ഭാവിയെ ഏറെ സ്വാധീനിച്ച അവിടത്തെ രഹസ്യയോഗം കണ്ണൂരിന് ലോക കമ്മ്യൂണിസ്ററ് ഭൂപടത്തിൽത്തന്നെ സ്ഥാനമുറപ്പിക്കുന്നു.

കോൺഗ്രസ്സിലെ ഇടത്-വലത് ഭേദങ്ങൾ മൂർച്ചരിപ്പിക്കുന്നതിൽ സി.എസ്.പി നടത്തിയ ഇടപെടലുകൾ ശ്രദ്ധേയമായിരുന്നു. മുപ്പതുകളുടെ രണ്ടാം പകുതിയിൽ മലബാറിലെ കോൺഗ്രസ്സ് ഇടതുപക്ഷത്തിൻെറ നിയന്ത്രണത്തിലായി. കമ്മ്യൂണിസ്ററ് നേതാക്കളായ എസ്.വി.ഘാട്ടെ, പി.സി.ജോഷി, ജി.അധികാരി, പി.സുന്ദരയ്യ, ഇസഡ്.എ.അഹമ്മദ് തുടങ്ങിയവരുടെ സമ്പർക്കങ്ങൾ സംസ്ഥാന കോൺഗ്രസ്സ് സോഷ്യലിസ്ററ് നേതൃത്വത്തിൻെറ ആശയവ്യക്തത വരുത്തി.

1937-ൽ അഖിലേന്ത്യാ പാർട്ടിയുമായി ബന്ധപ്പെട്ട് പി.കൃഷ്ണപിള്ള, ഇ.എം.എസ്, കെ.ദാമോദരൻ, എൻ.സി.ശേഖർ എന്നിവർ ഒത്തുചേർന്ന് കമ്മ്യൂണിസ്ററ് പാർട്ടിയുടെ രഹസ്യഗ്രൂപ്പ് രൂപീകരിച്ചതും ഉത്തരകേരളത്തിലെ രാഷ്ട്രീയ ചലനങ്ങളെ ത്രസിപ്പിക്കുന്നതിൽ പ്രേരക ബിന്ദുവായി. കേരളത്തിലെ കോൺഗ്രസ്സ് സോഷ്യലിസ്ററുകാരാകെ

**മലബാറിലെ സി.എസ്.പി നേതൃത്വം കമ്മ്യൂണിസത്തിൻെറയും സോവിയററ് യൂണിയൻെറയും അനുഭാവികളായി മാറി. ആ ചരിത്രപ്രവർത്തനത്തിൻെറ തുടർച്ചയായ വലിയൊരു കുതിപ്പായിരുന്നു പിണറായി പാറപ്പുറം സമ്മേളനം. കേരളത്തിൻെറ രാഷ്ട്രീയഭാവിയെ ഏറെ സ്വാധീനിച്ച അവിടത്തെ രഹസ്യയോഗം കണ്ണൂരിന് ലോക കമ്മ്യൂണിസ്ററ് ഭൂപടത്തിൽത്തന്നെ സ്ഥാനമുറപ്പാക്കി.**



വിഷ്ണുഭാരതീയൻ

കമ്മ്യൂണിസ്ററുകാരായി മാറിയ ചരിത്രപരമായ പരിവർത്തനം 1939 അവസാനം പിണറായി പാറപ്പുറത്തു നടന്ന രഹസ്യയോഗത്തോടെയായിരുന്നു.

സമ്മേളനത്തിൽ പി.കൃഷ്ണപിള്ളയുടേതായിരുന്നു മുഖ്യപ്രസംഗം. കോൺഗ്രസ്സിൻെറയും കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയുടെയും വർഗ്ഗ പരിമിതികളും സംഘടനാ ദൗർബല്യവും ജനവഞ്ചനയും തുറന്നുകാട്ടിയ പ്രസംഗം പാർട്ടി പ്രവർത്തനങ്ങൾക്ക് മാർഗ്ഗദർശകമായി. കേരളത്തിലെ കമ്മ്യൂണിസ്ററ് പാർട്ടിക്ക് രൂപംകൊടുത്ത സമ്മേളനം പി.കൃഷ്ണപിള്ളയും ഇ.എം.എസ്സും പാർട്ടി സംഘടിപ്പിക്കുന്നതിന് ഒളിവിൽ പ്രവർത്തിക്കാൻ നിശ്ചയിച്ചു. 1940 ജനുവരി 26-ന് മലബാറിൽ മുഴുവൻ "കമ്മ്യൂണിസ്ററ് പാർട്ടി സിന്ദാബാദ്" എന്ന് ചുവരെഴുത്തു നടത്തി പാർട്ടിയുടെ രൂപീകരണം പരസ്യമായി പ്രഖ്യാപിച്ചു.

കെ.പി.ഗോപാലൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ പി.കൃഷ്ണപിള്ള ഇങ്ങനെ പറഞ്ഞു: "...സാമ്രാജ്യത്വത്തിനെതിരായ പോരാട്ടത്തിൽ കമ്മ്യൂണിസ്ററ് പാർട്ടി മാത്രമാണ് ശരിയായ നയമവലംബിക്കുന്നത്. ആ പാർട്ടി മാത്രമാണ് രാജ്യത്താകമാനമുള്ള കർഷകരേയും തൊഴിലാളികളേയും സംഘടിപ്പിച്ച് അവരുടെ ഐക്യം ഉറപ്പിക്കാനും ശക്തമായ സാമ്രാജ്യവിരോധ പ്രസ്ഥാനം വളർത്തിയെടുക്കാനും ശ്രമിക്കുന്നത്. കോൺഗ്രസ്സും കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയും ജനങ്ങളെ വഞ്ചിക്കുകയാണ്..."

കമ്മ്യൂണിസ്ററുകാരൻ ആരായിരിക്കണമെന്ന കൃഷ്ണപിള്ളയുടെ വിശദീകരണമാണ് കെ.പി.ആറിന് കൊലമരം കാത്തു കഴിയുമ്പോഴും മനക്കരുത്ത് നൽകിയത്. ജനങ്ങൾക്കുവേണ്ടി ജീവത്യാഗം ചെയ്യാൻപോലും തയ്യാറാകണമെന്ന സഖാവിൻെറ വാക്കുകൾ കെ.പി.ആറിൽ പ്രതിധ്വനിക്കുകയായിരുന്നു. കമ്മ്യൂണിസ്ററുകാരൻ എങ്ങനെ പ്രവർത്തിക്കുമെന്ന ലൂഷാവ്കിയുടെയും ലെനിൻെറയും മററും കുറിപ്പുകൾ പിന്നീട് വായിച്ചപ്പോൾ കൃഷ്ണപിള്ളയുടെ പഴയ വാക്കുകൾ സമാനതകളായി, ആവേശമായി കെ.പി.ആർ തിരിച്ചറിയുകയായിരുന്നു...

കേഡർമാരെ കണ്ടെത്താനും വളർത്താനുമുള്ള കൃഷ്ണപിള്ളയുടെ പാടവമാണ് കെ.പി.ആർ എന്ന രാഷ്ട്രീയ നേതൃത്വത്തെ കണ്ടെത്തിയത്. തൻെറ ജീവിതത്തിൽ ഏററവും സ്വാധീനം ചെലുത്തിയ വ്യക്തി സഖാവാണെന്ന് കെ.പി.ആർ പറയുന്നത് അതിനാലാവാം.

പിണറായി സമ്മേളനത്തിൻെറ കാലയളവിൽത്തന്നെ നണിയൂരിൽ വിഷ്ണുഭാരതീയൻെറ വീട്ടിൽ സ്ററഡിക്ളാസ്സും സംഘടിപ്പിക്കപ്പെട്ടു. കെ.പി.ആർ അടക്കമുള്ളവർ പങ്കെടുക്കുന്ന സംഘടിതമായ പാർട്ടി വിദ്യാഭ്യാസത്തിൻെറ ആദ്യ കേന്ദ്രമായിരുന്നു അത്. പി.കൃഷ്ണപിള്ള ഇക്കാര്യത്തെക്കുറിച്ച് ദിവസങ്ങൾക്കുമുമ്പ് ഭാരതീയനെഴുതിയതനുസരിച്ച് ഒരുക്കങ്ങൾ നടന്നു. ഒമ്പതുദിവസം നീണ്ട ഈ കൂടിച്ചേരൽ കമ്മ്യൂണിസ്ററ് ആശയഗതിയെക്കുറിച്ച് ചർച്ചചെയ്യുകയായിരുന്നു പ്രധാനമായും. പിന്നെ വൈവിധ്യമാർന്ന വിഷയങ്ങളെക്കുറിച്ച് പഠനക്ളാസ്സുകളും. അന്ന് ഇ.എം.എസ്സിനും കെ.സി.ജോർജ്ജിനും ഭാരതീയനുമൊപ്പം കെ.പി.ആറും നേതൃപരമായ പങ്കുവഹിച്ചു. 'ഭരണകൂടവും വിപ്ളവവും' പോലുള്ള വിഷയങ്ങൾ ചർച്ച ചെയ്ത ക്യാമ്പിൽ കെ.പി.ഗോപാലൻ, പി.എം.ഗോപാലൻ, സർദാർ ചന്ദ്രോത്ത്, പി.നാരായണൻ നായർ, ടി.സി.നാരായണൻ നമ്പ്യാർ, എററഞ്ഞോളി കെ.കുഞ്ഞിരാമൻ മാസ്ററർ തുടങ്ങിയവരും പങ്കെടുത്തു. രഹസ്യസ്വഭാവമുള്ള കൂടിച്ചേരലായതിനാൽത്തന്നെ വാളണ്ടിയർമാരുടെ കണ്ണ് സദാ ക്യാമ്പ് സ്ഥലത്ത് ചുററിനിന്നു. ഇത്തരം കാര്യങ്ങളിലെ സംഘടനാനേതൃത്വം കെ.പി.ആറിൻേറതായിരുന്നു.

(അവസാനിക്കുന്നില്ല)

# ഗാന്ധിജി ഈ മണ്ണിന്റെ സ്വന്തം

ഡോ. കെ.പി. കരുണാകരൻ

"ലോകത്തിലെ എല്ലാ രാജ്യങ്ങളിലേയും സംസ്കാരങ്ങൾ എന്റെ വീട്ടിലൂടെ, ശുദ്ധവായു സ്വതവേ വീശുന്നപോലെ, വീശട്ടെ. പക്ഷേ ഞാൻ മററുള്ളവരുടെ ഗൃഹത്തിൽ താമസിക്കുകയോ അവരുടെ ആശയങ്ങൾ ആധികാരികമാണെന്നു വിചാരിച്ച് അവയെ സ്വീകരിക്കുകയോ ഇല്ല. എന്റെ കാലുകൾ എല്ലായ്പ്പോഴും എന്റെ മണ്ണിൽ ഉറച്ചുതന്നെ നില്ക്കും."

-ഗാന്ധിജി

എം.കെ. ഗാന്ധി എന്ന മനുഷ്യനിൽ പല സ്വഭാവങ്ങളും വശങ്ങളുമുണ്ട്. ചില കാര്യങ്ങളിൽ ഒരു സാധാരണ ഗുജറാത്തി ബനിയാനാണദ്ദേഹം. ഒരു യുവാവായിരിക്കുമ്പോൾ ഹിന്ദു യാഥാസ്ഥിതികത്വത്തിനെതിരായതിനാൽ ജാതിയിൽനിന്നു ഭ്രഷ്ടനാക്കപ്പെട്ട അദ്ദേഹം പിന്നീട് സാമൂഹ്യരംഗത്ത് ഒരു പരിഷ്കരണവാദിയായി പ്രത്യക്ഷപ്പെട്ടു. പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനത്തിൽ തെക്കേ ആഫ്രിക്കയിൽ വർഗ്ഗവിവേചനത്തിനെതിരായി പോരാടിയ ആ നാട്ടിലെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതാവായിരുന്നു അദ്ദേഹം. 1920 ആകുമ്പോഴേക്ക് ബ്രിട്ടീഷ് സാമ്രാജ്യത്വത്തോടു സമരംചെയ്ത ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ അനിഷേധ്യനേതാവായി ഗാന്ധിജി. അദ്ദേഹത്തിന്റെ ആ സ്ഥാനം ഇന്ത്യ 1947-ൽ സ്വതന്ത്രമാവുന്നതുവരെ ഉണ്ടായിരുന്നു. എന്നാൽ അതിനു കുറച്ചു മുമ്പും, അതിനുശേഷം 1948-ൽ അദ്ദേഹത്തിന്റെ മരണംവരേയും ഹിന്ദു-മുസ്ലീം മൈത്രിക്കായി നിലകൊണ്ട മനുഷ്യസ്നേഹിയായിരുന്നു അദ്ദേഹം. ആദ്യംമുതൽ അന്ത്യം വരെ സാമൂഹ്യവും രാഷ്ട്രീയവുമായ രംഗങ്ങളിൽ അഹിംസയിലൂടെയുള്ള മാർഗ്ഗങ്ങളുടെ മാഹാത്മ്യവും ശക്തിയും പല സന്ദേശങ്ങളിൽക്കൂടിയും കർമ്മങ്ങളിൽക്കൂടിയും വ്യക്തമാക്കിയ അദ്ദേഹം ആററം യുഗത്തിലെ പ്രവാചകനാണെന്ന് ഒരു ലോകചരിത്രകാരൻ, അദ്ദേഹത്തിന്റെ ജീവിതത്തിന്റെ നേട്ടങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറയുകയുണ്ടായി.

മുസ്ലീങ്ങളുടെ താത്പര്യങ്ങൾ ആവശ്യത്തിലധികം അദ്ദേഹം രക്ഷിക്കുന്നുണ്ടെന്നും ഹിന്ദുസമുദായത്തിന് അദ്ദേഹം ഹാനിയും നാശവും വരുത്തുന്നുണ്ടെന്നും വിശ്വസിച്ച ഒരു ഹിന്ദു 1948-ൽ ഗാന്ധിജിയെ വെടിവച്ചു കൊല്ലുകയുണ്ടായി. എന്നാൽ വിധിവൈപരീത്യമെന്നു പറയട്ടെ, ഇന്നിപ്പോൾ ഗാന്ധിജി ഹിന്ദുമതത്തിന്റെ മൗലികവാദിയാണെന്ന് ഒരു ഇന്ത്യൻ മാർക്സിസ്ററ് സമർത്ഥിക്കുവാൻ ശ്രമിക്കുകയാണ്. പല കമ്മ്യൂണിസ്ററുകാരും അദ്ദേഹത്തിന്റെ കൂട്ടത്തിലല്ല.

ഗാന്ധിജിയെപ്പററി അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായാൽ നമുക്ക് അതിൽ നിരാശപ്പെടേണ്ട. നമുക്കും ഈ അഭിപ്രായപ്രകടനങ്ങൾ കേൾക്കുകയും അവയിൽ ചേരുകയും ചെയ്യാം. ഈ ലേഖനത്തിൽ അതിന്റെ ഒരുവശത്തേക്കു മാത്രമേ ശ്രദ്ധ ചെലുത്തുന്നുള്ളു; ഗാന്ധിജി എന്ന വിശ്വപൗരനും ഇന്നത്തെ കാലത്തിന്റെ പ്രവാചകനും എന്ന വശത്തേക്ക്.

വിവിധ രംഗങ്ങളിൽ വിവിധ തരത്തിൽ പ്രവർത്തിച്ച ഗാന്ധിജി തന്റെ ഒരു കർമ്മവും മറെറാന്നുമായി മത്സരമൊന്നും കണ്ടില്ല. നേരേമറിച്ച്, ഒന്നു മററതിനു പൂരകമായേ അദ്ദേഹത്തിനു തോന്നിയിട്ടുള്ളൂ. അതിലേതെങ്കിലുമൊന്നു തിരഞ്ഞെടുത്ത് അതാണ് അദ്ദേഹത്തിന്റെ മൗലികമായ കർമ്മമെന്നും അതിൽക്കൂടിയാണ് മറേറതെല്ലാം വീക്ഷിച്ചതെന്നും വിധിയെഴുതുന്നതു സൂക്ഷിച്ചു ചെയ്യേണ്ട ഒരു സംഗതിയാണ്. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി സമരം ചെയ്തതും രാഷ്ട്രപിതാവായതും ഹിന്ദുമതത്തിന്റെ മൗലികവിശ്വാസം ഗാന്ധിജിക്കുണ്ടായതുകൊണ്ടാണെന്നു പറയുന്നത് നിർഭാഗ്യകരമാണ്; ഗാന്ധിജി എന്ന വിശ്വപൗരന്റെ ലോകദൗത്യം, രാഷ്ട്രീയ സംഘട്ടനങ്ങൾ ഉണ്ടാവുമ്പോൾ ഹിംസ ഉപേക്ഷിക്കണമെന്നും അഹിംസയിൽക്കൂടി വിപ്ളവത്തിനുള്ള മാർഗ്ഗങ്ങൾ കാണണമെന്നുമായിരുന്നു.

പരന്നുകിടക്കുന്ന ഹിന്ദുമത സാഹിത്യത്തിലോ ഹിന്ദുക്കളുടെ ചരിത്രത്തിലോ ഗാന്ധിജിക്ക് ഇതിനു മാർഗ്ഗദർശിയായി ഒന്നുമില്ല. അതുകൊണ്ട് ഗാന്ധിജിയുടെ ഏററവും പ്രധാനവും ക്രിയാത്മകവുമായ കർമ്മപരിപാടിയെ സംബന്ധിച്ചോ സന്ദേശത്തെപ്പററിയോ അദ്ദേഹം ഹിന്ദുപാരമ്പര്യങ്ങളിൽനിന്ന് ഒന്നും പഠിച്ചിട്ടില്ല.

## രൂപവും ശൈലികളും ഹൈന്ദവശ്രേണിയിൽ

മുസ്ലീങ്ങൾക്കുവേണ്ടി രക്തസാക്ഷിത്വം വരിച്ചിട്ടും, തന്റെ ചരിത്രദൗത്യം ഇന്ത്യയ്ക്കുവേണ്ടി മാത്രമല്ല, ലോകത്തിലെല്ലാവർക്കുംവേണ്ടിയാണെന്ന് പലപ്പോഴും പ്രഖ്യാപിച്ചിട്ടും, എന്താണ് ഇന്നും പലരും ഗാന്ധിജിയെ ഹിന്ദുക്കളുടെ പാരമ്പര്യങ്ങൾ തുടരുന്ന ഒരു വ്യക്തിയാണെന്നു തെററിദ്ധരിക്കുവാൻ കാരണം? ഈ തെററിദ്ധാരണ ഗാന്ധിജി പൊതുജീവിതം തുടങ്ങുമ്പോൾത്തന്നെ ഉണ്ടായിരുന്നതാണ്. അക്കാലത്തൊരിക്കൽ ഗാന്ധിജിയുടെ ഗുണകാംക്ഷിയായ ഒരു വിമർശകൻ അദ്ദേഹത്തിന് ഇങ്ങനെ എഴുതിയിരുന്നു: "ഇന്ത്യയുടെ സംഘർഷങ്ങളുടെ ശൈലിയിൽ, പൗരസ്ത്യരുടെ ഭാഷയിൽ മാത്രം താങ്കൾ, താങ്കളുടെ സന്ദേശം പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. പക്ഷേ, അങ്ങനെ ചെയ്യുമ്പോൾ അപ്രസക്തമായ കാര്യങ്ങളും മൗലിക കാര്യങ്ങളും തമ്മിൽ കൂടിക്കുഴഞ്ഞുപോകുക എന്ന അപകടത്തിനു സാദ്ധ്യതയില്ലേ? ഇന്ത്യയിൽ ചില പ്രത്യേക ഘട്ടങ്ങളിൽ മാത്രം പ്രസക്തിയുള്ള വിഷയങ്ങൾ സാർവ്വലൗകികപ്രധാനമായി തെററിദ്ധരിക്കപ്പെടാനുള്ള വഴിയില്ലേ?" ഈ സംശയം അടിസ്ഥാനമുള്ളതായിരുന്നു.

ഗാന്ധിജിയുടെ ശ്രദ്ധേയമായ മറുപടി ഇതായിരുന്നു: "ലേഖകൻ ചൂണ്ടിക്കാണിച്ചിരിക്കുന്ന തെററിദ്ധാരണയ്ക്കുള്ള സാദ്ധ്യതയെപ്പററി ഞാൻ നന്നായി അറിയുന്നുണ്ട്. എന്നാൽ അതു തീരെ അനിവാര്യമാണെന്നു തോന്നുന്നു. ഏററവും അപൂർണ്ണമായ പരീക്ഷണങ്ങളുടെ നടുവിൽ എത്തിയിട്ടുള്ള ഒരു ശാസ്ത്രജ്ഞന്റെ അവസ്ഥയിലാണ് ഞാൻ. ഇപ്പോൾ ഇന്ത്യൻ സ്ഥിതിഗതികളെ കണക്കിലെടുക്കാത്തപക്ഷം ഈ രാജ്യത്തിലെ ജനങ്ങളോടു സഫലമായി സംവദിക്കുവാൻ എനിക്കു സാദ്ധ്യമല്ല." അതുകൊണ്ടാണ് അദ്ദേഹം പലപ്പോഴും ഇന്ത്യയിലെ ഭൂരിപക്ഷം ജനങ്ങളായ ഹിന്ദുക്കൾക്ക് അറിയാവുന്ന ശൈലിയും വാക്കുകളും ഉപയോഗിച്ചു സംസാരിച്ചത്. "രാമരാജ്യം" എന്ന വാക്ക് അതിന് ഒരുദാഹരണം മാത്രമാണ്.

എന്നാൽ ഗാന്ധിജി, ഈ ശൈലികൾ ഉപയോഗിക്കുമ്പോൾ, ഇമ്മാതിരി ചില അഭിപ്രായങ്ങൾകൂടി കൂട്ടിച്ചേർക്കുവാൻ മറന്നിരുന്നില്ല; "എന്റെ രാമൻ, നാം നമ്മുടെ പ്രാർത്ഥനകളിൽ പരാമർശിക്കുന്ന രാമൻ ദശരഥന്റെ മകനും അയോദ്ധ്യയിലെ രാജാവുമായ ചരിത്രപുരുഷനായ രാമനല്ല. ആ രാമൻ അനശ്വരനാണ്, അനാദിയാണ്, അദ്വിതീയനാണ്." ഇത് അടുത്തകാലത്തുകൂടി അയോദ്ധ്യയിലെ ഒരു മുസ്ലീംപള്ളി പൊളിച്ചവർ സമ്മതിക്കില്ല.

ഭഗവദ്ഗീത ദൈവത്തിന്റെ തിരുവായ്മൊഴിയാണെന്ന് താൻ വിശ്വസിക്കുന്നില്ലെന്ന് അഭിപ്രായപ്പെട്ടുകൊണ്ട് ഗാന്ധിജി ഇങ്ങനെ പറയുകയുണ്ടായി: "പ്രധാനമായും ഗീത നമ്മുടെ ഹൃദയങ്ങളിൽ നിരന്തരം നടന്നുകൊണ്ടിരിക്കുന്ന സൂക്ഷ്മസംഘട്ടനങ്ങളുടെ ഒരു വിവരണമത്രേ. ജീവാപായത്തെപ്പോലും വകവയ്ക്കാതെ നാം നമ്മുടെ കർത്തവ്യം എന്താണെന്നു പഠിക്കുവാൻ ഏററവും പററിയ സവിശേഷ സന്ദർഭം പുണ്യശ്ളോകനായ ഗ്രന്ഥകാരൻ ഇതിൽ ഉപയോഗിക്കുന്നുവെന്നേയുള്ളൂ."

ഈ മനോഭാവമുള്ള ഗാന്ധിജിക്ക് താഴെ ഉദ്ധരിച്ച നിഗമനത്തിലെത്തുവാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല: "വേദങ്ങളും ഉപനിഷത്തുകളും പുരാണങ്ങളും ഇതിഹാസങ്ങളും ഒന്നിച്ച് ഒരു വസ്തുവായി ഉയർന്നുവന്നവയല്ല. ഓരോന്നും ഓരോ പ്രത്യേക കാലഘട്ടത്തിന്റെ ആവശ്യം നിറവേററാൻ ഉദ്ഭവിച്ചവയായിരുന്നു. അതുകൊണ്ടുതന്നെയാണ് അവ തമ്മിൽത്തമ്മിൽ വൈരുദ്ധ്യമുണ്ടെന്ന് ചിലേടത്തു തോന്നുന്നത്."



ഗാന്ധിജി മറെറാരു സന്ദർഭത്തിൽ ഇങ്ങനെ പറയുകയുണ്ടായി: "മഹാഭാരതം ഏററവും അന്യാപദേശപരമായ ഒരു മതഗ്രന്ഥമാണ്, ഒരു ചരിത്രരേഖയല്ല." ഗാന്ധിജിക്ക് ഹിന്ദുക്കളുടെ പ്രധാന ഇതിഹാസങ്ങളോടും ഭഗവദ്ഗീതയോടുമുള്ള ഈ സമീപനം ഒരു മതമൗലികവാദിയുടേതല്ല, ഒരു യുക്തിവാദിയുടേതാണ്.

ഒരുപഞ്ജ്ഞാതാവിനെപ്പോലെ ഗാന്ധിജി ഗീതയെ വ്യാഖ്യാനിച്ചു. തനിക്ക് അനാശാസ്യമല്ലെന്നും അഭിലഷണീയമല്ലെന്നും തോന്നിയ ഹിന്ദുക്കളുടെ സാമൂഹ്യാചാരങ്ങളെ, അവയ്ക്ക് മതത്തിന്റെ സമ്മതം ഉണ്ടെന്നു പലരും അവകാശപ്പെട്ടിട്ടുണ്ടെങ്കിൽക്കൂടി, അദ്ദേഹം തിരസ്കരിച്ചു.

യുക്തിവാദത്തോടെ ഇങ്ങനെ ഹിന്ദുമതഗ്രന്ഥങ്ങളേയും മതത്തിൽ അധിഷ്ഠിതമെന്നു കരുതപ്പെട്ട സാമൂഹ്യാചാരങ്ങളേയും സമീപിച്ച ഗാന്ധിജിയെ ഒരു മതമൗലികവാദിയെന്നു വിശേഷിപ്പിക്കുന്നത് (ആ വാക്ക് സാധാരണ അറിയപ്പെടുന്ന അർത്ഥത്തിൽ) ശരിയല്ല. "അയിത്തം" ഹിന്ദുയിസത്തിന്റെ ഭാഗമാണെങ്കിൽ താനൊരു ഹിന്ദുവല്ലെന്നുകൂടി ഗാന്ധിജി പ്രഖ്യാപിച്ചിട്ടുണ്ട്.

ഗാന്ധിജിയുടെ തത്ത്വചിന്തയുടെ അടിസ്ഥാനം ഇതായിരുന്നു: "ലോകത്തിലെ എല്ലാ രാജ്യങ്ങളിലേയും സംസ്കാരങ്ങൾ എന്റെ വീട്ടിൽക്കൂടി ശുദ്ധവായു, സ്വതവേ വീശുന്നപോലെ, വീശട്ടെ. പക്ഷെ ഞാൻ മററുള്ളവരുടെ ഗൃഹത്തിൽ താമസിക്കുകയോ അവരുടെ ആശയങ്ങൾ ആധികാരമാണെന്നു വിചാരിച്ച് അവയെ സ്വീകരിക്കുകയോ ഇല്ല. എന്റെ കാലുകൾ എല്ലായ്പ്പോഴും എന്റെ മണ്ണിൽ ഉറച്ചുതന്നെ നില്ക്കും."

## ഇസ്ളാമിന്റെയും പാശ്ചാത്യ സംസ്കാരത്തിന്റെയും സ്വാധീനം

ഈ പറഞ്ഞപോലെ മററു രാജ്യങ്ങളിൽനിന്നു ഗാന്ധിജിയുടെ ഗൃഹത്തിലേക്കു വീശിയ ശുദ്ധവായുവിനെ ഓർക്കുമ്പോൾ, ആദ്യം മനസ്സിൽ വരിക ഋഷിതുല്യനായ ലിയോ ടോൾസ്റേറായി (1829–1910) യെയാണ്. "ദൈവത്തിന്റെ രാജ്യം നിങ്ങളുടെ മനസ്സിൽത്തന്നെയാണ്" എന്ന അർത്ഥത്തിലുള്ള ടോൾസ്റേറായിയുടെ പുസ്തകം വളരെ സ്വാധീനിച്ചു. ഗാന്ധിജി എഴുതിയ ആദ്യത്തെ പുസ്തകം "ഹിന്ദ് സ്വരാജ്" അദ്ദേഹം ടോൾസ്റേറായിക്ക് അദ്ദേഹത്തിന്റെ അഭിപ്രായം അറിയുവാൻ അയയ്ക്കുകയുണ്ടായി. റഷ്യൻ നോവലിസ്ററ് അതിനെ അനുമോദിച്ച് എഴുതിയ കത്ത് ആ ഇന്ത്യൻ യുവാവിനെ വളരെ സന്തോഷിപ്പിച്ചു. ടോൾസ്റേറായിയോടു തനിക്കുള്ള കടപ്പാട് ഗാന്ധിജി പലപ്പോഴും രേഖപ്പെടുത്തിയിട്ടുണ്ട്. ബൈബിളിലെ പുതിയ സുവിശേഷമാണത്രേ ഗാന്ധിജിയെ ആദ്യം തന്റെ കർമ്മങ്ങൾ ചെയ്യുവാൻ ജാഗരൂകനാക്കിയത്. ടോൾസ്റേറായിയുടെ പുസ്തകങ്ങൾ ഗാന്ധിജിയുടെ ചില വിശ്വാസങ്ങളെ സ്ഥിരീകരിച്ചു; അനീതിക്കെതിരായി സഹനസമരം ചെയ്യുവാൻ ഗാന്ധിജിയെ സന്നദ്ധനാക്കുകയും ചെയ്തു.

1817 മുതൽ 1962 വരെ അമേരിക്കയിൽ

ജീവിച്ച ഡേവിഡ് തോറോവാണ് ഗാന്ധിജിയുടെ മററൊരു ആത്മീയഗുരു. എഫ്.ബി. ഫിഷർ അഭിപ്രായപ്പെട്ടപോലെ, ''പ്രാചീന ഇന്ത്യയുടെ പ്രതിനിധിയാണെന്നു തോന്നിപ്പിച്ച ഗാന്ധിജിയും, ആധുനിക അമേരിക്കയുടെ വക്താവായ തോറോവും തമ്മിലുള്ള ഈ ബന്ധം അസാധാരണമായിരുന്നു. ഇന്ത്യയിൽ ഉണ്ടായ അഹിംസാ മാർഗ്ഗത്തിലൂടെയുള്ള വിപ്ളവത്തിൻെറ വേരുകളുടെ ആശയങ്ങൾ അമേരിക്കയിലാണ് മുളച്ചതെന്നു പറയുന്നതിൽ തെററില്ല.'' അനീതി നിലനിർത്തുന്ന ഒരു ഗവൺമെൻറിനെ അനുസരിക്കേണ്ടതില്ലെന്നു ഗാന്ധിജി പലപ്പോഴും പ്രഖ്യാപിച്ചിരുന്നു. അരാജകത്വം കൂടി അനാശാസ്യമായ ഒരു ഗവൺമെൻറിൻെറ കീഴിലുള്ള സമാധാനത്തേക്കാൾ ഭേദമാണെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ഈ മാതിരി വിഷയങ്ങളെപ്പററി ഒരു തത്ത്വചിന്ത രൂപീകരിക്കുന്നതിലും അതിൻെറ അടിസ്ഥാനത്തിൽ ഒരു നിയമലംഘന പ്രസ്ഥാനം സംഘടിപ്പിക്കുന്നതിലും തോറോവിൻെറ ചിന്തകൾ ഗാന്ധിജിയെ വളരെ സഹായിച്ചിട്ടുണ്ട്.

ഗാന്ധിജിയെ സ്വാധീനിച്ച മറെറാരു പാശ്ചാത്യ ചിന്തകൻ ബ്രിട്ടീഷുകാരനായ ജോൺ റസ്കിൻ (1819–1900) ആണ്. ഒരു വ്യക്തിയുടെ നന്മയും ജനസമൂഹത്തിൻെറ നന്മയും തമ്മിൽ യാതൊരു മാത്സര്യവും ഇല്ലെന്നു റസ്കിൻ പലപ്പോഴും വ്യക്തമാക്കിയിട്ടുണ്ട്. ഗാന്ധിജിയും ശിഷ്യന്മാരും രചിച്ച സർവ്വോദയത്തെപ്പററിയുള്ള സാഹിത്യത്തിൽ ഇതേ ആശയങ്ങൾ കാണാം. ''റസ്കിൻ അൺ ടു ദി ലാസ്ററ്'' എന്ന തൻെറ പുസ്തകത്തിൽ ലളിത ജീവിതത്തെപ്പററിയും, കൈകാലുകൾ ഉപയോഗിച്ച് ജീവിക്കേണ്ടതിൻെറ ആവശ്യത്തെപ്പററിയും പല തത്ത്വങ്ങളും ആവിഷ്കരിച്ചിട്ടുണ്ട്. മനുഷ്യർ തമ്മിൽ, അവർ ചെയ്യുന്ന ജോലികൾ അടിസ്ഥാനമാക്കി, ഉച്ചനീചത്വം കല്പിക്കരുതെന്നും റസ്കിൻ പ്രതിപാദിച്ചിരുന്നു.

പാശ്ചാത്യ ചിന്തകന്മാർ വളരെ വിശദമാക്കിയ ഈ തത്ത്വങ്ങളൊന്നും, പ്രാചീന ഇന്ത്യയിലെ ഹൈന്ദവ സാഹിത്യത്തിൽ, ഇത്രയും വ്യക്തമായി കാണില്ല. ഒരു ഗവേഷണം ചെയ്ത്, അവയെ സാധൂകരിക്കുന്ന ചില സൂചനകൾ അവിടവിടെയുണ്ടെന്ന നിഗമനത്തിലെത്താം എന്നുമാത്രം.

അതുപോലെതന്നെയാണ്, മദ്ധ്യകാലത്തെ ഇന്ത്യയിൽ പ്രചുരപ്രചാരമായ ഭക്തി പ്രസ്ഥാനത്തിൽ മനുഷ്യസമത്വത്തിനു ലഭിച്ച അംഗീകാരം. പ്രാചീന ഇന്ത്യയിൽ അവിടവിടെ അതിൻെറ ലക്ഷണങ്ങൾ കാണാമെങ്കിലും ഭക്തിപ്രസ്ഥാനത്തിൻെറ ശക്തിയുടെ ഉറ[illegible]ങ്ങളും ആയിരുന്നു. ഗാന്ധിജി കബീറിനേയും തുളസീദാസിനേയും തൻെറ പ്രാർത്ഥനായോഗങ്ങളിൽ ഉദ്ധരിച്ചതും, മററുള്ളവരെക്കൊണ്ട് ''ഈശ്വരനള്ളാ തേരെ നാം'' എന്നും മററുമുള്ള ഗാനങ്ങൾ ആലപിപ്പിച്ചതും അതുകൊണ്ടാണ്.

ഗാന്ധിജിയുടെ ലക്ഷ്യങ്ങളെപ്പോലെതന്നെ പ്രധാനമായിരുന്നു അവയിലെത്തുവാൻ ഗാന്ധിജി സ്വീകരിച്ച മാർഗ്ഗങ്ങളും. ഇവയെ രണ്ടായി തിരിക്കാം: ഒന്ന്, നയങ്ങളും പ്രചാരണത്തിനുള്ള ഉപകരണങ്ങളും. മറെറാന്ന്, അഹിംസയിൽ അധിഷ്ഠിതമായ സമരമാർഗ്ഗങ്ങൾ. ഇതിൽ ആദ്യത്തേതിൽ പാശ്ചാത്യരോടുള്ള കടപ്പാട് വ്യക്തമായിക്കാണാം. രണ്ടാമത്തേതിൽ ഇന്ത്യയുടെ പാരമ്പര്യവും പാശ്ചാത്യ-സംസ്കാരവും സമന്വയത്തിലെത്തിയതിൻെറ ഫലവും.

ഗാന്ധിജി നയിച്ച പ്രക്ഷോഭണങ്ങളിൽ, അദ്ദേഹത്തിലുള്ള പാശ്ചാത്യരുടെ സ്വാധീനശക്തി, ഇങ്ങനെയാണ്. ലോകചരിത്രകാരനായ ആർണോൾഡ് ടോയൻബി ചിത്രീകരിച്ചിട്ടുള്ളത് ''പാശ്ചാത്യ ശക്തികൾക്കെതിരായുള്ള ഗാന്ധിജിയുടെ പ്രക്ഷോഭണങ്ങളുടേയും കുരിശുയുദ്ധങ്ങളുടേയും ശക്തിയുടെ ഉറവിടം പാശ്ചാത്യരിൽനിന്നു അദ്ദേഹത്തിനു ലഭിച്ച ആശയങ്ങളിൽനിന്നാണ്. പ്രക്ഷോഭണങ്ങൾ നടക്കുമ്പോൾ അദ്ദേഹം കാണിച്ച സംഘടനാസാമർത്ഥ്യവും പ്രവർത്തനശക്തിയും പ്രചാരണത്തിന് അദ്ദേഹം കൊടുത്ത പ്രാധാന്യവും, ഗുരുവിനേയും പിൻഗാമിയേയും തിരഞ്ഞെടുക്കുന്ന കാര്യത്തിൽ അദ്ദേഹം കാണിച്ച നിഷ്കർഷയും, പാശ്ചാത്യരുടെ സമ്പ്രദായങ്ങളിൽനിന്നു ലഭിച്ചതാണ്.'' ഒരുപക്ഷെ ഇതിനു പാശ്ചാത്യം എന്നു പറയണമെന്നില്ല; പാശ്ചാത്യരുടെ ആധുനിക കാലത്തുള്ള പലതും സമകാലിക ഘട്ടത്തിൽ ഇന്ത്യയടക്കമുള്ള പല പൗരസ്ത്യരും സ്വീകരിച്ചിട്ടുണ്ടല്ലോ. നല്ല മാർഗ്ഗത്തിലൂടെ ചരിച്ചാലേ നല്ല ലക്ഷ്യത്തിലെത്തുവാൻ കഴിയൂവെന്ന് ഗാന്ധിജി വ്യക്തമായി ആദ്യം മനസ്സിലാക്കിയതു ബുദ്ധനെപ്പോലുള്ള ഇന്ത്യയിലെ ആചാര്യന്മാരിൽനിന്നാണ്. എന്നാൽ ആ പാഠവും നല്ലപോലെ പഠിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞത് പാശ്ചാത്യ സംസ്കാരവുമായി ഇടപഴകുവാൻ അദ്ദേഹത്തിനു കഴിഞ്ഞതുകൊണ്ടും പാശ്ചാത്യവും പൗരസ്ത്യവുമായ സംസ്കാരങ്ങൾ ഒരു സമന്വയത്തിലേക്കു നീങ്ങുവാൻ തുടങ്ങിയതുംകൊണ്ടാണ്.

## സംസ്കാരങ്ങൾ തമ്മിലുള്ള സമന്വയം

വിശകലനം ചെയ്യുവാനുള്ള സൗകര്യത്തിനുവേണ്ടി പാശ്ചാത്യ സംസ്കാരം, പൗരസ്ത്യ സംസ്കാരം എന്നിങ്ങനെ മാനവസമുദായത്തിൻെറ പൊതുസ്വത്തിനെ ഭാഗിക്കാറുണ്ട്. അടുത്ത കാലംവരെ ഈ വിഭജനത്തിൽ കുറച്ചൊക്കെ അർത്ഥമുണ്ടായിരുന്നു. എന്നാൽ ഇന്നു രണ്ടു സംസ്കാരങ്ങളിലുമുള്ളതും, ഭാവിയിലേക്ക് ഉണ്ടായിക്കൊണ്ടിരിക്കുന്നതും ആയ ഏകത്വത്തിൽ നാം ശ്രദ്ധതിരിക്കേണ്ടതാണ്. ഗാന്ധിജിയിലുണ്ടായിരുന്ന ഒരു വിശ്വപൗരൻെറ വീക്ഷണത്തിലും ഭാവിയെപ്പററിയുള്ള ദർശനത്തിലും ഇവയെല്ലാം കണ്ടിരുന്നു.

ശാസ്ത്രവും സാങ്കേതികവിദ്യയും ഒരു ഏകലോകത്തെ സൃഷ്ടിച്ചിരിക്കുന്നു. ഈ ഗോളത്തിൽ നിവസിക്കുന്നവർ ചന്ദ്രനിൽ കാൽകുത്തുകയുണ്ടായി. ധൂമകേതു വ്യാഴം എന്ന ഗ്രഹവുമായി കൂട്ടിമുട്ടുന്നത് ശാസ്ത്രീയ ഉപകരണങ്ങളുടെ സഹായത്തോടുകൂടി ഭൂമിയിലുള്ളവർ ദർശിക്കുകയും ഉണ്ടായി. ഈ അവസരത്തിലാണ് മാനവസമുദായത്തിലെ വിവിധ സംസ്കാരങ്ങൾ സമന്വയത്തിലെത്തേണ്ടുന്നതിൻെറ ആവശ്യം ഉന്നയിക്കുന്ന ഒരു വ്യക്തിയെ അതിലെ അംഗങ്ങൾ അന്വേഷിച്ചത്. അവർ അതു ഗാന്ധിജിയിൽ കണ്ടെത്തിയിരിക്കുന്നു. അതാണ് ചില പണ്ഡിതന്മാർ ഗാന്ധിജിയെ ''ആററം യുഗത്തിലെ പ്രവാചകൻ'' എന്നു വിശേഷിപ്പിച്ചത്.

സമഗ്രമായി ഗാന്ധിജിയെ പഠിച്ചതിനു ശേഷം ഇന്ന് നാം എത്തേണ്ടുന്ന നിഗമനം അദ്ദേഹം ഒരു വിഭാഗീയ പാരമ്പര്യത്തിൻെറ ഭാഗമല്ലെന്നും, മാനവ സമുദായത്തിലെ വിവിധ പാരമ്പര്യങ്ങൾ' സമന്വയം ചെയ്ത് ഒരു സാർവ്വലൗകിക സംസ്കാരം രൂപപ്പെടുത്തിയതിൻെറ പ്രതീകമാണെന്നും ആണ്. ഇങ്ങനെ ആയിത്തീരുവാൻ ഗാന്ധിജി വിട്ടുവീഴ്ചയില്ലാതെ ഒരു തത്ത്വജ്ഞാനത്തിനോ, ഒരു പ്രത്യേക തരത്തിലുള്ള സാമൂഹ്യ വ്യവസ്ഥയ്ക്കോ വാദിക്കുകയല്ല ചെയ്തത്; സ്വന്തം നിരീക്ഷണംകൊണ്ടും പരീക്ഷണങ്ങൾകൊണ്ടും പലതും പഠിക്കുകയാണ്.

ഈ മനോഭാവത്തോടുകൂടി കൃത്യാന്തരബഹുലമായ തൻെറ ജീവിതം നയിക്കുമ്പോൾ ഗാന്ധിജിക്ക് ചില പാകപ്പിഴകൾ വന്നിരിക്കാം. അദ്ദേഹംതന്നെ തനിക്കു പററിയ ''ഹിമാലയൻ അബദ്ധങ്ങളെ''പ്പററി പ്രസ്താവിച്ചിട്ടില്ലേ? അവയ്ക്കു പുറമേയും ചിലതുണ്ട്. അതിലൊന്നാണ് ഹിന്ദുക്കളുടെ ഇടയിൽ ജനസമ്മതി ലഭിക്കുവാൻ, ഹിന്ദുക്കളുടെ എല്ലാ സാമൂഹ്യ അനാചാരങ്ങളേയും അദ്ദേഹം ചില ഘട്ടങ്ങളിൽ എതിർക്കാത്തത്. ഉദാഹരണത്തിന്, ''അയിത്തം'' എന്ന ദുരാചാരത്തെ എതിർക്കുമ്പോൾ ''ജാതിസമ്പ്രദായത്തെ'' അദ്ദേഹം എതിർത്തില്ല. ഇങ്ങനെ പലതും പറയാം. എന്നാൽ അതുകൊണ്ടൊന്നും അദ്ദേഹം ഹിന്ദുമതമൗലികവാദിയായിരുന്നു എന്നർത്ഥമില്ല. നേരേമറിച്ച്, ദുർല്ലഭം ചിലപ്പോൾ ആവശ്യത്തിലധികം ചില പാരമ്പര്യങ്ങൾക്ക് വിട്ടുവീഴ്ചകൾ ചെയ്തുവെന്നേ അതിനർത്ഥമുള്ളൂ.

നാം ഏതായാലും ഗാന്ധിജി പറഞ്ഞ കാര്യങ്ങളിൽനിന്നോ, അദ്ദേഹം കർമ്മമണ്ഡലത്തിൽ തന്ന ഒസ്യത്തിൽനിന്നോ വിട്ടുപോകാതെ, അദ്ദേഹത്തിൻെറ മൗലികവാദികളാവരുത്. അതാണദ്ദേഹം തന്നെ ''ഗാന്ധിസം'' എന്നൊന്നില്ലെന്നും താൻ ഒരു ചട്ടക്കൂട് നിർമ്മിക്കുന്നില്ലെന്നും പറഞ്ഞത്.





വി.കെ. ബാബുപ്രകാശ്

# പരിണാമദശയിലെ രാജാക്കന്മാർ

ദിനോസാറുകൾ തങ്ങളുടെ ആകാരവും കായികശക്തിയുംകൊണ്ടു ഭരിച്ചപ്പോൾ മനുഷ്യൻ തൻെറ ബൗദ്ധിക ശക്തികൊണ്ടാണ് ഭൂമി കീഴടക്കിയത്. ശീതരക്തജീവികളായ ദിനോസറുകൾക്ക് തങ്ങളുടെ അനിതരസാധാരണമായ ആകാരംകൊണ്ട് അന്തരീക്ഷത്തിലെ ശീതകാലാവസ്ഥയുമായി പൊരുത്തപ്പെടാൻ കഴിഞ്ഞില്ല.



പരിണാമഘട്ടത്തിലെ ജീവജാലങ്ങൾക്കിടയിൽ രണ്ടു ജീവവർഗ്ഗങ്ങൾ സ്വന്തം പ്രത്യേകതകളോടെ ഒററതിരിഞ്ഞു നില്ക്കുന്നു. ഈ രണ്ടു ജീവവർഗ്ഗങ്ങളും, എന്നാൽ ഭൂമിയുടെ ഉപരിതലം മുഴുവനായും തങ്ങളുടെ കാൽപ്പാടുകൾക്കിടയിൽ കീഴടക്കി നടന്നിട്ടുള്ളവയുമാണ്. അവകളിൽ ഒന്നാണ് മൺമറഞ്ഞുപോയ കൂററൻ ദിനോസാറുകൾ. മറെറാന്ന് പറയേണ്ടതില്ല, മനുഷ്യൻതന്നെ. ഭൂമിയുടെ മാറുകുലുക്കി മറിച്ച് ദശാബ്ദങ്ങൾക്കു പിന്നിൽ ഇവിടെയെല്ലാം ഓടിനടന്ന; ദിനോസാറുകളുടെ കാലഘട്ടത്തെ 'പരിണാമദശയിൽ ജുറാസിക് കാലഘട്ടം എന്നറിയപ്പെടുന്നു. ദിനോസാറുകളെ ഓർക്കുമ്പോൾ രക്തദാഹിയും, കൂററൻ കോമ്പല്ലുകളുമുള്ള മാംസഭോജിയായ ടൈനോസോറസുകളാണ് കടന്നുവരിക. അവകളുടെ ആകാരവും വിസ്മയിപ്പിക്കുന്ന ആക്രമണകഥകളും കേട്ട് നാം അത്തരത്തിലാണ് ചിന്തിച്ചുപോകാറ്. എന്നാൽ ദിനോസാറുകളിൽ ഭൂരിഭാഗവും സസ്യഭുക്കുകളായിരുന്നു എന്നത് നമുക്ക് അദ്ഭുതം തോന്നിക്കുന്നതാണ്. ജിറാഫുകളെപ്പോലെ തലയുയർത്തി നില്ക്കുകയും, ഒട്ടകപ്പക്ഷിയെപ്പോലെ ഓടിനടക്കുകയും ചെയ്തിരുന്ന പല ദിനോസാറുകളും വൃക്ഷങ്ങളുടെ തളിരിലകൾ ഭക്ഷിച്ചും ജലാശയങ്ങളിലെ വെള്ളം കുടിച്ചുമാണ് കഴിഞ്ഞിരുന്നത്. എന്നാൽ നരവംശ ശാസ്ത്രകാരന്മാർ പ്രതിപാദിക്കുന്നത് ദിനോസാറുകളുടെ പരിണാമഘട്ടത്തിലെ മദ്ധ്യഭാഗം പിന്നിട്ടപ്പോൾ ചരിത്രത്തിലെ അനിവാര്യതപോലെ അവകൾ മാംസഭുക്കുകളായി മാറി എന്നാണ്.

അതിനുള്ള നിദാനം പ്രകൃതിയിലെതന്നെ അന്തരീക്ഷപ്രകൃതിയിലുണ്ടായ മാററങ്ങൾ തന്നെയാണ്. നമുക്കറിയാം, ഭൂമിയിലെ ഭൂഖണ്ഡങ്ങൾ കോടിക്കണക്കിനു വർഷങ്ങൾക്കു മുൻപ് ഒന്നായിക്കിടന്ന പർവ്വതശൃംഖലകളോ, പീഠഭൂമികളോ ആയിരുന്നു. അന്തരീക്ഷത്തിലെ ഉഷ്ണശീതാവസ്ഥകൾ മാറിവന്നതോടെ കൂററൻ ഹിമപാളികൾ നിറഞ്ഞ ശീതമേഖലകൾ ഉരുകി വലിയ സമുദ്രങ്ങളാകുകയും അത് ഗുരുത്വാകർഷണനിയമങ്ങളെ ബാധിക്കുകയും ഭൂമിയുടെ അന്തർധാരയിൽത്തന്നെ വലിയ ആഘാതങ്ങൾ ഉണ്ടാകുകയും അതിൻെറയൊക്കെ ഫലമായി ഭൂഖണ്ഡങ്ങൾ പരസ്പരം വേറിട്ടു വിച്ഛേദിക്കുകയും ചെയ്തത് നമുക്കിന്ന് അറിയാവുന്ന സത്യങ്ങളാണ്. ഇത്തരം സംഭവങ്ങൾ പ്രകൃതിയുടെതന്നെ നിയമസംഹിതകളിലെ അലിഖിത മാററങ്ങളാണ്. അപ്പോൾപ്പിന്നെ പ്രകൃതിയിലെ ചെറുകണികകളായ ജന്തുജീവജാലങ്ങളേയും അതൊക്കെ ബാധിക്കുമല്ലോ. അന്തരീക്ഷ വ്യതിയാനം സസ്യജാലങ്ങളുടെ ഘടനയിലും മാററം വരുത്തുവാനിടയാക്കി. ഹിമപാളികൾ ഉരുകി പെയ്തപ്പോഴും, ഉഷ്ണമേഖല വർദ്ധിച്ചപ്പോഴും സസ്യജാലങ്ങൾ കാര്യമായി നശിക്കാനിടയായി അത്തരം കാലഘട്ടത്തിൽ. അതിൻെറയൊക്കെ ഫലമായി ദിനോസാറുകൾ മാംസഭോജികളായി മാററപ്പെടുകയുണ്ടായി. ഇതൊക്കെ ഞൊടിയിടയിൽ സംഭവിച്ച കാര്യങ്ങളല്ല എന്നു നാം കരുതേണ്ടതുണ്ട്.

ഈ അന്തരീക്ഷ വ്യതിയാനം ദിനോസാറുകളുടെ ഉന്മൂലനത്തിനുതന്നെ ഇടയാക്കി. നരവംശ ശാസ്ത്രശാഖയിലെ ഒരു പഠനം സൂചിപ്പിക്കുന്നത് കോടാനുകോടി വർഷങ്ങൾക്കുമുൻപ് ദിനോസാറുകൾ ഭൂതലം അടക്കിവാണിരുന്ന കാലത്ത് അന്തരീക്ഷപാളികൾക്കപ്പുറത്തുനിന്ന് ഏതോ ഒരു കൂററൻ ഉൽക്ക ഭൂമിയിൽ വന്നു പതിച്ചു എന്നും, അതിൻെറ ആഘാതത്തിലുണ്ടായ ധൂമപടലവും പൊടിപടലവും അനേകവർഷങ്ങളോളം സൂര്യരശ്മികൾ ഭൂമിയിൽ പതിപ്പിക്കാൻ കഴിയാതെ അന്തരീക്ഷത്തിൽ ഒരു കുടപോലെ രൂപാന്തരപ്പെട്ടു എന്നും, തൽഫലമായി ഭൂതലം തണുത്ത കാലാവസ്ഥയിലാവുകയും പൊതുവേ ശീതരക്തജീവികളായ ദിനോസാറുകൾക്ക് അന്തരീക്ഷത്തിലെ ശീതകാലാവസ്ഥയുമായി അധികനാൾ പൊരുത്തപ്പെടുവാൻ കഴിഞ്ഞില്ല എന്നും, അപ്രകാരം അവയുടെ ഉന്മൂലനംതന്നെ സാദ്ധ്യമായി എന്നുമുള്ള പക്ഷമുണ്ട്. തങ്ങളുടെ അനിതരസാധാരണമായ ആകാരംകൊണ്ട് അവയ്ക്ക് ഈ തണുപ്പിൽനിന്നു സ്വയം രക്ഷിക്കുവാനും കഴിഞ്ഞില്ല. മററു ചെറുജീവികൾ കുററിക്കാടുകൾക്കിടയിലും, കുഴികളിലും ഒളിച്ചിരുന്ന് തണുപ്പിൽനിന്നു രക്ഷപ്പെട്ടപ്പോൾ ചെറിയ പർവ്വതസമാനമായ തങ്ങളുടെ ശരീരം അന്തരീക്ഷത്തിൽ പ്രദർശിപ്പിച്ച് സ്വയം നാശം ഏററുവാങ്ങുവാനേ ഇവയ്ക്കു കഴിഞ്ഞുള്ളൂ.

ഭൂതലം അടക്കിവാഴുന്ന പരിണാമദശയിലെ അടുത്ത ജീവവർഗ്ഗമായ മനുഷ്യനിലേക്ക് ഇനി കടന്നുചെല്ലാം. ആകാരത്തിലുള്ള അന്യാദൃശത്വമല്ല, മറിച്ച് ഭൂതലം അടക്കിവാഴാൻ കഴിഞ്ഞ രണ്ടു വർഗ്ഗങ്ങൾ എന്ന നിലയ്ക്കാണ് ദിനോസാറുകളും മനുഷ്യനും തമ്മിലുള്ള താരതമ്യം. ദിനോസാറുകൾ തങ്ങളുടെ ആകാരവും കായികശക്തിയുംകൊണ്ടു ഭരിച്ചപ്പോൾ മനുഷ്യൻ തൻെറ ബൗദ്ധികശക്തികൊണ്ടാണ് ഭൂമി കീഴടക്കിയത്. ദിനോസാറുകൾ ജീവവർഗ്ഗമേഖലകളിൽ സാദൃശ്യം പുലർത്തുന്നത് പക്ഷികളോടും ഉരഗങ്ങളോടുമാണ്. അതിനൊക്കെ ഏതാണ്ട് 20 കോടി വർഷങ്ങൾക്കുശേഷമാണ് ആദിമനുഷ്യൻ ഉണ്ടായതെന്നാണ് നരവംശശാസ്ത്രപഠനം സൂചിപ്പിക്കുന്നത്. എന്നാൽ മനുഷ്യൻെറ പരിണാമഘട്ടങ്ങൾക്കിടയ്ക്ക് എവിടെയോ ഒരു വിടവുണ്ടായതായി നരവംശ ശാസ്ത്രകാരന്മാർ ഊന്നിപ്പറയുന്നു. ഇതിനെ മിസ്സിംഗ് ലിങ്ക് (Missing Link) എന്നാണ് ചാൾസ് ഡാർവിൻ എന്ന ജീവശാസ്ത്രജ്ഞൻ തൻെറ അസെൻറ് ഓഫ് മാൻ എന്ന ഗ്രന്ഥത്തിൽ സൂചിപ്പിക്കുന്നത്. ഈ വിടവുമൂലം മനുഷ്യവർഗ്ഗത്തിൻെറ പരിണാമദശയിലെ ശരിയായ പരിണേതാവ് ആരാണെന്നത് നരവംശശാസ്ത്രശാഖയിൽ ഇന്നും ആശയക്കുഴപ്പം ഉണ്ടാക്കുന്ന സംഗതിയാണ്.

## പരിണാമ ദശ

എന്നാൽ ജനററിക് ശാസ്ത്രശാഖ ആധുനികമായി വികസിപ്പിച്ചെടുത്ത ഡി.എൻ.എ മോളിക്യുലാർ ജീവശാസ്ത്രപഠനം മൂലം ഈ നിഗമനങ്ങൾക്ക് ഒട്ടൊക്കെ വെളിച്ചം നല്കാൻ കഴിയുന്ന സംഗതികൾ വെളിവാക്കിയിട്ടുണ്ട്. മാർസെല്ലിൻ ബൗൾ എന്ന ഫ്രഞ്ച് ശരീരശാസ്ത്രജ്ഞനും എഫ്. വുഡ് ജോൺസ് എന്ന മെക്രോ ബയോളജിസ്റ്റും നടത്തിയ ഡി.എൻ.എ പഠനത്തിൽ ചിമ്പൻസിയും, ഗോറില്ലയും മനുഷ്യവർഗ്ഗവുമായി ഏറെ സാദൃശ്യമുള്ള പരിണാമഘട്ട വർഗ്ഗമായി കാണുന്നുണ്ട്. ചിമ്പൻസിയുടെ രക്തത്തിലെ ഹീമോഗ്ലോബിനും, ട്രാൻസ്ഫറിൻ, അൽബുമിൻ മോളിക്യൂളുകൾ എന്നിവയും മനുഷ്യന്റേതുമായി വളരെ അടുത്തു വരുന്നുമുണ്ടത്രേ. 1971-ൽ ബിൽ ഹോയർ, ഡേവിഡ് കോൺ എന്നീ മോളിക്യുലാർ ശാസ്ത്രജ്ഞന്മാർ മററു ജീവവർഗ്ഗങ്ങളുടെ ഡി.എൻ.എ യും മനുഷ്യ ഡി.എൻ.എയുമായി ഒരു താരതമ്യപഠനം നടത്തുകയുണ്ടായി. അതിൽനിന്നും മനുഷ്യ ഡി.എൻ.എയും ചിമ്പൻസികളുടെ ഡി.എൻ.എയും തമ്മിൽ ന്യൂക്ളിയോ ടൈഡ് സീക്വൻസിൽ 2.5 ശതമാനം വ്യത്യാസമേയുള്ളു. എന്നാൽ മററു ജീവികളുമായി 10 ശതമാനത്തിൽക്കൂടുതൽ വ്യത്യാസമുണ്ട്. മനുഷ്യ ഡി.എൻ.എ യും, ആൾക്കുരങ്ങിന്റെയും, സാധാരണ കുരങ്ങിന്റെയും ചിമ്പൻസിയുടേയും ഡി.എൻ.എ യും തമ്മിലുള്ള സാമ്യമാണ് ഏറെക്കാണുന്നത്.

പരിണാമഘട്ടത്തിൽ ഇന്നു കാണുന്ന ആധുനിക മനുഷ്യ (ഹോമോസാപിയൻസ്) നിലേക്ക് എത്തിച്ചേരുവാൻ മനുഷ്യവർഗ്ഗത്തിന് എന്തുമാത്രം രൂപാന്തരങ്ങൾ വേണ്ടിവന്നു എന്നു പരിശോധിക്കുന്നത് നന്നായിരിക്കും. ഇന്നു നാം നമ്മുടെ ചുററുമുള്ള സഹജീവികളായ മനുഷ്യസഹോദരന്മാരെയും സഹോദരിമാരേയും ശ്രദ്ധിക്കുമ്പോൾ എന്തെന്തു വൈവിദ്ധ്യങ്ങൾ പ്രകടനാത്മകമായി കാണുന്നു. എന്തെന്തു വിവിധ വസ്ത്രങ്ങൾ, ആഭരണങ്ങൾ, ചെരിപ്പുകൾ, വാഹനങ്ങൾ എന്നിങ്ങനെ വൈവിദ്ധ്യങ്ങളുടെ ഒരു മാസ്മരലോകത്ത് മനുഷ്യൻ അങ്ങനെ വട്ടംകറങ്ങുകയാണ്. ഭൂമിയിൽ അവന്റേതന്നെ ഒരു ലോകം വേറെയുണ്ടാക്കി നൈമിഷികമായി ഈ ജീവിതചക്രത്തിൽനിന്ന് എന്തൊക്കെയോ നേടിയെടുക്കാൻ കാട്ടിക്കൂട്ടുന്ന വെമ്പലുകൾ, എന്നതാണ് ആഴത്തിൽ നോക്കിയാൽ ഈ പ്രകടനങ്ങൾ കാണിക്കുന്നത്.

ഇന്നത്തെ മനുഷ്യൻ പൊടുന്നനവേ ഒരു മാതൃപേടകത്തിൽനിന്നു പൊട്ടി ജനിച്ചതല്ല. ശൂന്യതയിൽനിന്നു കൈയടക്കംകൊണ്ടു സാധിച്ചെടുത്ത മാന്ത്രികപ്രക്രിയയിലൂടെയുമല്ല മനുഷ്യരാശി ഇന്നു കാണുന്ന രൂപത്തിൽ ആയതും. സൂക്ഷിച്ചുനോക്കുമ്പോൾ പ്രകൃതിയിലെ മററു സചേതന, അചേതന ജൈവജീവജന്തുജാലങ്ങൾക്കൊപ്പമുള്ള ഒരു സ്ഥാനം മാത്രമേ മനുഷ്യനുമുള്ളൂ. എന്നാൽ ഈ ഭൂമി തനിക്കുമാത്രംവേണ്ടിയുള്ളതാണെന്നുള്ള അഹംഭാവത്തിലും അഹങ്കാരത്തിലും എന്തൊക്കെയാണ് മനുഷ്യൻ ചെയ്തുകൂട്ടുന്നത്. സഹജമൃഗങ്ങളെ കൊന്നൊടുക്കുകയും, പ്രകൃതിയുടെ സന്തുലനം നശിപ്പിക്കുന്ന തരത്തിൽ വനവൃക്ഷങ്ങൾ നശിപ്പിച്ച്, വ്യവസായശാലകൾ പടുത്തുയർത്തി വിഷവാതകങ്ങൾ കടത്തിവിട്ട്, അന്തരീക്ഷത്തിലെ ജീവസന്ധാരണമേഖലകൾ നശിപ്പിച്ച് മനുഷ്യൻ അവന്റെ പരിണാമചക്രം വേഗം അവസാനിപ്പിക്കാൻ വെമ്പൽകൊള്ളുന്നപോലെതന്നെ തോന്നുന്നു. പ്രകൃതിതന്നെ ദിനോസാറുകളെ ഉന്മൂലനം ചെയ്തപ്പോൾ മനുഷ്യൻതന്നെ അവന്റെ നാശം സ്വയം സംഭവിപ്പിക്കാൻ കരുതിക്കൂട്ടുന്നു.

ആദിമനുഷ്യന് ഇന്നത്തെ ആധുനിക മനുഷ്യനിൽനിന്ന് അനവധി രൂപവ്യത്യാസങ്ങൾ ഉണ്ടായിരുന്നു. സത്യത്തിൽ തന്റെ പൂർവ്വപിതാവിനെ ഒരുപക്ഷേ, ജീൻസും ടോപ്പും ധരിച്ച ഇന്നത്തെ ഒരു യുവാവു കണ്ടാൽ നെററിചുളിക്കുകയും അസ്വസ്ഥനാവുകയും ചെയ്യും. അത്രയ്ക്കു വ്യത്യസ്തനായിരുന്നു ആദിമനുഷ്യൻ. വലിയ പല്ലുകളും, ചെറിയ നെററിത്തടവും, കൂനിക്കൂടിയ പ്രകൃതവും, പരന്നുതാഴ്ന്ന മൂക്കും; ശരീരമാസകലം രോമാവൃതവുമായ ശരീരഘടനയായിരുന്നു അന്നു മനുഷ്യന്. ഒരു ചിമ്പൻസിയുടെ വളരെ അടുത്ത സാദൃശ്യം. പ്രസ്തുത മനുഷ്യൻ മിക്കപ്പോഴും കഴിഞ്ഞിരുന്നതും മരത്തിൽത്തന്നെ. അവന്റെ ഭക്ഷണം ചെറിയ പ്രാണികളും, വേരുകളും പച്ചക്കറി ഫലമൂലങ്ങളും ആയിരുന്നു. അക്കാലത്ത് പ്രകൃതിയിലെ മററു ജന്തുക്കളോട് മല്ലിടുവാൻ തക്ക പ്രാപ്തി മനുഷ്യന് പ്രായേണ കുറവായിരുന്നതിനാലാവാം ഇത്തരത്തിൽ മരങ്ങളിൽ താമസിച്ചിരുന്നത് എന്നു കരുതുന്നുണ്ട്. കൂടാതെ, പ്രാക്തനമനുഷ്യന്റെ ശൈശവകാലം പ്രായേണ ദൈർഘ്യമേറിയതായിരുന്നു. ഒരു കുട്ടി ജനിച്ചു വളർന്ന്, ഇഴഞ്ഞ്, മുട്ടിൽനിന്ന്, പിന്നീട് രണ്ടുകാലിൽ നിവർന്നു നടക്കുവാൻ ഏതാണ്ട് പത്തും പതിനഞ്ചും വർഷങ്ങൾ വേണ്ടിവന്നിരുന്നു അന്ന്. ഇന്നു നാം ശൈശവപ്രായം ഏതാണ്ട് നാലുവയസ്സോടെ തരണംചെയ്തു കഴിഞ്ഞിരിക്കും. മനുഷ്യന്റെ മസ്തിഷ്കവും ഇന്നുകാണുന്ന തരത്തിൽ വികസിച്ചിട്ടില്ലായിരുന്നു അന്ന്.

## ഫോസിൽ പഠനം

ആദിമനുഷ്യന്റെ ഫോസിൽ അവശിഷ്ടങ്ങൾ ആദ്യമായി നരവംശ ശാസ്ത്രജ്ഞരും, ജീവശാസ്ത്രജ്ഞരും കണ്ടെത്തുന്നത് ആഫ്രിക്ക, ഏഷ്യ, യൂറോപ്പ് എന്നിവിടങ്ങളിലാണ്. ഇതു സൂചിപ്പിക്കുന്നത്, മനുഷ്യവാസം ആരംഭിക്കുന്നത് ഈ പ്രദേശങ്ങളിലാകാം എന്നാണത്രേ. ഒരുപക്ഷേ, ശാസ്ത്രജ്ഞർ വിവക്ഷിക്കുന്നത് മദ്ധ്യ ഏഷ്യയിലാണ് മനുഷ്യന്റെ ഉദ്ഭവസ്ഥാനം എന്നാണ്. ഇതിനുള്ള കാരണം ഏററവും പുരാതനമായ മനുഷ്യഫോസിലുകൾ കണ്ടെടുക്കപ്പെട്ടത് ഏഷ്യ, ചൈന, ജാവ, ഇന്ത്യ എന്നീ പ്രദേശങ്ങളിൽനിന്നാണ്. ഒരു ഫോസിൽ എന്നത് ശരീരത്തിലെ നശിക്കാതെയുള്ള എല്ലിൻഭാഗങ്ങളാണ്. ആയിരങ്ങളും പതിനായിരങ്ങളും കൊല്ലങ്ങൾ കഴിഞ്ഞാൽക്കൂടി ഫോസിലുകൾ നശിക്കാതെ അതിന്റെ ഘടന നിലനിർത്തുന്നു എന്നത് പ്രകൃതിയുടെ ഒരു അദ്ഭുത സ്ഥിതിവിശേഷംതന്നെ.

ഷെർവുഡ് വാഷ്ബേൺ എന്ന ആധുനിക നരവംശ ശാസ്ത്രജ്ഞൻ നടത്തിയ നിരവധി പഠനങ്ങളിൽനിന്നും വെളിവാകുന്നത് മനുഷ്യനും ചിമ്പൻസിയും തമ്മിലാണ് പരിണാമ ദശയിൽ അധികം സാദൃശ്യം എന്നാണ്. എന്നാൽ ഇവതമ്മിലും അനവധി വ്യതിയാനങ്ങളുണ്ട്. അതിലേക്ക് അദ്ദേഹം വിരൽ ചൂണ്ടുന്നത് കാലാവസ്ഥാമാററങ്ങളാണ് ഇതിൽ പ്രധാനമായും വ്യതിയാനങ്ങൾ വരുത്തുന്ന ഘടകം എന്നാണ്. മനുഷ്യന്റെ ഈ ഘട്ടത്തിലുള്ള പരിണാമദശ അറിയപ്പെട്ടിരുന്നത് 'പ്ളയോസീൻ' കാലഘട്ടം എന്നാണ്. ഈ ഘട്ടത്തിൽ കാലാവസ്ഥ പൊതുവേ വരണ്ടതും, കൂടുതൽ ചൂടുള്ളതുമായിരുന്നു. ആകയാൽ സസ്യജാലങ്ങൾക്കും വൃക്ഷങ്ങൾക്കും നാശം സംഭവിക്കുകയും അവയുടെ സന്തുലനം ക്രമരഹിതമാകുകയുമുണ്ടായി. തദവസരത്തിൽ മരത്തിൽക്കഴിഞ്ഞ മനുഷ്യന് താഴെ ഇറങ്ങി ഭൂമിയിൽ ജീവിക്കേണ്ടതായി വന്നതാണ് രണ്ടാമത്തെ ഘട്ടം. മരത്തിൽ നിന്നിറങ്ങിയ മനുഷ്യന് വളരെപ്പെട്ടെന്ന് ചില മാററങ്ങളുണ്ടായി. കൂനിക്കൂടിയിരുന്ന അവൻ നിവർന്നുനില്ക്കാൻ തുടങ്ങി. കൈകൾ അവന്റെ മനസ്സിന്റെ ഇച്ഛയുമായി പ്രവർത്തിക്കാൻ കഴിയുന്ന ഉപകരണങ്ങളായി, നായാടാനുള്ള സ്വഭാവം അനിവാര്യമായി, വസ്ത്രത്തിനുള്ള ആവശ്യം പ്രകടമായി അങ്ങനെ പലതും അവനെ ക്രമേണ സമൂഹമായി ജീവിക്കാൻ പരിശീലിപ്പിച്ചു.

പുരാതന മനുഷ്യന്റെ ആധുനികയുഗത്തിലേക്കുള്ള ഗതിവേഗം പല ഘട്ടങ്ങളിലായാണ് സംഭവിച്ചിട്ടുള്ളത്.

പ്രൊഫിലിയോ പിത്തിക്കൻസ്: മനുഷ്യ സാദൃശ്യമുള്ളത് എന്നു തോന്നിക്കുന്ന ആദ്യത്തെ അറിയപ്പെട്ട ആൾക്കുരങ്ങിന്റെ രൂപമാണിത്. ഇത്തരം ഒരു ജീവിയുടെ ഫോസിൽ ഈജിപ്ററിൽനിന്നാണ് ആദ്യം കണ്ടെത്തുന്നത്. മനുഷ്യനുമായി വളരെ വിദൂരസാദൃശ്യമേ ഇതിനുണ്ടായിരുന്നുള്ളൂ.

ഡ്രയോ പിത്തിക്കസ്: ഇത് മിയോസീൻ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ആൾക്കുരങ്ങുകളാണ്. ഇവയുടെ ഫോസിലുകൾ ആഫ്രിക്കയിലാണു കാണപ്പെട്ടത്. അതിന്റെ കൈകൾക്കും കാലുകൾക്കും ഒരേ നീളമാണുണ്ടായിരുന്നത്. എന്നാൽ ഏതാണ്ട് പാതി നിവർന്ന രൂപമായിരുന്നു ഇതിനുണ്ടായിരുന്നത്.

ഓറിയോ പിത്തിക്കസ്: മനുഷ്യനുമായി അല്പം സാദൃശ്യം പുലർത്തിയിരുന്ന വർഗ്ഗമാണിത്. ഇന്നത്തെ മനുഷ്യന്റെ മാതിരി ചെറിയ പല്ലുകളും മുഖവുമായിരുന്നു ഇതിന്. അത് നിവർന്നു നടക്കുന്ന പ്രകൃതവുമായിരുന്നു.

രാമാ പിത്തിക്കസ്: മനുഷ്യന്റെ പരിണാമത്തിൽ നരവംശ ശാസ്ത്രജ്ഞർ ബന്ധിപ്പിക്കുന്ന പരിണാമകണ്ണി രാമാ പിത്തിക്കസ്സുമായാണ്. ഇതിന്റെ ഫോസിലുകൾ ഇന്ത്യയിലെ ശിവലിക കുന്നുകളിൽനിന്നാണ് കണ്ടെത്തിയത്. അതു സൂചിപ്പിക്കുന്നത്, ഈ വർഗ്ഗം ഏകദേശം 14–15 കോടി വർഷങ്ങൾക്കുമുൻപ് ജീവിച്ചിരുന്നു എന്നാണ്.

ഈ കാലഘട്ടങ്ങളിൽ മനുഷ്യന്റെ ഘടനയ്ക്ക് വളരെവേഗം രൂപാന്തരം സംഭവിച്ചുകൊണ്ടിരുന്നു. തലച്ചോറിന്റെ വ്യാപ്തി വർദ്ധിക്കുകയും, ധിഷണാശക്തി പ്രകടമാക്കാനും മനുഷ്യൻ തുടങ്ങിക്കഴിഞ്ഞിരുന്നു. ഈ ഘട്ടങ്ങളെ നരവംശ ശാസ്ത്രജ്ഞർ മൂന്നായി തരംതിരിക്കുന്നു. അവകളാണ് ആദ്യഘട്ടമായ ആസ്ട്രലോ പിത്തിക്കസ്. മദ്ധ്യഘട്ടമായ ഹോമോ എറക്ടസ്, അന്ത്യഘട്ടമായ ഹോമോ സാപിയൻസ്.

ആസ്ട്രലോ പിത്തിക്കസ്: 1924-ൽ പ്രൊഫസർ റെയ്മണ്ട് ഡാർട്ട് എന്ന നരവംശ ശാസ്ത്രജ്ഞനാണ് ആധുനിക മനുഷ്യന്റെ ഏററവും അടുത്ത രൂപസാദൃശ്യമുള്ള ഈ ഫോസിൽ കണ്ടെത്തുന്നത്. അത് ഒരു കുട്ടിയുടെ തലയോട്ടിയുടെ മുകൾഭാഗത്തെ അടപ്പുപോലുള്ള ഭാഗമാണ്. ദക്ഷിണാഫ്രിക്കയിൽനിന്നാണ് അത് കണ്ടെടുക്കുന്നത്. ഇവയെ ആസ്ട്രോലോ പിത്തിക്കസ് എന്നാണു വിളിക്കുന്നത്. വളരെച്ചെറിയ ശരീരഘടനയും നിവർന്നു നടക്കുന്ന പ്രകൃതവുമായിരുന്നു ഇവയ്ക്ക്. മനുഷ്യന്റെ അതേപോലുള്ള പല്ലുകളുമായിരുന്നു. പുരികങ്ങൾ വളഞ്ഞ് കണ്ണിനുമുകളിൽ വ്യക്തമായിരുന്നു. ഇവയുടെ തലച്ചോറിന് 450–600 സി.സി. വ്യാപ്തിയുണ്ടായിരുന്നു.

ഹോമോ ഇറക്ടസ്: തലച്ചോർ ഘടനയിൽ കാര്യമായ വ്യാപ്തം സംഭവിച്ചു എന്നതാണ് ഹോമോ ഇറക്ടസിന്റെ പ്രധാന രൂപാന്തരീകരണം. 1891-ൽ ഡ്യൂഹിയോസ് എന്ന ശാസ്ത്രജ്ഞനാണ് ഇത്തരം ആദിമനുഷ്യന്റെ ഫോസിൽ ജാവയിൽനിന്നു കണ്ടെത്തുന്നത്. അതിന്റെ തലച്ചോർ വ്യാപ്തി 940 സി.സി ഉണ്ടായിരുന്നു.

ഹോമോ സാപിയൻസ്: ജീവശാസ്ത്രശാഖയിൽ മനുഷ്യവർഗ്ഗം അറിയപ്പെടുന്ന പേരാണ് ഹോമോ സാപിയൻസ്. ആധുനിക ഡിക്ഷണറികളും ഹോമോ സാപിയൻസ് എന്നാൽ കൊടുക്കുന്ന അർത്ഥം ധിഷണശക്തിയും, ചിന്താശക്തിയുമുള്ള മനുഷ്യവർഗ്ഗം എന്നാണ്. എന്നാൽ ഇവയിൽത്തന്നെ ഹോമോ നിയാണ്ടർതാലനിസിസ്, ഹോമോ ഹൈഡൽ ബർഗനീസ് എന്നിങ്ങനെയുണ്ട്. പക്ഷേ, അവയെല്ലാം ഏകദേശം ഒരേപോലെ കാണപ്പെടുകയാൽ ഹോമോ സാപിയൻസ് എന്നാണറിയപ്പെടുന്നത്. ഇത്തരത്തിലുള്ള ഒരു മനുഷ്യന്റെ പൂർണ്ണമായ തലയോട്ടി ജർമ്മനിയിലെ സ്റെറയിൻഹീമിൽനിന്നും, നിയാണ്ടർതാൽ താഴ്വരകളിൽനിന്നും കണ്ടെടുത്തു. ഇവയുടെ തലച്ചോർ വ്യാപ്തി 1450 സി.സി വരുമായിരുന്നു. ആധുനിക മനുഷ്യന്റെ തരത്തിൽ ബുദ്ധിശക്തിയുള്ള വർഗ്ഗമായിരുന്നു ഇത്. കല്ലിൽ ഉരച്ചെടുക്കുന്ന ആയുധങ്ങൾ ഉപയോഗിക്കുവാനുള്ള വൈദഗ്ദ്ധ്യവും ഇതിനുണ്ടായിരുന്നു.

## പ്ളൂട്ടോയിലേക്ക്

അതിനുശേഷം തുടർന്നിങ്ങോട്ട് മനുഷ്യഘട്ടം കാര്യമായ രൂപവ്യത്യാസങ്ങൾ പ്രകടിപ്പിക്കാതെ കടന്നുപോയിക്കൊണ്ടിരിക്കുകയാണ്. ഇന്ന് മനുഷ്യൻ തന്റെ ഇച്ഛാശക്തിയും കർമ്മശക്തിയും ബുദ്ധിശക്തിയുംകൊണ്ട് ഭൂമി കീഴടക്കിയെന്ന് അഹങ്കരിച്ച് ആകാശവും ശൂന്യാകാശവും കീഴടക്കാൻ വെമ്പലുകൾ കൊള്ളുന്നു. അതിന്റെ ഭാഗമായി ചന്ദ്രനെ കീഴടക്കി, ബുധനിലും ശനിയിലും ശൂന്യാകാശ പേടകങ്ങൾ അയച്ച് അവയെക്കുറിച്ച് കൂടുതൽ പഠിക്കുന്നു. ഒടുവിൽ ഇപ്പോൾ ഷൂമേക്കർ എന്ന ധൂമകേതു വ്യാഴത്തിൽ ഇടിച്ചതുപോലും മനുഷ്യശാസ്ത്രജ്ഞർ തെററുകൂടാതെ പ്രവചിച്ചു. അതുകൊണ്ടുമായില്ല, നവഗ്രഹങ്ങളിലെ ഏററവും അകലെയുള്ള ഗ്രഹമായ പ്ളൂട്ടോയെ ലക്ഷ്യമാക്കി അമേരിക്കയിലെ സ്പേസ് ഏജൻസിയായ നാസ വൊയേജർ എന്ന ഒരു ശൂന്യാകാശപേടകവും അയച്ചുകഴിഞ്ഞു. പ്രപഞ്ചത്തിലെ അനന്തമായ ദൂരംതാണ്ടി രണ്ടായിരമാണ്ടിൽ അത് പ്ളൂട്ടോയിൽ പതിക്കുമെന്നാണ് നാസ കരുതുന്നത്. അതിൽ അത്യാധുനിക കംപ്യൂട്ടർ സംവിധാനത്തിൽ രൂപപ്പെടുത്തിയ ഒരു ആഡിയോ കാസററ് സ്ഥാപിച്ചിട്ടുണ്ട്. ഭൂമിയിലെ ഒരു മനുഷ്യശിശുവിന്റെ കരച്ചിലും ഒരു യുവതിയുടെ അടക്കിയ ചിരിയും ആഫ്രിക്കൻ കോംഗോ വർഗ്ഗക്കാരുടെ പ്രാക്തനസംഗീതവും ബീഥോവന്റെ ഏഴാം സിംഫണിയുടെ അംശങ്ങളും ആധുനിക ഹെവിമെററൽ റോക്ക് സംഗീതവീചികളും അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പ്ളൂട്ടോയിൽ മനുഷ്യരെക്കാൾ ഉയർന്ന ധിഷണാശക്തികളുള്ള ജീവികളോ വർഗ്ഗങ്ങളോ ഉണ്ടെങ്കിൽ അവ മനസ്സിലാക്കട്ടെ, ഭൂമിയിൽ ഒരിക്കൽ ബൗദ്ധികമായി ഉയർന്ന ഒരു വർഗ്ഗം ജീവിച്ചിരുന്നുവെന്ന്, അതത്രേ മനുഷ്യവർഗ്ഗം.



കെ. ചന്ദ്രശേഖരൻ പിള്ള

# നിശാഗന്ധി



മുററത്തു പൂത്തുനില്ക്കുന്ന നിശാഗന്ധി!
മുററിടും നിന്നാത്മസൗരഭ ധോരണി
ചുററും പരത്തുന്ന നിന്നിലനുരക്ത-
ചിത്തനായ് സർവ്വം മറന്നു നില്ക്കുന്നു ഞാൻ!...
പത്രപുടത്തിൻ സിരയിലെ ചൈതന്യ
നിർഝരി നിൻരൂപസൗഭഗമാകവെ,
എത്ര തപസ്സുതിൻ പിന്നിലനുഷ്ഠിച്ചു
നിത്യവും നിന്നേക്കിനാക്കണ്ട വല്ലികൾ!....
അമ്പിളിപ്പൊൻപൂ വിടർന്ന വാനത്തിന്റെ
ഭംഗികൾ മണ്ണിലാവാഹിച്ച മാതിരി
മുററത്തു പൂവിട്ടു നില്പു നീ; മുഗ്ദ്ധമെൻ
സ്വപ്നങ്ങളൊന്നായ് മലരിട്ട മാതിരി!...
രാവിൽ വിരിയുന്ന പൂവുനീ,യെങ്കിലും
ഭൂവിലാസ്വാദകരേറെയില്ലെങ്കിലും
ഉള്ളിൽ നിറയുന്ന നിൻ ജീവസൗരഭ-
മെല്ലാം ജഗത്തിന്നു കാഴ്ച വച്ചീടുവാൻ
പിന്നെ ക്ഷണത്തിൽ പൊലിയാൻ കഴിയുന്ന
നിന്നിലെൻ മോഹവും മുക്തിയും കാണ്മു ഞാൻ!...
..................................................................
കണ്ണൊന്നു തെററിയാ,ലല്പമുറങ്ങിയാൽ
കൺമണീ! നിൻമുഖം വാടുമെന്നാകയാൽ
നിന്നേത്തലോടട്ടെ! നിർവൃതിപ്പൂവിടർ-
ന്നെന്നിൽ പരിമളം തൂവട്ടെ മേൽക്കുമേൽ!
നീളുന്ന കൈകൾ തരിച്ചുനില്ക്കു,ന്നതി-
ലോലമാമേതോ കരസ്പർശമേൽക്കയാൽ!
ചിന്തയിൽ നിന്നുമുണർന്നു ഞാൻ നോക്കി,യെൻ
പിന്നിൽ ചിരിതൂകി നില്പൂ പ്രിയതമ...
മൊട്ടു വിരിയുവാനേറെ നാൾ കാത്തവൾ....
മൊട്ടിടും മോഹങ്ങളുള്ളിൽ സൂക്ഷിപ്പവൾ.



മുസാഫിർ

# ലാസ്യലഹരിയുടെ ലയപഥങ്ങളിൽ



ഡൽഹിയിലെ താജ്മാൻ സിംഗ് ഹോട്ടൽ.

പുറത്ത് അസ്തമയരാശിയ്ക്ക് കരണ്ടീപ്തി. അകത്ത് ഷാൻറ്ലിയറുകൾ നീലവെളിച്ചത്തിൻെറ വില്ലുകുലച്ച ബാങ്കററ് ഹാൾ. ചുമരിലെ മ്യൂറലുകൾക്കിടയിലിരുന്ന് നവാബ് ഹുക്ക വലിച്ചു.

റിനിഖന്നയുടെ ഏ്യനസാന്ദ്രമായ കോംപിയറിംഗിന് പരഭാഗശോഭ ചാർത്തി ഒരു മോഹിനിയായി വിജയലക്ഷ്മി അന്നേരം നൃത്തപീഠത്തിലേയ്ക്ക് ഒഴുകിയണഞ്ഞു. ഒരു രാജഹംസമായി അവർ വേദിയുടെ ദ്യുതിയിൽ വെട്ടിത്തിളങ്ങി. നാട്യവേദത്തിൻെറ കനകക്കൊലുസ്സ് മുഴങ്ങി. അഭിരാമമായ ഒരു താളപ്പൊലിമയുടെ നിറവിലേയ്ക്ക് ഇന്ദ്രപ്രസ്ഥത്തിലെ ഗ്രീഷ്മസന്ധ്യ തെളിഞ്ഞുയരുകയായിരുന്നു.

പട്ടുതൊങ്ങലിൻെറ മൃദുലാളന. തുഷാരത്തുണ്ടിൻെറ ശുഭ്രശുദ്ധി. രാത്രിമലരിൻെറ പരിമളം. ഉഷഃസൂര്യൻ ഉടഞ്ഞുവീഴുന്ന സരോവരത്തിൻെറ ഉന്മത്തത. സാഗരത്തിൻെറ പ്രഭാതസാധകം. മോഹിനിയാട്ടത്തിൻെറ സാന്ദ്രാനന്ദലയങ്ങളിലേയ്ക്ക് സദസ്സിനെ ഉള്ളുഴിഞ്ഞുണർത്തുകയായിരുന്നു, ഭാരതത്തിലെങ്ങും പ്രശസ്തയായ ഭാരതിശിവജ്ജിയുടെ പുത്രി വിജയലക്ഷ്മി. നാട്യാഭിനയത്തിൻെറ നവീനമായ ഈ ഭാവസ്നിഗ്ദ്ധതയിൽ മുഴുകാൻ കഴിഞ്ഞത് മറക്കാനാവാത്ത ഒരനുഭവമായി.



വിജയലക്ഷ്മി മോഹിനിയാട്ടം അവതരിപ്പിക്കുന്നു

നിത്യതയിലേക്കു നീളുന്ന ജന്മാന്തരസ്വപ്നങ്ങളുടെ ഒരു തളിരിലത്തട്ടം. അസ്പഷ്ടതകളുടെ അദൃശ്യതയിലൂടെ സ്വപ്നസ്പഷ്ടതകളുടെ ഉദാരകിരണങ്ങൾ തേടുന്ന നൂറെട്ടു കരണങ്ങളിലേക്കുള്ള ചടുലതയുടേയും ചാരുതയുടേയും അഴകാർന്ന പ്രയാണം.

അതാകുന്നു, ഈ സ്വപ്നസുന്ദരിയുടെ താളനിബദ്ധമായ ചുവടുവയ്പുകളുടെ പൊരുൾ.

•

മഹിതമായൊരു നൃത്തപാരമ്പര്യം വിജയലക്ഷ്മിയ്ക്ക് സ്വന്തം അമ്മയിൽനിന്ന് ഇഷ്ടദാനം ലഭിക്കുകയായിരുന്നു. ഒരു പൊക്കിൾക്കൊടിബന്ധംപോലെ, അമ്മ ഭാരതി ശിവജ്ജിയ്ക്ക് സർഗ്ഗസാധനയുടെ സിദ്ധി ലഭിച്ചതാകട്ടെ, തമിഴകത്തിൻെറ പൊൻവീണയായിരുന്ന തൻെറ അമ്മയിൽനിന്നും. ഭാരതി ശിവജ്ജിയുടെ പാദമുദ്ര പതിഞ്ഞ നൃത്തപീഠത്തിൽനിന്നാണ് വിജയലക്ഷ്മി തൻെറ അരങ്ങേററത്തിൻെറ സഫലമുഹൂർത്തം കുറിച്ചത്.

കേരളത്തിൻെറ തനതു കലയായ മോഹിനിയാട്ടത്തിൽ പ്രവീണയായ ഭാരതിശിവജ്ജിയിൽനിന്നു വേണം വിജയലക്ഷ്മിയുടെ കലാസപര്യയുടെ കഥ തുടങ്ങാൻ.

ശ്രീമതി ലളിതശാസ്ത്രിയുടെ കീഴിൽ കലാക്ഷേത്രശൈലിയുടെ നിശിതമായ ശിക്ഷണത്തിൽ നൃത്തം അഭ്യസിച്ചുതുടങ്ങിയ ഭാരതിശിവജ്ജിയെന്ന കുംഭകോണത്തുകാരിയെ ആദ്യമായി അംഗീകരിച്ചത് 1972-ൽ ബോംബെയിലെ 'സുർസിങ്കാർ സൻസദ്' എന്ന സംഘടനയാണ്. ഭരതനാട്യപരിശീലനത്തിന് കേന്ദ്രഗവൺമെൻറ് അവർക്കു സ്കോളർഷിപ്പും നല്കി.

ഗുരു കേളുചരൺ മഹാപത്രയിൽനിന്ന് ഒഡീസിയുടെ ചുവടുകൾ സ്വായത്തമാക്കിയ ഭാരതി ശാന്താറാവുവിൻെറ മോഹിനിയാട്ടം കാണാനിടയായതോടെ ഭരതനാട്യവും ഒഡീസിയും വിട്ട് മോഹിനിയാട്ടത്തിലേക്കു തിരിഞ്ഞു.

വള്ളത്തോളിനുശേഷം പുതിയ ഇനങ്ങളൊന്നുമില്ലാതെ ഏതാനും ഇടങ്ങളായി ശോഷിച്ചു മുരടിച്ചു കിടന്നിരുന്ന മോഹിനിയാട്ടമെന്ന നൃത്തരൂപത്തിന് ഭാരതിശിവജ്ജി പുതിയ ജീവനും രൂപവും നല്കി. മോഹിനിയാട്ടത്തിൻെറ വേരുകളും പാരമ്പര്യവും തേടിയുള്ള തീർഥാടനമായിരുന്നു അവർ നടത്തിയത്.

പ്രശസ്തമായ ഭാഗവതമേളയെന്ന കലാരൂപം തമിഴ്നാട്ടിലെ രണ്ടു ഗ്രാമങ്ങളിലായി ഏതാനും കുടുംബക്കാർക്കു മാത്രം അവകാശപ്പെട്ടതായിരുന്നു. പ്രത്യേകിച്ചും മേരത്തൂർ, ശാലിയമംഗലം എന്ന രണ്ടു കുടുംബങ്ങൾക്ക്. ശാലിയമംഗലത്തെ ഭാഗവതമേളാകുടുംബത്തിൽപ്പിറന്ന ഭാരതിശിവജ്ജി ഡൽഹിയിൽ താമസിച്ചുകൊണ്ട് കേരളത്തിൻെറ കലാരൂപമായ മോഹിനിയാട്ടത്തിൽ പുതിയ പരീക്ഷണങ്ങൾ നടത്തി. പുതിയ തലമുറയെ അതു പഠിപ്പിക്കുന്നതിനായി 'കലാ അമ്പലം' എന്നൊരു സ്ഥാപനവും ആരംഭിച്ചു.

നിരന്തരമായി കേരളത്തിൽ വരികയും കാവാലം, എം.കെ.കെ. നായർ, മിത്രൻ നമ്പൂതിരിപ്പാട്, പല്ലാവൂർ അപ്പുമാരാർ തുടങ്ങിയവരുടെ സഹായത്തോടെ മോഹിനിയാട്ടം ഉദ്ഭവിച്ചതിനാസ്പദമായ കലാരൂപം അവർ പഠിക്കുകയും ചെയ്തു. കഥകളിയ്ക്കു ''കണ്ണുകൾ നല്കിയ'' മാണിമാധവചാക്യാർ ഈ രംഗത്ത് ഭാരതിശിവജ്ജിയ്ക്കു വിലയേറിയ സഹായങ്ങളാണ് നല്കിയിരുന്നത്.

തികച്ചും കേരളീയമായ നിരവധി താളങ്ങളും വായ്ത്താരികളും അവർ കണ്ടെടുത്തു. മുമ്പു കാലങ്ങളിൽ മോഹിനിയാട്ടത്തിൽ ഉപയോഗിച്ചിരുന്ന വാദ്യരൂപങ്ങളായ മദ്ദളവും ഇടയ്ക്കയും അതിൽ വീണ്ടും സന്നിവേശിപ്പിച്ചു. പിന്നെ സോപാനസംഗീതത്തിൻെറ സാന്ദ്രരാഗങ്ങൾ ഹൃദയരേഖകളാക്കി. മോഹിനിയാട്ടമെന്ന ലാസ്യതീവ്രമായ നൃത്തരൂപത്തിന് അതിൻെറ നഷ്ടചൈതന്യങ്ങളത്രയും വീണ്ടുകിട്ടുകയായിരുന്നു.

ഭരതനാട്യത്തിൻെറയോ കുച്ചുപ്പുടിയുടെയോ ഒപ്പം അപ്രധാനമായി മാത്രം ഒന്നുരണ്ടിനങ്ങൾ മോഹിനിയാട്ടത്തിലും എന്ന നില മാററി രണ്ടരമണിക്കൂർ നീണ്ടുനില്ക്കുന്ന സമ്പൂർണ്ണ മോഹിനിയാട്ടസദസ്സ് നടപ്പിൽ വരുത്തിയതും ഭാരതിശിവജ്ജിയാണെന്ന് നിസ്സംശയം പറയാം. ഇത് മോഹിനിയാട്ടത്തിനു കൈവന്ന ഒരപൂർവ പദവിയായിരുന്നു.



കഥക്, ഭരതനാട്യം, കുച്ചുപ്പുടി, മണിപ്പൂരി തുടങ്ങിയ ഭാരതീയ നൃത്തരൂപങ്ങൾക്ക് സമശീർഷമായൊരു സ്ഥാനം മോഹിനിയാട്ടത്തിനു നേടിക്കൊടുത്തതിന് കേരളം എന്നെന്നും ഈ തമിഴ്നാട്ടുകാരിയോടു കടപ്പെട്ടിരിക്കുന്നു. ഈയാവശ്യത്തിനായി തലസ്ഥാനത്തെ സാംസ്കാരികവൃത്തങ്ങളിൽ ഭാരതിശിവജ്ജി തീവ്രമായ പോരാട്ടംതന്നെ നടത്തുകയുണ്ടായി. അതിൻെറ ഫലമായി വിദേശങ്ങളിൽ കൊട്ടിയുയരുന്ന ഭാരതോത്സവങ്ങളിൽ മോഹിനിയാട്ടത്തിനും സ്ഥാനലബ്ധിയുണ്ടായി.

ഇന്ത്യൻ കൗൺസിൽ ഓഫ് കൾച്ചറൽ റിലേഷൻസും കേന്ദ്ര സാംസ്കാരിക വകുപ്പും കേന്ദ്ര സംഗീത നാടക അക്കാദമിയുമൊക്കെ മോഹിനിയാട്ടത്തെ ഒരു പൂർണ്ണ നൃത്തരൂപമായി അംഗീകരിച്ചത് ഭാരതി ശിവജ്ജിയുടെ ഈ രംഗത്തെ നിതാന്ത പ്രയത്നംകൊണ്ടുകൂടിയാണ്.

രംഗവേദികളിൽ ഭാരതി, അംഗസൗഷ്ഠവം കൊണ്ടും തേനൂറുന്ന ലാസ്യചലനങ്ങൾ കൊണ്ടും മാദകമനോഹാരിതകൊണ്ടും സാക്ഷാൽ മോഹിനിതന്നെയായിത്തീരുന്നു. അവരുടെ നിസ്തുലമായ രംഗാസ്തിത്വത്തെക്കുറിച്ച് (Stage presence) ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള പ്രശസ്ത കലാനിരൂപകർ ഏറെ പ്രശംസിച്ചിട്ടുണ്ട്.

മോഹിനിയാട്ടത്തെക്കുറിച്ച് 'ദ ആർട്ട് ഓഫ് മോഹിനിയാട്ടം' എന്ന ഗ്രന്ഥം രചിച്ചിട്ടുള്ള ഭാരതി ഈ നൃത്തരൂപത്തെക്കുറിച്ച് ദൂരദർശനുവേണ്ടി ഒരു ഡോക്യുമെൻററിയും നിർമ്മിച്ചിട്ടുണ്ട്.

മോഹിനിയാട്ടത്തിലെ ചൊല്ലുകളും മുദ്രകളും പരിഷ്കരിക്കപ്പെടുമ്പോൾ ലാസ്യാംശത്തിനു കോട്ടം വരുത്തരുതെന്ന് ഭാരതിശിവജ്ജിയ്ക്കു നിർബ്ബന്ധമുണ്ട്. അതുകൊണ്ടാണ്



പ്രാമാണികമായ പരിശുദ്ധി കാത്തുസൂക്ഷിച്ചുകൊണ്ട് അവർ മോഹിനിയാട്ടത്തെ നവീകരിച്ചത്.

ജപ്പാനിലെ 'എക്സ്പോ-70' മേളയിലും സിംഗപ്പൂർ, ഹോംകോംഗ്, ക്വാലാലംപൂർ, ബാങ്കോക്ക്, സോവിയററ് യൂണിയൻ, ഗ്രീസ് എന്നിവിടങ്ങളിലും മോഹിനിയാട്ടം അവതരിപ്പിച്ചിട്ടുള്ള ഭാരതിശിവജ്ജി ഇപ്പോൾ പുത്രി വിജയലക്ഷ്മിയോടൊത്ത് ഡൽഹിയിലെ ഏഷ്യാഡ് വില്ലേജിലെ മനോഹരമായ ക്വാർട്ടറിൽ നൃത്തോപാസനയുമായി കഴിയുന്നു.

•



'ബബ്ളി'യെന്ന് ഓമനപ്പേരുള്ള വിജയലക്ഷ്മിയ്ക്ക് കഴിഞ്ഞവർഷം ''സംസ്കൃതി നൃത്യസമ്മാൻ'' പ്രധാനമന്ത്രി സമ്മാനിക്കുകയുണ്ടായി. അമ്മയെപ്പോലെതന്നെ, നാട്യശാസ്ത്രത്തിൻെറ മെയ്വഴക്കം ഒപ്പിയെടുത്ത സുന്ദരിയായ ഈ മകൾ മോഹിനിയാട്ടത്തിൻെറ ആഹാര്യശോഭയിൽ ജ്വാലപടർത്തിയാടുന്നു. ചടുലമായ ചുവടുകളും ചേഷ്ടകളും അവലംബിക്കേണ്ട സന്ദർഭങ്ങളിൽപ്പോലും വിജയലക്ഷ്മിയുടെ സ്ഥായീഭാവം സമ്പൂർണ്ണ ലാസ്യത്തിൻേറതാണ്. ഡൽഹി പബ്ളിക് സ്കൂളിൽ പഠിയ്ക്കേ, പുതിയ യുഗത്തിൻെറ ശ്രുതികളും അപശ്രുതികളുമായി ഇടപഴകി പാശ്ചാത്യസംഗീതവും മററും പരിശീലിച്ച പരിഷ്കാരിയായ ഒരു തമിഴ് പെൺകുട്ടി മോഹിനിയാട്ടത്തിൻെറ നിശിതമായ കേരളപ്രകൃതിയോടു സാമഞ്ജസ്യം പുലർത്തുന്നത് തികച്ചും വിസ്മയകരമത്രേ.

ഗുരു കൃഷ്ണമൂർത്തിയിൽനിന്ന് നൃത്തത്തിൻെറ ആദ്യപാഠങ്ങൾ അഭ്യസിച്ച വിജയലക്ഷ്മിയ്ക്ക് മോഹിനിയാട്ടത്തിൻെറ അടവുകളും ചുവടുകളും സ്വന്തം അമ്മയിൽനിന്നാണ് പകർന്നുകിട്ടിയത്. അമ്മയോടൊപ്പം നിരവധി വേദികളിൽ ചിലങ്കകെട്ടിയ ഈ നർത്തകി തൻെറ ഇളംപ്രായത്തിൽ ഒട്ടേറെ വിദേശരാജ്യങ്ങളിലും വെന്നിക്കൊടിയുയർത്തി.

ഖജുരാഹോ നൃത്തോത്സവത്തിൽ ഏററ

ശേഷം 65-ാം പേജിൽ

# പുതിയപുസ്തകങ്ങൾ

## ദൈവത്തിനു വംശനാശം

നല്ല ഒരു പ്രമേയമുണ്ടായിട്ടും വിജയിക്കാതെ പോയ ഒരു നോവലാണിത്. ജീവിതത്തിൻെറ മറുപുറം കണ്ട ഋഷികേശനിൽ ഉൾച്ചിരിയുണ്ടാകുന്നുണ്ടെങ്കിൽ ആ ഉൾച്ചിരി അനുവാചക ഹൃദയത്തിലേക്ക് കടന്നുവരുന്നില്ല. നോവലിസ്ററ് ആമുഖത്തിൽ എഴുതുന്നു: "ഇത് ദൈവത്തോടുള്ള പ്രതിഷേധമല്ല, ദൈവം അതിൻെറ ശുദ്ധ രൂപത്തിൽ നിഷ്പക്ഷമായ ഒരു മിഥ്യയാണ്. എല്ലാ മതങ്ങളിലെയും പൗരോഹിത്യം ദൈവത്തിൻെറ നിഷ്പക്ഷതയെ തകിടം മറിച്ച്, ഫലത്തിൽ അതിൻെറ നേർ വിപരീതമായി മാറുന്നു..." ജീവിതം തകിടം മറിയുന്ന അവസ്ഥയാണ് നോവലിസ്ററ് അനുഭവപ്പെടുത്തിത്തരാൻ ശ്രമിക്കുന്നത്.

ദൈവത്തിന് വംശനാശം
ഗ്രന്ഥ: കെ.വി.സുരേഷ്കുമാർ, ഹരിതം
വിത: ഇംപ്രിൻറ് ബുക്സ്
വില: 32 രൂപ.

## ലോക കപ്പ് ഫുട്ബോൾ ഒരു ചരിത്രാവലോകനം

1994–ലൂടെ ലോകം വീണ്ടും ഫുട്ബാൾ ലഹരിയിലേക്കുയർന്ന അവസരത്തിൽ മലയാളത്തിൽ ഇത്തരത്തിലൊരു പുസ്തകമിറങ്ങിയത് തീർച്ചയായും ഫുട്ബാൾ പ്രേമികൾക്കൊരു മുതൽക്കൂട്ടാണ്. പതിനഞ്ചാം ലോകകപ്പിൻെറ, ആരവങ്ങൾക്കിടയിൽ മലയാളിയും ചരിത്രമന്വേഷിച്ചുതുടങ്ങുക സ്വാഭാവികമാണ്. വിജയപരാജയങ്ങളുടെ പ്രവചനങ്ങൾ സ്വയം ഏറെറടുത്ത് നിർവൃതികൊള്ളുന്ന ഒരു ഫുട്ബാൾ ലഹരി ഇന്ത്യയിലുമുണ്ടല്ലോ. ഈ നിലയ്ക്കുള്ള ഒരു വിലയിരുത്തലിന് നമ്മെ സഹായിക്കുന്നതാണ് ഭാസി മലാപ്പറമ്പിൻെറ ലോക കപ്പ് ഫുട്ബാൾ ഒരു ചരിത്രാവലോകനം എന്ന പുസ്തകം. ഫുട്ബാളിലെ കരുത്തൻമാരെ പരിചയപ്പെടുത്തലും ലോക ഫുട്ബാളിൻെറ ചരിത്രത്തിലിടം നേടിയ രാജ്യങ്ങളെക്കുറിച്ചുള്ള കുറിപ്പുകളിലുമായി തിളങ്ങുന്ന 216 പേജുകൾ ഫുട്ബാളിനെ സ്നേഹിക്കുന്നവരുടെ മനസ്സിലേക്കു തന്നെയാണ് വീണുമറിയുന്നത്. ഇങ്ങനെ ഇതുവരെയുള്ള ലോകകപ്പുകളിലേക്കുള്ള ഒരു തിരിഞ്ഞുനോട്ടത്തിന് സഹായിക്കുന്ന ഈ പുസ്തകത്തിൻെറ ജനനം സ്പോർട്സ് ജേർണലിസത്തിനും കരുത്തു നല്കുന്നു എന്നുകൂടി പറയേണ്ടിയിരിക്കുന്നു.

ലോക ഫുട്ബാൾ ഒരു ചരിത്രാവലോകനം
ഗ്രന്ഥ: ഭാസി മലാപ്പറമ്പ്
വിത: കറൻറ് ബുക്സ്
വില: 50 രൂപ.

## ഫെമിനിസ്ററ് സൗന്ദര്യ ശാസ്ത്രം

"കേരളത്തിൽ വളർന്നുവരുന്ന ഫെമിനിസ്ററ് പ്രസ്ഥാനങ്ങളുടെ ചിന്താപരമായ അന്വേഷണങ്ങളെ സഹായിക്കുക എന്ന ഉദ്ദേശ്യത്തോടെയാണ് ജർമ്മൻ ഫെമിനിസ്ററുകളുടെ ലേഖനങ്ങളുടെ പരിഭാഷയായ ഫെമിനിസ്ററ് സൗന്ദര്യശാസ്ത്രം ആദ്യ പുസ്തകമായി പ്രസിദ്ധീകരിക്കുന്നത്. ഫെമിനിസ്ററ് സാഹിത്യത്തെയും സൗന്ദര്യ ശാസ്ത്രത്തെയും കുറിച്ച് കേരളത്തിൽ നടക്കുന്ന ചർച്ചകൾക്കും പഠനങ്ങൾക്കും ഈ ഗ്രന്ഥം സഹായകമാകുമെന്നു പ്രതീക്ഷിക്കുന്നു." പ്രസാധകർ ഇങ്ങനെ എഴുതുന്നു. ജർമ്മൻ ഭാഷയിലുണ്ടായതാണ് 'ഫെമിനിസ്ററ് സൗന്ദര്യശാസ്ത്രം' എന്ന ഈ ഗ്രന്ഥം. ഹാരിയററ് ആൻഡേഴ്സൻ ഇംഗ്ളീഷിലേക്ക് പരിഭാഷപ്പെടുത്തി. അതിൻെറ മലയാള പരിഭാഷയാണിത്. പടിഞ്ഞാറൻ നാടുകളിൽ ജന്മംകൊണ്ട ഫെമിനിസ്ററ് പ്രസ്ഥാനങ്ങളുടെ വളർച്ചയുടെ ഏട്ടങ്ങൾ, ചരിത്രം എന്നിവ വിശകലനം ചെയ്യുകയാണ് ഈ സമാഹാരത്തിലെ ലേഖനങ്ങളിൽ. സ്ത്രീ വിമോചന പ്രസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്നവർക്ക് അറിവും ബോധവും നൽകുന്ന ഒരു സമാഹാരമാണിത്. ലേഖകൻമാർ ഫെമിനിസ്ററ് പ്രസ്ഥാനത്തിൻെറയും ഫെമിനിസ്ററ് സൗന്ദര്യശാസ്ത്രത്തിൻെറയും പ്രശസ്തരായ വക്താക്കളാണ്.

ഫെമിനിസ്ററ് സൗന്ദര്യശാസ്ത്രം
എഡി: ഗീസെലാ ഐക്കർ
പരിഭാഷ: ജാനകി ഡോ.കെ.ഗോപിനാഥൻ
പ്രസാ: ബുക്ക്വേം, തൃശൂർ–1
വില: 45 രൂപ

## സോഷ്യലിസ്ററ് പാത

'സോഷ്യലിസ്ററ് പാത' എന്ന ത്രൈമാസികത്തിൻെറ നാലാം ലക്കമാണിത്. ഇടതുപക്ഷ സാഹിത്യ-സാംസ്കാരിക കാര്യങ്ങളുടെ സൈദ്ധാന്തിക പ്രശ്നങ്ങളാണ് ഇതിലെ ലേഖനങ്ങളിലും ഇൻറർവ്യൂകളിലുമൊക്കെ ചർച്ചചെയ്യുന്നത്. പക്ഷേ, വ്യവസ്ഥാപിത കമ്മ്യൂണിസ്ററു പാർട്ടികളുടെ നിലപാടുകളല്ല ഇവിടെ സ്വീകരിക്കുന്നത്. എഡിറേറാറിയലിൽ എഴുതുന്നു: "ഇന്ത്യയിലെ കമ്മ്യൂണിസ്ററു പാർട്ടികൾ സോഷ്യലിസ്ററ് സിദ്ധാന്തങ്ങൾക്കു തകരാറുകളൊന്നുമില്ലെന്നും പ്രയോഗത്തിലെ വൈകല്യങ്ങളാണ് സോഷ്യലിസ്ററു വ്യവസ്ഥ തകരുന്നതിനിടയാക്കിയതെന്നുമുള്ള അവരുടെ നിഗമനത്തിൽ ഉറച്ചുനില്ക്കുകയാണ്... സോഷ്യലിസ്ററു സിദ്ധാന്തത്തെയും പ്രയോഗത്തെയുംകുറിച്ച് ഗൗരവതരമായ അന്വേഷണം നടത്തുന്നതിൽ ഇന്ത്യയിലെ കമ്മ്യൂണിസ്ററു പാർട്ടികൾ തുറന്ന ഒരു സമീപനമല്ല കൈക്കൊള്ളുന്നതെന്ന ഞങ്ങളുടെ വിമർശനം ശരിവയ്ക്കുന്ന രീതിയിലാണ് ഈദൃശ പ്രശ്നങ്ങളോട് അവർ തുടർന്നുവരുന്ന സമീപനം." ഈ സമീപനത്തെ എതിർക്കുന്ന തുറന്ന ഒരു ഇടതുപക്ഷ സമീപനമാണ് ഈ ത്രൈമാസികത്തിൻേറത്. ഇന്ത്യയുടെ സാമൂഹ്യരോഗങ്ങളായ സ്ത്രീപീഡനം, മതമൗലികത, വർഗ്ഗീയത എന്നിവയെക്കുറിച്ചും മാർക്സിയൻ കാഴ്ചപ്പാടിൽ ഈ ത്രൈമാസികത്തിൽ ചർച്ചചെയ്യുന്നുണ്ട്.

സോഷ്യലിസ്ററ് പാത
പയ്യന്നൂർ
670307
വില: 25 രൂപ



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

മദ്ധ്യവയസ്കയെന്നു പറഞ്ഞാൽ മതിയാവുകയില്ല അവരെക്കുറിച്ച്. ആ കാലയളവും കഴിഞ്ഞ സ്ത്രീ. അവർക്ക് യുവാക്കൻമാരോട് എന്തഭിനിവേശമായിരുന്നെന്നോ? പള്ളിയിൽ പോക്ക് ഒരിക്കലും മുടക്കിയിരുന്നില്ല അവർ. പള്ളിയിൽച്ചെന്നു കഴിഞ്ഞാൽ ഓരോ ചെറുപ്പക്കാരനെയും അവർ 'പരപരാ' നോക്കും. മുത്തശ്ശിയുടെ രോഗം മനസ്സിലാക്കിയ ചെറുപ്പക്കാർ അവർക്കു പിടികൊടുക്കാതെ മാറിനിന്നു. ഒരു ദിവസം ഒരു സുന്ദരനായ യുവാവിനെ അവർ വലവീശിയെടുത്തു. പ്രായമുള്ളവനെങ്കിലും വേഗത്തിൽ കബളിപ്പിക്കാമായിരുന്നു അയാളെ. 'സർവീസ്' കഴിഞ്ഞപ്പോൾ സ്ത്രീ അയാളെ വീട്ടിലേക്കു ക്ഷണിച്ചു രാത്രിസമയത്തെ ഭക്ഷണത്തിനായി. യുവാവ് നന്ദിപറഞ്ഞ് അത് സ്വീകരിക്കുകയും ചെയ്തു. സ്ത്രീ വീട്ടിലേക്ക് ഓടി കോഴിയെക്കൊന്നു ഫ്രൈയുണ്ടാക്കി. എന്നിട്ട് അവർ വെള്ളെഴുത്തുകണ്ണടവച്ച് ഒരു സൂചി നോക്കിയെടുത്തു. വീട്ടുഗെയ്ററിനു മുൻപുള്ള പാതയിലൂടെ കുറെദൂരം നടന്ന് അവിടെ ഒരിടത്തു നിന്ന മരത്തിൽ ആ സൂചി തറച്ചുവച്ചു. തിരിച്ചു വീട്ടിലെത്തി കാത്തിരുന്നു. യുവാവ് വന്നു. രുചിയുള്ള ചിക്കൻഫ്രൈ അയാൾ വേണ്ടുവോളം കഴിച്ചു. ദഹനക്രിയ നടക്കുന്നതുവരെ പൂമുഖത്ത് ഇരിക്കാമെന്നു സ്ത്രീ അയാളോടു പറഞ്ഞു. സന്ധ്യകഴിഞ്ഞു. ഇരുട്ടു വ്യാപിച്ചു. അവർ ചെറുപ്പക്കാരനോടു ചോദിച്ചു. "അതാ ആ മരത്തിൽ പുറത്തേക്കു തള്ളിനില്ക്കുന്നത് എന്താണ്?" ചെറുപ്പക്കാരൻ "ഏതു മരം?" എന്ന് അവരോടു ചോദിച്ചു. സ്ത്രീ:- എന്ത്? പാതയുടെ അററത്തു നില്ക്കുന്ന മരം. അതിൻെറ പുറന്തോടിൽനിന്നു തള്ളിനില്ക്കുന്നതു സൂചിയല്ലേ? തനിക്കു മരംതന്നെ കാണാൻ കഴിയുന്നില്ലെന്നും സൂചിയുടെ കാര്യം പിന്നെപ്പറയാനുമില്ലെന്നും ചെറുപ്പക്കാരൻ മറുപടി നല്കി. "അതു സൂചിതന്നെ" എന്നായി സ്ത്രീ. യുവാവിന് അവരോടു ബഹുമാനം തോന്നി. ഒപ്പം അവരെ സ്സംബന്ധിച്ച് അഭിനന്ദനവും. അയാൾ അവരോടു പറഞ്ഞു:- "മാഡം ഇന്നു പള്ളിയിൽവച്ച് ചിലർ എന്നോടു പറഞ്ഞു ഭവതിയെ സൂക്ഷിച്ചു കൊള്ളണമെന്ന്. ഭവതി വൃദ്ധയാണെന്നും ചെറുപ്പക്കാരെ സ്നേഹിക്കലാണ് ഭവതിയുടെ പണിയെന്നുംകൂടി അവർ അറിയിച്ചു. ഇരുട്ടിൽ ഭവതിക്ക് ആ മരവും സൂചിയും കാണാമെങ്കിൽ തീർച്ചയായും ഭവതി വൃദ്ധയല്ല. അവർ പറഞ്ഞത് തെററ്."

സ്ത്രീ ഇതുകേട്ടു സന്തോഷിച്ച്, "ഞാൻ പോയി ആ സൂചി എടുത്തുകൊണ്ടു വരാം" എന്നു പറഞ്ഞുകൊണ്ട് നടന്നു. ഗെയ്ററിനരികിൽ എത്തിയപ്പോൾ തിരിഞ്ഞു യുവാവിനെ നോക്കി പുഞ്ചിരിതൂകി. അതിനുശേഷം നടന്നു. രണ്ടടി പോലും അവർ നടന്നില്ല. അതിനുമുൻപ് പാതയിൽ കിടന്ന ഒരു പശുവിൽത്തട്ടി അവർ മറിഞ്ഞുവീണു.

വിശ്വവിഖ്യാതയായ നീഗ്രോ കവയിത്രിയും ഗായികയുമായ Maya Angelou-ൻെറ അഞ്ചു വാല്യമുള്ള ആത്മകഥയിൽ വായിച്ചതാണ് ഞാനിക്കഥ.

ഇതെഴുതുന്നയാൾ എറണാകുളം മഹാരാജാസ് കോളേജിൽ ജോലിനോക്കുന്ന കാലം. ഒരു വാരികയിൽ വന്ന ഒരത്യന്താധുനിക കവിത എത്ര പരിവൃത്തി വായിച്ചിട്ടും എനിക്കു മനസ്സിലായില്ല. മനസ്സിലാകാത്തതുകൊണ്ട് ആസ്വാദനവും ഉണ്ടായില്ല. രണ്ടാഴ്ച കഴിഞ്ഞപ്പോൾ അതേ വാരികയിൽ ആ കാവ്യത്തെക്കുറിച്ച് പ്രൗഢമായ നിരൂപണം ഒരാധുനികോത്തരൻേറതായി വന്നു. അതുവായിച്ച് ഞാൻ അദ്ഭുതപ്പെട്ടുപോയി. എനിക്ക് ഒന്നും മനസ്സിലാക്കാൻ കഴിയാത്ത ഒരു കാവ്യത്തെക്കുറിച്ച് ഗഹനമായ നിരൂപണം ആവിർഭവിച്ചിരിക്കുന്നു. എൻെറ ബുദ്ധിയെക്കുറിച്ച് എനിക്കു മതിപ്പില്ലാതെയായി. തെല്ലു വിഷാദത്തോടെ ഞാൻ ഒരു പ്രൊഫെസറോടു ചോദിച്ചു:- "ഇത് എങ്ങനെയാണ് ഇദ്ദേഹമെഴുതിയത്?" പ്രൊഫെസർ പറഞ്ഞു:- "അത് നിരൂപകൻതന്നെ കവിയെക്കണ്ട് അർത്ഥമെന്തെന്ന് ചോദിക്കും. കവി പറയുന്നതനുസരിച്ചു നിരൂപണം. അത്രേയുള്ളു. കവി ദൂരെയാണ് താമസിക്കുന്നതെങ്കിൽ എഴുതിച്ചോദിക്കും. മറുപടിയും വരും." അല്പം കഴിഞ്ഞപ്പോൾ ആധുനികോത്തര നിരൂപകൻ അതിലേ പോയി. ഞാൻ അദ്ദേഹത്തെ വിളിച്ച് കവിതയിലെ ഒരുഭാഗത്തിന് വിശദീകരണം നല്കാൻ അഭ്യർത്ഥിച്ചു. ആ ഭാഗത്തെക്കുറിച്ച് കവി ഒന്നും

> "സാഹിത്യപഞ്ചാനനൻ
> പി.കെ. നാരായണപിള്ള
> എന്തുചെയ്തു?
> ഡോക്ടർ പി.കെ.
> നാരായണപിള്ള
> എന്തുചെയ്തു?"
> "സാക്ഷാൽ പീ.കെ.
> നാരായണപിള്ള
> ഇടിഞ്ഞുപൊളിഞ്ഞുകിടന്ന
> കേരള
> കലാക്ഷേത്രത്തെ
> പുനരുദ്ധരിച്ചു.
> ഡോക്ടർ പി.കെ.
> നാരായണപിള്ള
> അതിൻെറ ഓരോ കല്ലും
> ഇളക്കി അതു മറിച്ചിടാൻ
> നോക്കി. സമ്പൂർണ്ണമായും
> വിജയം കൈവരിച്ചില്ല.
> ഇളകിയ
> കല്ലുകളുണ്ടാക്കിയ
> പഴുതുകളിലൂടെ
> ഇഴജന്തുക്കൾ അകത്തു
> കയറിക്കൊണ്ടിരിക്കുന്നു."

പറഞ്ഞുകൊടുക്കാത്തതുകൊണ്ട് ആധുനികോത്തരൻ നിരൂപണത്തിൽ അതു സ്പർശിച്ചിരുന്നുമില്ല. വിശദീകരണം ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം പരുങ്ങലിലായി. ബ്ബബ്ബബ്ബ എന്ന മട്ട്. സൂചി നേരത്തേ പുറന്തോടിൽ തറച്ചുവയ്ക്കുന്നതുപോലെ നിരൂപണം. എന്നെപ്പോലുള്ള അജ്ഞൻ അമ്പരക്കുന്നു. വിശദീകരണത്തിന് അഭ്യർത്ഥന വരുമ്പോൾ ഇപ്പോൾ പറയാമെന്ന മട്ടിൽ ഓടി കണ്ണുകാണാൻ വയ്യാതെ ദുർഗ്രഹതയെന്ന പശുവിൽത്തട്ടി താഴെ വീഴുന്നു. മധ്യവയസ്കയുടെ കള്ളം യുവാവു കണ്ടുപിടിക്കുന്നതുപോലെ ആധുനികോത്തരൻെറ കള്ളം അനുവാചകൻ കണ്ടുപിടിക്കുന്നു. ചലച്ചിത്രത്തിലെ അഭിനേതാവും സംവിധായകനുമായ ശ്രീ. ബാലചന്ദ്രമേനോൻെറ **'കള്ളം കള്ളം കള്ളം സർവ്വത്ര'** എന്ന റെറലിവിഷൻ ഫിലിം ഞാൻ കണ്ടു. അമ്മട്ടിൽ കാവ്യം കള്ളം, നിരൂപണം കള്ളം. സർവത്ര കള്ളം.

## ചോദ്യം, ഉത്തരം

"സാഹിത്യപഞ്ചാനനൻ പി.കെ നാരായണപിള്ള എന്തുചെയ്തു? ഡോക്ടർ പി.കെ. നാരായണപിള്ള എന്തുചെയ്തു?"

"സാക്ഷാൽ പി.കെ. നാരായണപിള്ള ഇടിഞ്ഞുപൊളിഞ്ഞു കിടന്ന കേരളകലാക്ഷേത്രത്തെ പുനരുദ്ധരിച്ചു. ഡോക്ടർ പി.കെ. നാരായണപിള്ള അതിൻെറ ഓരോ കല്ലും ഇളക്കി അതു മറിച്ചിടാൻ നോക്കി. സമ്പൂർണ്ണമായും വിജയം കൈവരിച്ചില്ല. ഇളകിയ കല്ലുകളുണ്ടാക്കിയ പഴുതുകളിലൂടെ ഇഴജന്തുക്കൾ അകത്തുകയറിക്കൊണ്ടിരിക്കുന്നു."

"നോവലിസ്ററ് ശ്രീ. മുകുന്ദൻ 'സാഹിത്യവാരഫലം' യുവാക്കളുടെ ഭീരുത്വത്തിൻെറ ഫലമായി നിലനില്ക്കുന്നതാണെന്നും അതു ചെറുപ്പക്കാരെ വഴിപിഴപ്പിക്കുന്നതാണെന്നും നിങ്ങൾ ചോരകുടിക്കുന്ന കൊതുകാണെന്നും പറഞ്ഞതായി മാതൃഭൂമി വാരാന്ത്യപ്പതിപ്പിൽ വായിച്ചല്ലോ? എന്തു പറയുന്നു?"

"തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളേജിൻെറ കിഴക്കുവശത്തുള്ള ഫുട്പാത്തിനരികെ ഒരുപാടു മരങ്ങളുണ്ട്. ഞാൻ ആ കൊച്ചു പാതയിലൂടെ നടക്കുമ്പോൾ കാക്കകൾ പച്ചിലച്ചാർത്തിൽ മറഞ്ഞിരുന്ന് എൻെറ തലയിലും ഷേർട്ടിലും കാഷ്ഠിക്കാറുണ്ട്. ഞാൻ ആ കാഷ്ഠം കൊണ്ടുനടക്കുമെന്നല്ലാതെ തുടച്ചുകളയാറില്ല."

"ജീവിതം ധന്യമാകുന്നത് എപ്പോൾ?"

"യേശുദാസനെപ്പോലെ പാടാൻ കഴിഞ്ഞാൽ, നമ്പൂതിരിയെപ്പോലെ ചിത്രം വരയ്ക്കാൻ കഴിഞ്ഞാൽ, മമ്മൂട്ടിയെപ്പോലെ സുന്ദരനാകാൻ കഴിഞ്ഞാൽ, ശോഭനയെപ്പോലെ ഒരു സുന്ദരിക്ക് നിങ്ങളെ സ്നേഹിക്കാൻ കഴിഞ്ഞാൽ നിങ്ങളുടെ ജീവിതം ധന്യമാകും."

"കാവാബാത്തയോ യൂക്കിയോ മിഷീമയോ വലിയ നോവലിസ്ററ്?"

"കാവാബാത്ത, കാവാബാത്ത, കാവാബാത്ത എന്നു മൂന്നുവണ പറയട്ടെ."

"ബഷീറിനെക്കുറിച്ച് ഇപ്പോൾ എന്തു തോന്നുന്നു?"



കാവാബാത്ത

"ശുദ്ധാത്മാവായ ഒരു നല്ല സാഹിത്യകാരനെ അഭിമുഖ സംഭാഷണത്തിനെന്നു പറഞ്ഞു സമീപിച്ച് അദ്ദേഹത്തെക്കൊണ്ട് അതുമിതും പറയിക്കുന്നവരിൽനിന്ന് അദ്ദേഹം രക്ഷപ്പെട്ടല്ലോ എന്നാണ് എൻെറ വിചാരം. ഇതുകൊണ്ട് എൻെറ ദുഃഖം കുറഞ്ഞു എന്നു വിചാരിക്കരുത്."

"വിധിവൈപരീത്യം കുടുംബത്തെയാകെ തകർത്തുകളയും അല്ലേ?"

"എന്നങ്ങു തീരുമാനിക്കാൻ വയ്യ. മിന്നൽപ്രവാഹം മരത്തെ ചാമ്പലാക്കും. അതേസമയം അത് പരമാണുക്കൾക്കു പുനസ്സംവിധാനം വരുത്തി ചെമ്പിനെ സ്വർണ്ണമാക്കും. കുടിയനും വ്യഭിചാരിയുമായ ഗൃഹനായകൻ മരിച്ചതിനുശേഷം ഏതു കുടുംബവും അഭിവൃദ്ധിയിലേക്കു പോകും."

"കാവാബത്തയോ യൂക്കിയോ മിഷീമയോ വലിയ നോവലിസ്ററ്?"
"കാവാബാത്ത, കാവാബാത്ത, കാവാബാത്ത എന്നു മൂന്നുതവണ പറയട്ടെ."

## ഗതികേട്

Eric Lund, Mogens Pihl, Johannes Slok ഇവർ ചേർന്നെഴുന്നതിയ A History of European Ideas എന്ന ഉജ്ജ്വലമായ ഗ്രന്ഥം ഞാൻ കൂടക്കൂടെ വായിക്കാറുണ്ട്. ഡാനിഷിൽനിന്നു ഇംഗ്ളീഷിലേക്ക് ഇതു തർജ്ജമ ചെയ്തത് W. Glyn Jones ആണ്. 1971-ൽ ഈ പുസ്തകത്തിൻെറ വില അഞ്ചു ഡോളർ 25 സെൻറായിരുന്നു. ഈ ഗ്രന്ഥത്തിൽ ഭാഷയെക്കുറിച്ചു പറഞ്ഞിട്ടുള്ളതെല്ലാംതന്നെ അതിലെ മററു പ്രതിപാദനങ്ങൾപോലെ ചിന്തോദ്ദീപകങ്ങളും വിദ്വജ്ജനോചിതങ്ങളുമാണ്. കുഞ്ഞിനെ കുളിപ്പിച്ചു തോർത്തിയതിനുശേഷം അതിന് ഉടുപ്പ് ഇട്ടുകൊടുക്കുന്ന രീതിയിൽ ചിന്തയ്ക്കു കഞ്ചുകം ചാർത്തുന്നതല്ല ഭാഷയെന്ന് ഗ്രന്ഥകാരന്മാർ പറയുന്നു. (കുഞ്ഞിനെസ്സംബന്ധിച്ച അലങ്കാരം എൻേറത്.) തുടർന്ന് അവർ എഴുതുന്നു:- "The realisation, the thought, the idea are themselves something linguistic, since it is the structure of language which directs the thought and fashions the idea. Man, indeed, takes on existence through language." മനുഷ്യനും അവൻെറ ഭാഷയ്ക്കും തമ്മിൽ വ്യത്യാസമില്ലാത്തതുകൊണ്ട്, ഭാഷയിലൂടെ മനുഷ്യൻ ജീവിതം രൂപപ്പെടുത്തുന്നതുകൊണ്ട് അവൻ അധഃപതിക്കുമ്പോൾ ഭാഷയും അധഃപതിക്കും. (അഭിപ്രായം ഗ്രന്ഥകാരന്മാരുടേതല്ല) വ്യക്തിക്കു കാലക്കേടുള്ളതുപോലെ രാജ്യത്തിനും കാലക്കേടു വരും. അതുകൊണ്ടു ഭാഷയ്ക്കും ആ ദൗർഭാഗ്യം സംഭവിക്കും. വാല്മീകിയുടെയും വ്യാസൻെറയും കാളിദാസൻെറയും ഭാഷ അക്കാലങ്ങളിലെ സമുന്നതനായ മനുഷ്യൻെറ ഭാഷയാണ്. എഴുത്തച്ഛൻെറ ഭാഷയെസ്സംബന്ധിച്ചും ഇതുതന്നെയാണു പറയാനുള്ളത്. കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ ഭാഷ ദുർബ്ബലമായിബ്ഭവിച്ചത് അക്കാലത്തെ സംസ്കാരത്തിൻെറ ദൗർബ്ബല്യത്താലാണ്. ആ ദൗർബ്ബല്യത്തെ നശിപ്പിച്ച് ഭാഷയ്ക്കു ശക്തി പകർന്നുകൊടുത്തത് കുമാരനാശാനാണ്. സി.വി. രാമൻപിള്ളയുടെ ഭാഷ സുശക്തമത്രേ. അദ്ദേഹത്തിനു പ്രധാനമെന്ന് തോന്നിയതു പറയാൻ ഭാഷയുണ്ടായിരുന്നു. അതുകൊണ്ടു ഭാഷയ്ക്കു ശക്തിയുണ്ടായി. സി.വി. രാമൻപിള്ളയുടെ



ശക്തിയാർന്ന ഭാഷ റീയലിസ്ററിക് എഴുത്തുകാരുടെ കൈയിൽ ഒട്ടൊക്കെ ദുർബ്ബലമായെങ്കിലും ഒരുതരത്തിലുള്ള ശക്തി അതിനുണ്ടായിരുന്നു. കാരണം അസങ്കീർണ്ണമായ, ഗൗരവാവഹമായ ചിലതൊക്കെ അവർക്ക് ആവിഷ്കരിക്കാനുണ്ടായിരുന്നു എന്നതാണ്. ആ അസങ്കീർണ്ണതയും ഗൗരവവും റീയലിസ്ററുകളായി പ്രാദുർഭാവം കൊണ്ടപ്പോൾ അവരുടെ ഭാഷയെയും അവരെയും വേർതിരിച്ചു കാണാൻ കഴിയാത്ത അവസ്ഥ സംജാതമായി. കാലം പിന്നെയും കഴിഞ്ഞു. ഇന്നു വ്യവസ്ഥയില്ല, ക്രമമില്ല, സങ്കീർണ്ണതകളേയുള്ളൂ, 'ചിന്താക്കുഴപ്പങ്ങളേയുള്ളൂ. അതിനാലാണ് അവയുടെ പ്രത്യക്ഷീകരണങ്ങളായ എഴുത്തുകാരും ദുർബ്ബലരായിബ്ഭവിച്ചത്. ദുർബ്ബലരുടെ രചനകൾ ദുർബ്ബലങ്ങളായിരിക്കും. ശ്രീ. എ. ജയകുമാർ കലാകൗമുദിയിലെഴുതിയ 'സ്വയം' എന്ന കഥ വിരസമായിപ്പോയത് തികച്ചും അദ്ദേഹത്തിൻെറ കുററമല്ല. കഴിഞ്ഞകാലത്തെ വിപ്ളവാഭിനിവേശത്തെയും നവീനകാലത്തെ സുഖാസ്വാദന തൽപരത്വത്തെയും ഊന്നൽ കൊടുത്തു പ്രതിപാദിക്കാനുള്ള അദ്ദേഹത്തിൻെറ യത്നം പരാജയപ്പെടുന്നു. നമുക്ക് ഇന്ന് ലക്ഷ്യബോധമില്ല. വൈകാരികത്വമില്ല. ആശയഗഹനതയില്ല. അതുകൊണ്ട് ആരെക്കണ്ടാലും 'എന്തു വിശേഷം? നാട്ടിൽ മഴയുണ്ടോ? വെള്ളപ്പൊക്കമുണ്ടോ?' എന്നൊക്കെ ചോദിക്കാനേ സാധിക്കുന്നുള്ളൂ. ജയകുമാർ ആ ചോദ്യങ്ങൾ ചോദിക്കുന്നതിനു പകരമായി 'സ്വയം' എന്ന കഥയെഴുതുന്നു. ഇക്കാര്യത്തിൽ ജയകുമാർ ഒററയ്ക്കല്ല. ജയകുമാർമാർ ധാരാളംപേരുണ്ട്. കാലത്തിൻെറ ഗതികേട് എന്നു മാത്രമേ പറയാനുള്ളൂ.



കുമാരനാശാൻ

## പരാജയം

ദുഃഖിച്ചിരിക്കുന്നവന് ഏതു സംഭവവും ദുഃഖമയമായിരിക്കും. മഴപെയ്യുന്നു. മഴയുടെ ശൈത്യവും ഇരുണ്ട അന്തരീക്ഷവും അയാളുടെ വിഷാദം കൂട്ടുകയേയുള്ളൂ. എന്നാൽ ആഹ്ളാദിച്ചിരിക്കുന്നവനു മഴയുടെ തണുപ്പ് ആഹ്ളാദം വർദ്ധിപ്പിക്കും. വെള്ളിക്കമ്പിപോലെ വീഴുന്ന മഴ തൻെറ ഹൃദയത്തിലേക്കിറക്കുന്ന ചുട്ടുപഴുത്ത കമ്പിയാണെന്നു ദുഃഖത്തിൽ വീണവൻ വിചാരിച്ചുപിടയും. സന്തോഷിക്കുന്നവന് അത് കണ്ണിന് ആഹ്ളാദം നല്കുന്ന രജതശലാകയാണ്. പ്രകൃതി നിസ്സംഗമാണ്. മനുഷ്യനാണ് വികാരങ്ങൾ അതിൽ ആരോപിക്കുന്നത്.

കൊച്ചുമകളെ ഒരു മുതലാളി തട്ടിക്കൊണ്ടുപോയിട്ടു കാലമേറെയായി. അവൾ വരുമെന്നു പ്രതീക്ഷിച്ച് അച്ഛൻ കാത്തുനില്ക്കുന്നു. തീവണ്ടി പാഞ്ഞുപോകുന്നതു കണ്ട് അയാൾ ഞെട്ടുന്നു. പാളത്തിനപ്പുറമുള്ള കൊടുങ്കാട് അയാൾക്കു ഭയം ജനിപ്പിക്കുന്നു. മകളെ കാണാൻവേണ്ടി കാത്തുനില്ക്കുന്ന അച്ഛൻെറ വികാരാധിക്യം ആഖ്യാനവൈദഗ്ദ്ധ്യംകൊണ്ടു ചിത്രീകരിക്കുന്നുണ്ട് ദേശാഭിമാനി വാരികയിൽ 'ഹെസ്രഗട്ടയിലേക്കുള്ള വഴി' എന്ന കഥയെഴുതിയ ശ്രീ. പി.ആർ. വിജയകുമാർ. ആ പിതാവിനോടൊത്ത് ഉത്കണ്ഠയാർന്നും മാതാവിനോടൊത്ത് കരഞ്ഞും അനുവാചകൻ നീങ്ങുമ്പോൾ അയാളെ നിരാശപ്പെടുത്തിക്കൊണ്ടു കഥയുടെ പര്യവസാനം. മകൾ മുതലാളിയോടൊത്ത്, രണ്ടു ചെറുപ്പക്കാരോടൊത്തു തീവണ്ടിയിലിരിക്കുന്നതായി അയാൾ കാണുന്നു. അത് യാഥാർത്ഥ്യമോ വിഭ്രമമോ ആയിക്കൊള്ളട്ടെ. രണ്ടായാലും കലയുടെ കഴുത്തിൽ കത്തിവയ്ക്കുന്ന ഒരേർപ്പാടായി അതു പരിണമിക്കുന്നു. അച്ഛൻ മകളെ കാത്തുനില്ക്കുകയും അവസാനത്തെ തീവണ്ടി ചൂളംവിളിച്ചുകൊണ്ടു പാഞ്ഞുപോകുകയും അയാൾ സങ്കടത്തിൻെറ ഉടലെടുത്ത രൂപംപോലെ നില്ക്കുകയും ചെയ്തിരുന്നെങ്കിൽ ഇക്കഥയുടെ ആർദ്രീകരണശക്തി കൂടുമായിരുന്നു. ഇപ്പോൾ ഇതിൻെറ പേര് ഫ്ളോപ്പ്—flop- എന്നാണ്.

**ദുഃഖിച്ചിരിക്കുന്നവന്
ഏതു സംഭവവും
ദുഃഖമയമായിരിക്കും. മഴ
പെയ്യുന്നു. മഴയുടെ
ശൈത്യവും ഇരുണ്ട
അന്തരീക്ഷവും
അയാളുടെ വിഷാദം
കൂട്ടുകയേയുള്ളൂ.
എന്നാൽ
ആഹ്ളാദിച്ചിരിക്കുന്നവനു
മഴയുടെ തണുപ്പ്
ആഹ്ളാദം
വർദ്ധിപ്പിക്കും.
വെള്ളിക്കമ്പിപോലെ
വീഴുന്ന മഴ തൻെറ
ഹൃദയത്തിലേക്കിറക്കുന്ന
ചുട്ടുപഴുത്ത
കമ്പിയാണെന്നു
ദുഃഖത്തിൽ വീണവൻ
വിചാരിച്ചു പിടയും.
സന്തോഷിക്കുന്നവന്
അത് കണ്ണിന്
ആഹ്ളാദം നല്കുന്ന
രജതശലാകയാണ്.
പ്രകൃതി നിസ്സംഗമാണ്.
മനുഷ്യനാണ്
വികാരങ്ങൾ അതിൽ
ആരോപിക്കുന്നത്.**

## എനിക്കു തോന്നുന്നു

കുമാരനാശാനും ചങ്ങമ്പുഴയും. ഇവർ തമ്മിലുള്ള വ്യത്യാസമെന്താണ്? കുമാരനാശാന് സ്വത്വമുണ്ടായിരുന്നു. ചങ്ങമ്പുഴയ്ക്ക് അതില്ല. കവി കാവ്യജീവിതാരംഭത്തിൽ ചില വികാരങ്ങളെയും ചിന്തകളെയും അങ്കുരാവസ്ഥയിൽ പ്രദർശിപ്പിക്കുന്നു. കാലം ചെല്ലുന്തോറും ആ വികാരങ്ങളെയും ചിന്തകളെയും വികസിപ്പിച്ചുകൊണ്ടുവന്ന് പരകോടിയിലെത്തിക്കുന്നു. ഏതു വികാരത്തിൽ തുടങ്ങിയോ, ഏതു ചിന്തയിൽ തുടങ്ങിയോ അതിൻെറ വികസിതാവസ്ഥയെ നമ്മൾ കാണും. മററു വികാരങ്ങൾക്കും ചിന്തകൾക്കും സ്ഥാനമില്ല. ഈ സ്ഥിരതയാണ് കവിയുടെ സ്വത്വം. അതുകൊണ്ട് 'നളിനി' എഴുതിയ കുമാരനാശാൻ 'ലീല'യേ എഴുതൂ. അവ രണ്ടും രചിച്ച അദ്ദേഹം 'ചിന്താവിഷ്ടയായ സീത'യും 'കരുണ'യും എഴുതും. ഒരു കാവ്യവും

കവിയുടെ സ്വത്വത്തിൽനിന്ന് അകന്നു നില്ക്കുന്നില്ല. ചങ്ങമ്പുഴ അസുലഭസിദ്ധികളുള്ള കവിയായിരുന്നെങ്കിലും സ്വത്വമുള്ള കവിയായിരുന്നില്ല. ആയിരുന്നെങ്കിൽ 'സങ്കല്പകാന്തി' എഴുതിയ അദ്ദേഹം 'പാടുന്ന പിശാച്' എഴുതുമായിരുന്നില്ല. ഉള്ളൂരിനും വള്ളത്തോളിനും ഈ സ്വത്വമുണ്ടായിരുന്നു. Poetic personality ഉള്ള കവികൾ മാത്രമാണ് മഹാകവികൾ. അതുകൊണ്ടു കുമാരനാശാനെ മഹാകവിയെന്നു വിളിക്കുന്ന രീതിയിൽ ചങ്ങമ്പുഴയെ മഹാകവി എന്നു വിളിച്ചുകൂടാ.

2. ഞാൻ പ്രധാനപ്പെട്ട റോഡിൽ ഓട്ടോറിക്ഷ കാത്തുനില്ക്കുകയായിരുന്നു വളരെനേരമായിട്ട്. അങ്ങനെ നില്ക്കുമ്പോൾ ഒരു ചെറുപ്പക്കാരി അവിടെയെത്തി. അവരുടെയും ലക്ഷ്യം ഓട്ടോറിക്ഷയാണ്. വടക്കുനിന്നു വരുന്ന വാഹനത്തിൽ ആദ്യം കയറിപ്പോകാൻവേണ്ടി അവർ എന്റെ വലതുഭാഗത്തു വന്നുനിന്നു. എന്നാലേ ആദ്യം കൈകാണിക്കാനൊക്കൂ. എനിക്കു വേണമെങ്കിൽ അവരുടെ വലതുഭാഗത്തു ചെന്നുനില്ക്കാം. അല്ലെങ്കിൽ കുറെക്കൂടി വടക്കോട്ടു നടന്ന് ഒരിടത്തു നിലയുറപ്പിച്ച് വാഹനം വരുമ്പോൾ കയറിപ്പോകാം. എങ്കിലും ഞാനതു ചെയ്തില്ല. ഏതാനും നിമിഷങ്ങൾ കഴിഞ്ഞ് ഒരോട്ടോറിക്ഷ തെക്കുനിന്ന് വന്നു ഞങ്ങൾക്കപ്പുറത്തായി നിന്നു യാത്രക്കാരനെ ഇറക്കി. അയാൾ തിരിച്ചുപോരാൻ വണ്ടി തിരിച്ചപ്പോൾ സ്ത്രീക്കു കൈകാണിച്ച് അതു നിറുത്തി കയറിപ്പോകാം. മത്സരിക്കാനുള്ള മാനസികനിലയല്ലായിരുന്നു എന്റേത്. എങ്കിലും വാഹനം മെല്ലെ നീങ്ങിയപ്പോൾ അവർ അതിന്റെ അടുക്കലേക്ക് ഓടി കൈകാണിച്ചു തിടുക്കത്തിൽ കയറി. എന്നെക്കടന്നു പോകുമ്പോൾ ഞാൻ ആ സ്വാർത്ഥതൽപരയെ ഒന്നു നോക്കി. മുഖംകുനിച്ചു വച്ചിരിക്കുന്നു അവർ. നമ്മൾ ആരോടെങ്കിലും മര്യാദകേടു കാണിച്ചാൽ ആ വ്യക്തിയുടെ മുഖത്തു നോക്കാൻ നമുക്കു മടിയാണല്ലോ. ഞാൻ ഒട്ടും സ്വാർത്ഥനല്ല. അവർ ഈ പരാക്രമമൊക്കെ കാണിച്ചില്ലെങ്കിലും വാഹനം വന്നാൽ അവരോടു പൊയ്ക്കൊള്ളാൻ ഞാൻ പറയുമായിരുന്നു. ആ സ്ത്രീ പൊയ്ക്കഴിഞ്ഞപ്പോൾ എന്റെ നന്മയുടെ ഒരംശം അവർ അപഹരിച്ചുകൊണ്ടുപോയി എന്നൊരു തോന്നൽ. നമ്മളോടു വിരോധം ഉള്ളിലുണ്ടായിരിക്കെ അതു പുറത്തു കാണിക്കാതെ വിനയപൂർവം സംസാരിച്ചിട്ടു യാത്രപറഞ്ഞു പോകുന്ന ആൾ, ബാങ്കിൽ പണമെടുക്കാൻ വരിയിൽ നില്ക്കുമ്പോൾ നമ്മുടെ പിറകിൽനിന്നു തള്ളിക്കയറി നമുക്കുമുൻപ് പണം കൊടുത്തിട്ടു പോകുന്ന ആൾ ഇവരൊക്കെ നമ്മുടെ നന്മയെ അപഹരിക്കുന്നവരാണ്. പൈങ്കിളി നോവലുകളും മററു രചനകളും ഇമ്മട്ടിൽ നമ്മുടെ നന്മയെ അപഹരിക്കുന്നു.

സി.വി. രാമൻപിള്ള

**മനുഷ്യനും അവന്റെ ഭാഷയ്ക്കും തമ്മിൽ വ്യത്യാസമില്ലാത്തതുകൊണ്ട്, ഭാഷയിലൂടെ മനുഷ്യൻ ജീവിതം രൂപപ്പെടുത്തുന്നതുകൊണ്ട് അവൻ അധഃപതിക്കുമ്പോൾ ഭാഷയും അധഃപതിക്കും. വ്യക്തിക്കു കാലക്കേടുള്ളതുപോലെ രാജ്യത്തിനും കാലക്കേടു വരും. അതുകൊണ്ടു ഭാഷയ്ക്കും ആ ദൗർഭാഗ്യം സംഭവിക്കും. വാല്മീകിയുടെയും വ്യാസന്റെയും കാളിദാസന്റെയും ഭാഷ അക്കാലങ്ങളിലെ സമുന്നതനായ മനുഷ്യന്റെ ഭാഷയാണ്.**

## സെയ്ദിന്റെ പുതിയ പുസ്തകം

എഡ്വെഡ് സെയ്ദിന്റെ നിരൂപണഗ്രന്ഥങ്ങൾ വായിച്ചുതീരുമ്പോൾ ഞാൻ മറെറാരാളാണ്. അത്രകണ്ട് അദ്ദേഹം എന്റെ മനസ്സിനു സമ്പന്നത നല്കുന്നു. എന്തൊരു ധിഷണാശക്തി! എന്തൊരു ആവിഷ്കരണപാടവം! സെയ്ദിനു സദൃശനായി മറെറാരു നിരൂപകനെ ചൂണ്ടിക്കാണിക്കാനില്ല. പാലസ്റൈറനിയൻ ആയതുകൊണ്ട് അമേരിക്കൻ എഴുത്തുകാർക്കും ബ്രിട്ടീഷ് എഴുത്തുകാർക്കും അദ്ദേഹത്തെ ഇഷ്ടമില്ല. നിരൂപകരുടെ കൂട്ടത്തിൽ അദ്ദേഹത്തെ അവർ ഉൾപ്പെടുത്തുകയുമില്ല. പക്ഷേ, കൊച്ചു യാനപാത്രങ്ങളെ കടന്നുപോകുന്ന ഭീമാകാരമാർന്ന യാനപാത്രമാണ് സെയ്ദ്. കൊച്ചു ഭവനങ്ങളെ വെറും ബിന്ദുക്കളാക്കിക്കൊണ്ടു അംബരത്തെ സ്പർശിച്ചുകൊണ്ടു നില്ക്കുന്ന മഹാസൗധമാണ് സെയ്ദ്. അദ്ദേഹം അനേകം ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. Orientalism, The World, the Text, and the Critic, After the Last Sky, Musical Eleborations, Culture and Imperialism ഈ പുസ്തകങ്ങളേ ഞാൻ വായിച്ചിട്ടുള്ളു. 1994-ൽ പ്രസാധനം ചെയ്ത Representations of the Intellectual എന്ന അന്യാദൃശമായ പുസ്തകം ഇപ്പോൾ വായിച്ചുതീർത്തു. ഇതിൽനിന്നു ധിഷണയുടെ മിന്നൽപ്പിണരുകൾ ഉണ്ടാകുന്നു; ആശയാവിഷ്കാരരീതിയുടെ സൗന്ദര്യം പ്രസരിക്കുന്നു. അധികാരത്തെ തൃണവൽഗണിച്ച് മനുഷ്യന്റെ ചിന്തയെയും വിനിമയമാർഗ്ഗങ്ങളെയും ബന്ധിച്ചിരിക്കുന്ന ചങ്ങലകളെ പൊട്ടിച്ചെറിയുന്നവനാണ് ധിഷണാശാലി—ഇൻറലക്ച്വൽ—എന്ന് സെയ്ദ് യുക്തിയുക്തമായി സ്ഥാപിക്കുന്നു. ഗ്രാംഷി തൊട്ട് (Antonio Gramsci 1891-1937 - Italian Politician) ആഡോർനോവരെയുള്ളവരുടെ (Theodor Adorno 1903-1969 German Philosopher) രചനകൾ അദ്ദേഹം നിരൂപണം ചെയ്യുന്നു. (ആഡോർനോയുടെ *Minima Moralia* എന്ന ഗ്രന്ഥത്തെ great masterpiece എന്നാണ് സെയ്ദ് വിളിക്കുന്നത്. ഈ ഗ്രന്ഥത്തെക്കുറിച്ചു ഞാൻ ഈ പംക്തിയിൽ മുൻപ് എഴുതിയിട്ടുണ്ട്) രവീന്ദ്രനാഥടാഗോറിനെയും മാർതീ ഈ പാറാസിനെയും (Marti Y Perez 1853-1895—Cuban Patriot) great intellectuals ആയിട്ടാണ് സെയ്ദ് കാണുക. തൊണ്ണൂറു പുറങ്ങൾ മാത്രമുള്ള





ഈ പുസ്തകം സത്യത്തിലേക്ക് ആത്മാവു നടത്തുന്ന തീർത്ഥാടനമാണ്.

* * *

സർദാർ കെ.എം. പണിക്കർക്കു ഷെയ്ക്സ്പിയറിനെ പുച്ഛമായിരുന്നത്രേ. പുച്ഛത്തിൽ തെററില്ല. 'ബാലികാമതം'പോലെയൊരു കൃതി ഏവനിലെ രാപ്പാടി എഴുതുമോ?

15-ാം പേജിൽനിന്നും തുടർച്ച

എം.എൻ.വിജയൻ തുടർന്നു: ഞാൻ സമതലത്തിൽ ജീവിക്കുന്ന ഒരു മാന്യനാണ്. എന്റെ പിറകെ വരുന്നവർ ഒരിക്കലും കവിയാകില്ല. എനിക്ക് സാധാരണങ്ങളായ അനുഭവങ്ങളേ ഉള്ളൂ. എന്നാൽ തടവുകാരും കവികളും അപൂർവ്വങ്ങളായ അനുഭവങ്ങൾ പങ്കുവയ്ക്കുന്നു. സാഹസങ്ങളുടെ, ദുഃഖങ്ങളുടെ, ഭ്രാന്തിന്റെ, കുററങ്ങൾ എന്നു സമുദായം പറയുന്ന മനുഷ്യപ്രവൃത്തികളുടെ ലോകത്തെക്കൂടി കാണുന്നവനാണ് കവി. ജീവിതത്തിലെ വലിയ സാഹസങ്ങളെ നേരിടുകയും മാന്യന്മാർ കണ്ടില്ലെന്നു നടിച്ചുപോകുന്ന ജീവിത പ്രശ്നങ്ങളോടേററുമുട്ടുകയും ചെയ്തിട്ട് ലോകത്തിലെ മാന്യന്മാർക്കുവേണ്ടി അമാന്യന്മാരായിത്തീർന്ന തടവുകാർക്ക് നന്ദി പറഞ്ഞുകൊണ്ട് എം.എൻ.വിജയൻ നിർത്തി. നാം ചെയ്യുന്ന കുററകൃത്യങ്ങൾ പോലും നമ്മുടെ ഹൃദയത്തിൽ നിറഞ്ഞു കവിയുന്ന സ്നേഹത്തിന്റെ വിപരീതമായ ഒരടയാളമാണ് എന്ന വാക്യം തടവുകാരെ ചിന്താഭരിതരാക്കിയിരിക്കണം.

കുഞ്ഞുണ്ണി തടവുകാരെ കൈയിലെടുത്തുവെന്നുതന്നെ പറയാം. കുററവാസനയും നൈരാശ്യവും തോന്നുമ്പോൾ ഇത് ഉരുവിടൂ എന്നുപദേശിച്ചുകൊണ്ട് അദ്ദേഹം ഒരു നീണ്ട വരി കവിത ചൊല്ലി. സദസ്സിൽ ഏററവും മുൻനിരയിലിരുന്ന തടവുകാരികളോട് അദ്ദേഹം പ്രത്യേകമായി കുശലപ്രശ്നങ്ങൾ നടത്തിയത് സദസ്യരെ ചിരിപ്പിച്ചു. കുട്ടികൾക്കുവേണ്ടിയും വലിയവർക്കുവേണ്ടിയും ഉള്ള ചില കവിതകൾ കൂടി അദ്ദേഹം ചൊല്ലി.

കോവിലൻ, തനിക്ക്, ഈ വാർദ്ധക്യകാലത്തെങ്കിലും 'ആൺപിള്ളേരുടെ' മുമ്പിൽ നിൽക്കാൻ കഴിഞ്ഞതിൽ സന്തോഷം പ്രകടിപ്പിച്ചു. കോവിലന്റെ അമർഷവും ആവേശവും സദസ്യരെ സ്തബ്ധരാക്കി. ഭരണകൂടവും അധികാരവും തടവും ജീവിതവും അസംഗതമായി കൂടിച്ചേരുന്ന വഴിക്കവലയെക്കുറിച്ചു പറയവേ കോവിലൻ ക്ഷോഭിച്ചു. താൻ വെന്തുജീവിച്ച നിമിഷങ്ങളെ കോവിലൻ അനുസ്മരിച്ചു. അസുഖമുണ്ടായിരുന്നിട്ടും ഈ ചടങ്ങിന് കോവിലൻ എത്തിയത്, ജീവിതത്തിന് പുറമ്പോക്കിലായിപ്പോയവരോടുള്ള അനുഭാവം കൊണ്ടുമാത്രമാണെന്ന് സദസ്സ് തിരിച്ചറിഞ്ഞു. 'കൊന്നുതിന്നവയെപ്പററി കണ്ണീരൊഴുക്കുന്ന കിഴട്ടുമുതല' എന്ന, തന്നെക്കുറിച്ചുള്ള തന്റെതന്നെ വിലയിരുത്തൽ അന്വർത്ഥമാക്കുംവിധം ചുള്ളിക്കാട് സ്വയം പ്രകാശിപ്പിച്ചു: തന്റെ ഭാര്യയുടെ ആദ്യഗർഭം അലസിപ്പിക്കാൻ ഒപ്പിട്ടുകൊടുത്ത കൊലയാളിയാണ് താൻ–അദ്ദേഹം പരസ്യമായി ഏററുപറഞ്ഞു. അതിന്റെ പേരിൽ താൻ ഒരു കവിതയെഴുതുകയും ചെയ്തു–'പിറക്കാത്ത മകന്.' ആ കവിത കലാകൗമുദിയിൽ പ്രസിദ്ധീകരിക്കപ്പെട്ടശേഷം തനിക്ക് ബോംബെയിലെ ഒരു ടെക്സ്ററയിൽ തൊഴിലാളിയുടെ കത്തുകിട്ടി. അയാളുടെ ദുഃഖം ഇത്ര ദൂരെയിരുന്ന് എങ്ങനെ ബാലചന്ദ്രൻ മനസ്സിലാക്കി എന്നതായിരുന്നു കത്തിലെ ഉള്ളടക്കം. ജീവിതത്തിലാദ്യമായി താൻ കവിയാണെന്ന തോന്നലുണ്ടായ നിമിഷം അതാണ്. പിന്നീടിപ്പോൾ–തന്റെ ഒരു പുസ്തകം അയച്ചുകൊടുക്കണം എന്നാവശ്യപ്പെട്ട് ബൈജു എബ്രഹാമിന്റെ കത്തുകിട്ടിയപ്പോൾ! ബാലചന്ദ്രൻ ഇടറി: 'വെളിയിൽ ജീവിക്കുന്ന ഒരു കററവാളിയാണ് ഞാൻ. നിങ്ങളുടെ സഹോദരൻ. ഏതു നിമിഷവും ഇവിടെ എത്തിപ്പെടാവുന്ന ഒരുവൻ.' എപ്പോഴും തന്നെ പ്രതീക്ഷിക്കുക എന്നുപറഞ്ഞുകൊണ്ട് 'മാനസാന്തര'ത്തിലെ ഒടുവിലെ ചില വരികൾ അദ്ദേഹം ചൊല്ലി. നന്ദി പ്രകാശിപ്പിക്കുമ്പോൾ അദ്ദേഹം, തന്റെ പുസ്തകം പ്രസിദ്ധപ്പെടുത്താൻ സന്നദ്ധനായ കറൻറ് ബുക്സ് ഉടമ ശ്രീ.പെപ്പിൻതോമസ്, ഫ്രാൻസിസ് (കറൻറ്), ബാലചന്ദ്രൻ, വി.ജി.തമ്പി, സി.പി.നായർ, ബാബു കുഴിമററം എന്നിവരെ പ്രത്യേകം ഓർമ്മിച്ചു.

ജയിൽ സൂപ്രണ്ട്, ഈ പരിപാടി ഇവിടെ സംഘടിപ്പിക്കുമ്പോൾ തനിക്കുണ്ടായിരുന്ന ആശങ്കകളെപ്പററി പറഞ്ഞു. പരിപാടി ഉചിതമായി കലാശിച്ചതിൽ അദ്ദേഹം ചാരിതാർത്ഥ്യം പ്രകടിപ്പിച്ചു. ഒരു തടവുകാരൻ സ്വന്തം കവിത ചൊല്ലി. ബൈജു എബ്രഹാം താനെഴുതി വായിച്ച പ്രസംഗം ബാലചന്ദ്രനു സമർപ്പിച്ചു.

പ്രാർത്ഥനയോടെ ആരംഭിച്ച ചടങ്ങ് സമാപിക്കുമ്പോൾ, തങ്ങളെ ഇനിയും സമൂഹം കൈയൊഴിഞ്ഞിട്ടില്ലെന്ന ബോധം തടവുകാരുടെ മുഖത്ത് പ്രശാന്തതയായി പ്രതിഫലിച്ചു കണ്ടു. അതവരുടെ മാനസാന്തരത്തിന് വഴി വയ്ക്കുമെങ്കിൽ അതീചടങ്ങിന്റെ ഒരു ധന്യത.

ജയിലിലല്ലായിരുന്നു പുസ്തക പ്രകാശനമെങ്കിൽ അതിത്രയും 'മനോഹരം' ആകുകയില്ലായിരുന്നുവെന്ന് തീർച്ച: നല്ല രീതിയിൽ അലങ്കരിക്കപ്പെട്ട ഹാളും വേദിയും. 'ഞങ്ങൾക്കൊന്നുമറിയില്ല, ഞങ്ങൾ സംസ്കാരത്തിനും സാഹിത്യത്തിനും പുറത്തായവരല്ലോ' എന്ന ബോധം പേറുകയാൽ വിനീതരും അച്ചടക്കമുള്ളവരുമായി കാണപ്പെട്ട തടവുകാർ. എല്ലാവരും സന്തോഷം തോന്നിയപ്പോൾ യാതൊരു ജാടകളും ഓർക്കാതെ കൈയടിച്ചു. ഒരുവന്റെ പോക്കററടിക്കുമ്പോൾ കാണിക്കുന്ന ശുഷ്ക്കാന്തിയും സഹിഷ്ണുതയും പ്രകടിപ്പിച്ചു. സർവ്വോപരി, ആത്മാർത്ഥതയോടെ അവർ ചടങ്ങിനെ സ്വീകരിച്ചു. ഇതിൽക്കൂടുതലായി ഒരു പ്രകാശനച്ചടങ്ങിന്റെ സഫലതയെ വിലയിരുത്തേണ്ടതില്ലല്ലോ. പൊതുവെ എങ്ങും 'ഭരണകൂടമണം' പേറുന്ന ഒരു നിശ്ശബ്ദതയാണ് നിലനിന്നിരുന്നതെങ്കിലും.

59-ാം പേജിൽനിന്നും തുടർച്ച

വും പ്രായംകുറഞ്ഞ നർത്തകി വിജയലക്ഷ്മിയായിരുന്നു. മദ്ധ്യപ്രദേശ് കലാപരിഷത്തിന്റെ 'ചക്രധാർ സമാരോഹി'യും 'ഗുംഗ്രു ഫെസ്ററിവലി'ലും ഭാരതിശിവജിയെപ്പോലും കീഴടക്കുന്ന തരത്തിൽ വിജയലക്ഷ്മി തിളങ്ങിയതായി പ്രശസ്ത കലാനിരൂപകർ അഭിപ്രായപ്പെടുകയുണ്ടായി.

ജർമ്മനി, ഫ്രാൻസ്, ഇംഗ്ളണ്ട്, യു.എ.ഇ, മെക്സിക്കോ, റഷ്യ, ഉത്തരകൊറിയ എന്നീ രാജ്യങ്ങളിലെ വ്യത്യസ്ത വേദികളിൽ വിജയലക്ഷ്മി മോഹിനിയാട്ടം അവതരിപ്പിക്കുകയുണ്ടായി. ഭാരതീയ ക്ളാസ്സിക്കൽ നൃത്തത്തിന്റെ കാലാതിവർത്തിയായ സംവേദത്തിനു മുമ്പിൽ ഒരു യുവതപസ്വിനിയെപ്പോലെ ആരാധകരുടെ വിജയലക്ഷ്മി; ഇഷ്ടജനങ്ങളുടെ ബബ്ളി—

ഭക്തിശൃംഗാരങ്ങളുടെ സമന്വയം കഠിനസാധനയിലൂടെ സാധിച്ചെടുത്ത വിജയലക്ഷ്മി വായ്ത്താരികളും താളക്കെട്ടും പഞ്ചവാദ്യവും ഇടയ്ക്കയുമെല്ലാം തന്റെ നൃത്തരൂപത്തിലൂടെ പുനരവതരിപ്പിക്കുന്നു. മോഹിനിയാട്ടത്തിന്റെ ശൈലീവിശേഷങ്ങളുമായി ഈ താളപ്രപഞ്ചം താദാത്മ്യം പ്രാപിക്കുന്നു.

കർണ്ണാടക ചീഫ് സെക്രട്ടറിയായിരുന്ന വിശ്വനാഥന്റെ പുത്രൻ രാജനാണ് വിജയലക്ഷ്മിയുടെ ഭർത്താവ്. ഇപ്പോൾ ഡൽഹിയിൽ സ്ഥിരതാമസമാക്കിയ ഈ നർത്തകിയ്ക്ക് കേരളവും കേരളത്തിന്റെ പുഴയോരങ്ങളും എന്നും ലഹരിയാണ്.

"—പാണന്റെ പറയുടെ ശബ്ദം. കൃഷ്ണനാട്ടത്തിലെ മുല്ലപ്പൂചൂടൽ. വീട്ടുമുററത്തെ പൂതനും തിറയും. നാട്ടിൻപുറത്തെ കൈകൊട്ടിക്കളി— ഇവയൊക്കെ എന്റെ സിരകളെ ത്രസിപ്പിക്കുന്നു—" അവർ പറഞ്ഞു.

കാററിലുലയുന്ന തെങ്ങോലകളെപ്പോലെ, കായലിൽ കെട്ടിയിട്ട വള്ളത്തിന്റെ ആന്ദോളനംപോലെ, തിരുവാതിരയൂഞ്ഞാലിന്റെ ചലനംപോലെ, വിജയലക്ഷ്മി നൃത്തം ചവിട്ടുന്നു.

കേരളീയാരാധനയുടെ വ്യതിരിക്തതയും സവിശേഷതയും പ്രതിഫലിപ്പിക്കുന്ന ഒരു ദർപ്പണംകൂടിയാകുന്നു, മോഹിനിയാട്ടത്തിലെ ഈ ഭാരതീയ പ്രതിഭ.



**പൊ**തുലക്ഷ്യത്തെ മുൻനിർത്തി ത്യാഗോജ്ജ്വലമായി പ്രവർത്തിക്കുമ്പോഴാണ് ദേശീയോദ്ഗ്രഥനം സാദ്ധ്യമാവുക. പാർലമെൻററി ജനാധിപത്യം വിജയിക്കണമെങ്കിൽ സങ്കുചിത സ്ഥാപിതതാത്പര്യക്കാരല്ലാത്ത വിശാലചിന്താഗതിക്കാരായ പൊതുപ്രവർത്തകർ രംഗത്തെത്തണം.

വി.എം. സുധീരൻ

*അവർക്ക് നേതാവിനെ വേറെ തേടേണ്ടതില്ലല്ലോ.*

★ ★ ★

**ഡ**ൽഹിയിൽ മലയാളമുൾപ്പെടെ വിവിധ പ്രാദേശിക ഭാഷകളിലെ പരിപാടികൾ കാണാനുള്ള സംവിധാനമൊരുക്കണം.

പി.സി. തോമസ് എം.പി

*ജീവിതകാലം മുഴുക്കെ എം.പിയായി ഡൽഹിയിൽ കൂടാമെന്നാണോ തീരുമാനം?*

★ ★ ★

**സ്വാ**തന്ത്ര്യലബ്ധിയിൽ അതൃപ്തി പ്രകടിപ്പിച്ച ആദ്യത്തെ ഇന്ത്യാക്കാരൻ മഹാത്മാഗാന്ധിതന്നെയായിരുന്നു. സ്വാതന്ത്ര്യലബ്ധിയുടെ ഭാഗമായി ഇന്ത്യയെ മതത്തിൻെറ അടിസ്ഥാനത്തിൽ വെട്ടിമുറിച്ചതിൽ അദ്ദേഹം ദുഃഖിതനായിരുന്നു. അതുകൊണ്ട് സ്വാതന്ത്ര്യദിനാഘോഷത്തിൽ പങ്കെടുക്കാൻ അദ്ദേഹം കൂട്ടാക്കിയില്ല.

ഇ.എം.എസ്

*അങ്ങനെയാണെങ്കിൽ നാടുനീളെയുള്ള ഈ ഗാന്ധിപ്രതിമകളൊക്കെ വെട്ടിപ്പൊളിച്ചുകളയാം.*

★ ★ ★

**മു**ൻ ഐ.ജി. ലക്ഷ്മണയെ ഒരുസംഘം ആൾക്കാർ ഞായറാഴ്ച പാലക്കാട്ട് സ്വീകരണയോഗത്തിൽ മർദ്ദിച്ചു.

വാർത്ത

*ലക്ഷ്മണയെ മർദ്ദിച്ച ആ സംഘത്തിൽ ദൈവവും കാണും.*

★ ★ ★

**ഇ**പ്പോൾ അച്ഛനും മകനും ഒന്നിച്ചു മോഷണമാണ്. മുരളി ഏഴുലക്ഷം രൂപ വാങ്ങിച്ചില്ലെന്ന് കരുണാകരൻ പറയുന്നില്ല. അന്വേഷണമില്ലെന്നേ പറയുന്നുള്ളൂ.

ഇ.കെ. നായനാർ

*ഏഴുലക്ഷമൊക്കെ ഇക്കാലത്ത് വലിയൊരു എമൗണ്ടാണോ സഖാവേ?*

★ ★ ★

**കേ**രളത്തിൽ ഇന്ന് ഏതാനുംപേരുടെ കുടുംബവാഴ്ചയാണ്. കോൺഗ്രസ്സിൻെറ മൂല്യങ്ങളും സംസ്കാരവും ക്രൂശിക്കപ്പെടുന്നതു കണ്ടു നോക്കിയിരിക്കാൻ സാദ്ധ്യമല്ല.

ഉമ്മൻചാണ്ടി

*വെറുതേ ഇങ്ങനെ നോക്കിയിരുന്ന് സമയം കളയണ്ട. മലയാളമനോരമയിൽ സബ് എഡിറ്ററായി ജോയിൻ ചെയ്ത് വല്ല ഇൻവെസ്ററിഗേഷൻ റിപ്പോർട്ടും ഉണ്ടാക്ക്.*

★ ★ ★

**ഏ**തെങ്കിലും രാഷ്ട്രീയപ്പാർട്ടിയിൽ ചേരാനോ ആർക്കെങ്കിലും പിന്തുണ നല്കാനോ തയ്യാറല്ല.

ചൈർനർ

*വലിയൊരു നഷ്ടംതന്നെ.*

★ ★ ★

**എ**നിക്കും കുടുംബത്തിനുമെതിരേ കോൺഗ്രസ്സുകാരായ ആരും ആരോപണം ഉന്നയി



ക്കില്ല. ഇന്ത്യ മുഴുവൻ എൻെറ കുടുംബവാഴ്ചയാണ്. എൻെറ കുടുംബം കോൺഗ്രസ്സാണ്. കോൺഗ്രസ്സുകാരാണെങ്കിൽ എനിക്കെതിരേ ആരോപണം ഉന്നയിക്കില്ല.

മുഖ്യമന്ത്രി കെ. കരുണാകരൻ

*കുടുംബം മുടിക്കുന്നുവെന്നുതന്നെയാണു പറയുന്നത്.*

★ ★ ★

**ഓ**ണം സുലഭവും സുഭിക്ഷവുമായി ആഘോഷിക്കാൻ സർക്കാർ എല്ലാ സജ്ജീകരണങ്ങളും ഒരുക്കിയിട്ടുണ്ട്.

ഭക്ഷ്യമന്ത്രി മുസ്തഫ

*മുസ്തഫ എന്തൊരുക്കാനാ, രഘുചന്ദ്രബാൽ ഒരുക്കുന്നതിലല്ലേ കാര്യം? രഘുചന്ദ്രബാൽ വേണ്ടുന്നതൊക്കെ ചെയ്തോ എന്നന്വേഷിക്ക്.*

★ ★ ★

**ഗ്രൂ**പ്പുപ്രവർത്തനം മൂത്തിട്ട് ജനങ്ങളുടെ യഥാർത്ഥ പ്രശ്നങ്ങൾ പരിഹരിക്കാൻ രാഷ്ട്രീയപ്പാർട്ടികൾക്ക് സമയമില്ലാതായിരിക്കുന്നു. കുടുംബവും കുടുംബത്തിൻെറ തായ്‌വേരുകളും അന്വേഷിച്ചുപോകുന്ന നികൃഷ്ടമായ രാഷ്ട്രീയശൈലി ഉപേക്ഷിക്കണം.

മന്ത്രി പന്തളം സുധാകരൻ

*എന്തെങ്കിലുമൊക്കെ സുധാകരനും പറയണ്ടേ?*

★ ★ ★

**ബ**ഷീറിൻെറ പ്രതിഭ ഒന്നാംകിടയായിരിക്കുന്നതോടൊപ്പംതന്നെ കൃതികളിൽ വേണ്ടത്ര റേയ്ഞ്ചില്ല. അദ്ദേഹത്തിൻെറ പല നോവലുകളും ചെറുകഥകളുടെ വികസിതരൂപമാണ്. വലിയ ക്യാൻവാസിൽ വിവിധ സമൂഹങ്ങളുടെ കഥ അദ്ദേഹം ഒരു കൃതിയിലും ചിത്രീകരിച്ചിട്ടില്ല.

എസ്. ഗുപ്തൻനായർ

*ക്യാൻവാസൊക്കെ ശരിയാക്കിവയ്ക്ക്. ബഷീർ നല്ല ഉറക്കത്തിലാ. ഉറക്കം തെളിഞ്ഞു വരട്ടെ, എന്നിട്ടു നമുക്ക് എഴുതിപ്പിക്കാം.*

★ ★ ★

**ഗു**രുവായൂരിൽ ഇടതുമുന്നണി സ്വതന്ത്രൻ പി.ടി. കുഞ്ഞുമുഹമ്മദ് രേഖാമൂലം ആവശ്യപ്പെട്ടിട്ടാണ് ഐ.എൻ.എൽ പിന്തുണ നല്കിയത്. ഇലക്ഷന് രണ്ടാഴ്ചമുമ്പാണ് കുഞ്ഞുമുഹമ്മദിൻെറ അഭ്യർത്ഥന കിട്ടിയത്.

സുലൈമാൻ സേട്ട്

*കത്ത് കളയരുത്, സൂക്ഷിക്കണം.*

★ ★ ★

**കു**മിളിയിൽ കുടിയിറക്ക് നടപടി നിറുത്തിവയ്ക്കാൻ മുഖ്യമന്ത്രി കരുണാകരൻ തമിഴ്നാട് ഗവർണ്ണറോടും ഗവൺമെൻറിനോടും അഭ്യർത്ഥിച്ചു.

വാർത്ത

*ജയലളിതയോടു പറയാൻ ധൈര്യമില്ല, ഇല്ലേ?*

★ ★ ★

**ത**ലസ്ഥാനത്ത് പഞ്ചനക്ഷത്രഭവനത്തിലേക്ക് മറെറാരു 'ദിവ്യൻ' കൂടി—ആചാര്യ തുളസി ജെയിൻ. ബുധനാഴ്ച പ്രധാനമന്ത്രി പി.വി. നരസിംഹറാവുതന്നെ ഈ പുതിയ സ്വാമിയുടെ അനുഗ്രഹംതേടിപ്പോയിരുന്നു.

വാർത്ത

*മുഖ്യമന്ത്രി കരുണാകരനെക്കൂടി കൂടെ കൊണ്ടുപോയിക്കൂടായിരുന്നോ?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.